# BĀLAVYĀKARAṆAM

## ELEMENTARY LESSONS IN MALAYALAM GRAMMAR

FOR ELEMENTARY SCHOOLS
AND LOWER FORMS OF SECONDARY SCHOOLS

BY

**M. Krishnan,** B. A., B. L., F. M. U.

*Assistant Professor, Presidency College, and Malayalam Translator to the Government of Madras*

AND

**M. Seshagiri Prabhu,** M. A.,

*First Assistant, Government College, Mangalore.*

APPROVED BY THE MADRAS TEXTBOOK COMMITTEE AND RECOGNISED BY THE DIRECTOR OF PUBLIC INSTRUCTION, MADRAS.

Fourth revised Edition.

# ബാലവ്യാകരണം

മൂലപാഠശാലകളിലും രണ്ടാംതരം പാഠശാലകളിലും
ഉപയോഗത്തിന്നായി

എം. കൃഷ്ണൻ, ബി. എ., ബി. എൽ., എഫ്. എം. യു. ഉം
എം. ശേഷഗിരിപ്രഭു, എം. എ. യും
ഉണ്ടാക്കിയതു.

MANGALORE
BASEL MISSION BOOK AND TRACT DEPOSITORY
1909

# Preface to the Fourth Edition.

MANY are the changes that are now made in the classification and organisation of schools and in the curricula of studies and methods of teaching. With a view to evoke the mental powers and develop them on scientific principles, improved methods of teaching the several subjects are now insisted upon. The teachers that have grown gray in the service find it very hard to adapt themselves to the new environments and requirements. In 1898, when the first edition of this work was published, the teachers, who had been accustomed to teach the "Catechism of Malayalam Grammar", looked upon it as an unwelcome intruder; for they thought that the teaching of grammar consisted in making the pupils parrot a number of rules. But many found the method of the Bālavyākaraṇam useful and practical, gave up their idol and set up the new-comer in its place. It has now become a favourite of the pupils, as is evidenced by the demand for this fourth edition.

As it is desirable that the pupils of the Elementary Schools should have some rudimentary knowledge of the grammar of their own mother-tongue, and as grammar in its scientific aspect has a disciplinary value, the Bālavyākaraṇam has been revised and very much enlarged, to realise the above objects of grammatical study. In order that the pupils may early take interest in Malayalam poetry, the only form of literature which they may in after life cultivate, passages containing pithy sayings, moral precepts, religious truths of non-sectarian nature have been culled from the best authors and set for exercises on the rules taught. These passages in the hands of skilful teachers will serve as texts for moral lessons. They may also be given to the pupils for exercises in composition.

As under the new requirements all teaching must have a practical bearing and as the end and aim of grammatical study is to improve composition, the pupils are asked to write a few sentences about very familiar objects, events or occurrences. If the teacher talks to them on these subjects and make them give out their answers in full sentences and afterwards leads them to arrange their thoughts according to a definite plan, he will be able to teach them systematic composition which in this case need not exceed a paragraph.

An object lesson is introduced to illustrate the properties of matter, and this may serve as a model for similar lessons. It is desirable that each elementary school should have a pair of scales and weights, a set of dry measures, a measuring tape, a yard, a foot-rule, a few tumblers, an empty box, and a sphere, and the pupils may be usefully employed for a quarter of an hour or so in weighing, measuring and so on, and keeping a record of these things in their note-books.

The inductive method has been followed in writing out this work. Only the general principles have been given, and not a single exception has been stated. Orthography, rules of euphonic combinations, derivatives, and compounds have not been explained in this book. The students, who are desirous of mastering these subjects, will find ample information in the Vyākaraṇamitram. The Bālavyākaraṇam may be used in the Third and Fourth Standards, the First, Second and Third Forms of Secondary Schools.

All suggestions for the improvement of the book will be thankfully received.

# രണ്ടാം പതിപ്പിന്നുള്ള

# മുഖവുര.

---

ഒന്നാം പതിപ്പു ക്ഷണത്തിൽ തീൎന്നുപോയതുകൊണ്ടു ഉപാദ്ധ്യായന്മാൎക്കും ശിഷ്യന്മാൎക്കും ബാലവ്യാകരണത്തിൽ വളരേ തൃപ്തിയുണ്ടെന്നു വിശ്വസിച്ചു സന്തോഷിക്കുന്നു. പല ആവശ്യക്കാരുള്ളതുകൊണ്ടു ഈ ദ്വിതീയാവൃത്തി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. പ്രഥമാവൃത്തിയിലുണ്ടായിരുന്ന ചില ന്യൂനതകളെ നീക്കി, പുസ്തകം ആസകലം പരിശോധിപ്പിച്ചു, അഭ്യാസങ്ങളേയും പരീക്ഷാചോദ്യങ്ങളേയും ചേൎത്തു പുസ്തകം രണ്ടാമതായി പ്രസിദ്ധപ്പെടുത്തി, കേരളീയവിദ്വജ്ജനങ്ങളുടെ കരുണാവലോകനത്തിന്നു പാത്രമാക്കി വെച്ചിരിക്കുന്നു. മദ്രാസ്സ്, തിരുവിതാംകൂറ്, കൊച്ചി എന്നീ സംസ്ഥാനങ്ങളിൽ പാഠശാലകളുടെ ഉപയോഗാൎത്ഥമായി ഈ പുസ്തകത്തെ അംഗീകരിച്ചിരിക്കുന്ന ആ രാജാധികാരികളുടെ മഹോപകാരത്തെക്കുറിച്ചു കൃതജ്ഞതാപൂൎവ്വം സദാ സ്മരിച്ചുവരുന്നു. ഈ പുസ്തകത്തിലെ ഗുണദോഷങ്ങളെ പ്രകടിപ്പിച്ചു അതിന്നു പ്രാചുൎയ്യവും പ്രസിദ്ധിയും വരുത്തിയ പത്രാധിപന്മാരുടെ ഉപകാരഭാരാക്രാന്തനായി അവരോടു നന്ദിപറയുന്നു.

***M. K.***

# അവതാരിക.

വ്യാകരണം ഒരു ശാസ്ത്രമാകുന്നു. ശാസ്ത്രമെന്നതോ ക്ലിപ്തപ്പെടുത്തിയ ജ്ഞാനമാകുന്നു. ശാസ്ത്രത്തിൽ സ്വീകരിക്കുന്ന ജ്ഞാനം ഏകാശ്രയമായിരിക്കരുതു. "രാമനു ഒരു പുത്രൻ ഉണ്ടായി" എന്നതു ജ്ഞാനം തന്നെ എങ്കിലും അതു രാമൻ എന്ന ഒരുവനെ മാത്രം സംബന്ധിച്ചിട്ടുള്ളതുകൊണ്ടു ശാസ്ത്രത്തിന്നു ഉപയുക്തമായിത്തീരുകയില്ല. ശാസ്ത്രത്തിൽ ഉപയുക്തമായിത്തീരുവാൻ ജ്ഞാനം അനേകാശ്രയവും എല്ലാകാലത്തും യഥാർത്ഥവുമായിരിക്കേണം. 1. "വിഷം തിന്നാൽ മരിക്കും" എന്നതു വൈദ്യശാസ്ത്രത്തിലും, 2. "നാലെട്ടു മുപ്പത്തുരണ്ടു" എന്നതു ഗണിതശാസ്ത്രത്തിലും, 3. "കൊമ്പുള്ള നാല്ക്കാലികൾ എല്ലാം പിളൎന്ന കുളമ്പുള്ളവയാകുന്നു" എന്നതു മൃഗശാസ്ത്രത്തിലും, 4. "അർ എന്ന ബഹുവചനപ്രത്യയം സുബുദ്ധികൾക്കേ വരു" എന്നതു വ്യാകരണശാസ്ത്രത്തിലും ഉള്ള തത്വങ്ങളാകുന്നു. ഈ തത്വങ്ങൾ അനേകവ്യക്തികളെ സംബന്ധിച്ചവയും സദാസത്യമായിട്ടുള്ളവയും ആകുന്നു. ശാസ്ത്രോപയോഗത്തിന്നുള്ള ജ്ഞാനത്തെ എങ്ങിനെയാകുന്നു സംപാദിക്കേണ്ടതു എന്നും സംപാദിച്ച തത്വങ്ങളെ ക്രമപ്പെടുത്തി ശാസ്ത്രമാക്കേണ്ടതു എങ്ങിനെയെന്നും ജ്ഞാനവിഷയങ്ങളേവയെന്നും വിവരിക്കുന്ന ശാസ്ത്രമാകുന്നു തൎക്കശാസ്ത്രം. ഇതു സകലശാസ്ത്രങ്ങൾക്കുടേയും മൂലാധാരം തന്നേ. ജ്ഞാനം നമുക്കുണ്ടാകുന്നതു അന്തരിന്ദ്രിയത്തിന്റെ പ്രവൃത്തിയാലാകകൊണ്ടു ഈ പ്രവൃത്തികൾ ഏവയെന്നും ഇവയുടെ പ്രമാണമെന്തെന്നും കൂടി തൎക്കശാസ്ത്രത്തിൽ ഉപപാദിക്കുന്നു. അതുകൊണ്ടു തൎക്കശാസ്ത്രം ബാലന്മാൎക്കു ഗ്രഹിപ്പാൻ വളരെ പ്രയാസമുള്ളതാകുന്നു. എന്നാൽ വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഉദ്ദേശം നമ്മുടെ മനസ്സിനെപ്പരിഷ്കാരപ്പെടുത്തുന്നതും പിന്നത്തേതിൽ വിദ്യാലയത്തിൽ അഭ്യസിക്കാത്ത ശാസ്ത്രവിഷയങ്ങളെ ആയാസവും പരാപേക്ഷയും കൂടാതെ പഠിപ്പാൻ തക്ക സാമൎത്ഥ്യം ഉണ്ടാക്കിത്തീൎക്കുന്നതും ആകയാൽ തൎക്കശാസ്ത്രം വിദ്യാഭ്യാസത്തിങ്കൽ അത്യന്താപേക്ഷിതം തന്നേ എങ്കിലും അതിന്റെ ദുൎഗ്രാഹ്യതാത്താൽ ബാലന്മാരെ അതിനെ പഠിപ്പിക്കാറില്ല. ദ്രാവിഡഭാഷകളിൽ തൎക്കശാസ്ത്രഗ്രന്ഥങ്ങൾ കേവലം ഇല്ലാത്ത അവസ്ഥ എത്രയോ വ്യസനിക്കേണ്ടതാകുന്നു. ഭാഷയിൽ തൎക്കശാസ്ത്രമില്ലായ്കനിമിത്തം സംസ്കൃതവും

ഇംഗ്ലീഷും പരിചയമില്ലാത്ത ഉപാദ്ധ്യായന്മാൎക്കു ഈ ശാസ്ത്രത്തിന്റെ ഗന്ധം ഉണ്ടാവാൻ പാടില്ല; അതുകൊണ്ടു അവർ ശാസ്ത്രവിഷയങ്ങളെ ന്യായമായി പ്പഠിപ്പിക്കുന്നവെന്നു പറഞ്ഞുകൂടാ. ഈ വിധം ഉപാദ്ധ്യായന്മാരുടെ ഉപയോഗത്തിന്നും മദ്രാസ്സ് സംസ്ഥാനത്തിലെ വിദ്യാഭ്യാസനിബന്ധനകളെ അനുസരിച്ചും ആകുന്നു ഈ ചെറിയ വ്യാകരണം ഉണ്ടാക്കിയിരിക്കുന്നതു. ഇതിൽ മൂന്നാംതരത്തിന്നും നാലാംതരത്തിന്നും ആവശ്യമുള്ള ഭാഗങ്ങളെ മാത്രം പറഞ്ഞിരിക്കകൊണ്ടു മൂലപാഠങ്ങൾ മാത്രമേ അടങ്ങുന്നുള്ളൂ. മൂന്നാംതരത്തിലെ വിദ്യാൎത്ഥികൾ ഒരു വാക്യത്തിലെ നാമങ്ങളേയും ക്രിയകളേയും ചൂണ്ടിക്കാണിപ്പാൻ സാമൎത്ഥ്യമുള്ളവരായിരിക്കണം എന്നു വിദ്യാദ്ധ്യക്ഷന്മാരാൽ കല്പിക്കപ്പെട്ടിരിക്കയാൽ ഒരു നാമത്തേയും ഒരു ക്രിയയേയും ചേൎത്തു രണ്ടു പദങ്ങളുള്ള ചെറിയ ചെറിയ വാക്യങ്ങളെ ഉണ്ടാക്കി അതിൽനിന്നു ഓരോ തരത്തിലുള്ള നാമങ്ങളുടെ സംജ്ഞകളേയും ലക്ഷണങ്ങളേയും പറഞ്ഞിരിക്കുന്നു. ഇതേപ്രകാരത്തിൽ തന്നെ ക്രിയകളുടെ ലക്ഷണങ്ങളേയും കാണിച്ചിരിക്കുന്നു, ഉപാദ്ധ്യായർ ഇങ്ങിനെയുള്ള ചില വാക്യങ്ങളെ ഉണ്ടാക്കി ശിഷ്യന്മാരെ ഈ വിധത്തിൽ ശീലിപ്പിച്ചാൽ അവൎക്കു നാമത്തിന്റേയും ക്രിയയുടേയും സ്വഭാവം എളുപ്പത്തിൽ മനസ്സിലാകുമെന്നു വിശ്വസിക്കുന്നു.

നാലാംതരത്തിലെ വിദ്യാൎത്ഥികൾ ഒരു വാക്യത്തിലെ നാമങ്ങളേയും ക്രിയകളേയും ചൂണ്ടിക്കാണിക്കുന്നതിന്നു പുറമെ വാക്യത്തിലേ ആഖ്യ, ആഖ്യാതം, കൎമ്മം ഇവയെക്കൂടിക്കാണിക്കേണ്ടതാകയാൽ വാക്യത്തിന്റെ ലക്ഷണങ്ങളെ ഇവിടേ രണ്ടാമതും പറഞ്ഞിരിക്കുന്നു. ആഖ്യ, ആഖ്യാതം, കൎമ്മം ഇവയേയും വിവരിച്ചിരിക്കുന്നു. ഇവക്കും പദവിഭാഗത്തിന്നും തമ്മിലുള്ള സംബന്ധങ്ങളേയും കാണിച്ചിരിക്കുന്നു. മൂന്നാംതരത്തിന്നുള്ള ഭാഗത്തിൽ പറഞ്ഞ ലക്ഷണങ്ങൾ കൂടാതെ വാക്യാംശങ്ങളായ ആഖ്യാഖ്യാതങ്ങളെ സംബന്ധിച്ച നാമലക്ഷണങ്ങളേയും വിവരിച്ചിരിക്കുന്നു.

കൎമ്മത്തിന്റെ ലക്ഷണങ്ങളെപ്പറഞ്ഞ ശേഷം സകൎമ്മകക്രിയയേയും അകൎമ്മകക്രിയയേയും വിവരിക്കയും പിന്നെ പ്രകൃതിപ്രത്യയങ്ങളുടെ ലക്ഷണങ്ങളെ കാണിച്ച നാമത്തിന്റെ രൂപഭേദങ്ങളായ ലിംഗം, വചനം, വിഭക്തി എന്നിവയെ ഉ[illegible]ച്ച ക്രിയാരൂപഭേദങ്ങളെപ്പറകയും ചെയ്തിരിക്കുന്നു. കൃത്തും, തദ്ധിതവും, സമാസവും, തത്സമവും, തദ്ഭവവും ഇവിടേ ആവശ്യമില്ലായ്കയാൽ പ്രസ്താവിച്ചിട്ടില്ല. അവയെ വ്യാകരണമിത്രത്തിൽ വിവരിച്ചിരിക്കുന്നു. ഭാഷാവ്യാകരണത്തിൽ സാധാരണയായി സ്വീകരിച്ചുവരുന്ന പദവിഭാഗങ്ങളായ നാമം, ക്രിയ, അവ്യയം എന്നീ മൂന്നു വൎഗ്ഗങ്ങൾ കൂടാതെ ഗുണവചനങ്ങളെ[illegible] ക്രിയാവി

ശെഷണങ്ങളെന്നും രണ്ടുവിധ പദങ്ങളെക്കൂടെ ഇവിടെ അധികമായിചേൎത്തിരിക്കുന്നു. ഇതിനാൽ വ്യാകരണത്തിലുള്ള അനവധി പ്രയാസങ്ങൾ എല്ലാം കുറഞ്ഞുപോകുമെന്നു വിശ്വസിക്കുന്നു. വിദ്യാൎത്ഥികൾ ശബ്ദസ്വരൂപത്തെ നോക്കാതെ ആ ശബ്ദത്തിന്നു വാക്യത്തിലുള്ള അനുഭവത്തെ മാത്രം നല്ലവണ്ണം ആലോചിച്ചു ശബ്ദത്തിന്റെ പ്രവൃത്തി നിശ്ചയിച്ചു ആ പ്രവൃത്തി ഏതു പദത്തിന്റെ ലക്ഷണത്തിന്നു ഒക്കുന്നുവെന്നു കണ്ടുപിടിച്ചാൽ അതു ഇന്ന പദമെന്നു എളുപ്പത്തിൽ അവൎക്കു നിശ്ചയിക്കാം. അടി, കത്തി, കടി, മുറി, വിളി എന്നിവ പ്രയോഗം കൊണ്ടല്ലാതെ നാമമോ ക്രിയയോ എന്നു നിശ്ചയിപ്പാൻ പാടില്ലാത്ത പ്രകാരം തന്നേ പച്ച, വെള്ള, നീല, രക്ത ഇവ ഗുണനാമങ്ങളോ ഗുണവചനങ്ങളോ എന്നതു പ്രയോഗം കൊണ്ടല്ലാതേ രൂപംകൊണ്ടു ഗ്രഹിപ്പാൻ പ്രയാസം. അതുകൊണ്ടു വിദ്യാൎത്ഥികൾ വാക്യാൎത്ഥത്തെ നല്ലവണ്ണം ആലോചിക്കുകയും ലക്ഷണങ്ങൾ ലക്ഷ്യത്തിന്നു ഒത്തുവരുന്നുവോ എന്നു പരീക്ഷിക്കുകയും വേണം.

വ്യാകരണം ഒരു ശാസ്ത്രമെന്നു മാത്രമാകുന്നു ആദ്യം പറഞ്ഞു; എന്നാൽ എല്ലാ ശാസ്ത്രത്തിന്നും പ്രത്യേകമായി ഒരു വിഷയം വേണം. വ്യാകരണത്തിന്റെ വിഷയം ശബ്ദങ്ങൾ (വാക്കുകൾ) ആകുന്നു. ഈ ശബ്ദങ്ങളെ തരങ്ങളായി വിഭാഗിക്കുന്നു. ഈ തരങ്ങൾ നാമം, ഗുണവചനം, ക്രിയ, ക്രിയാവിശേഷണം, അവ്യയം എന്നിവ തന്നേ. ഈ വിഭാഗങ്ങളുടെ അവാന്തരവിഭാഗങ്ങളേയും പറയും. നാമത്തിൽ സംജ്ഞാനാമം, സാമാന്യനാമം, ഗുണനാമം, മേയനാമം, സമൂഹനാമം, സൎവ്വനാമം, ക്രിയാനാമം എന്നീ ഉൾപിരിവുകളുണ്ടു. സകൎമ്മകക്രിയ, അകൎമ്മകക്രിയ, അബലക്രിയ, ബലക്രിയ, ഭാവക്രിയ, നിഷേധക്രിയ, പൂൎണ്ണക്രിയ, അപൂൎണ്ണക്രിയ എന്നീ ഉൾപിരിവുകളായി ക്രിയയെ വിഭാഗിക്കുന്നു. ശേഷം മൂന്നു പദങ്ങളുടെ വിഭാഗങ്ങളെ ഈ പുസ്തകത്തിൽ പൂൎണ്ണമായി വിവരിക്കുന്നില്ല.

വാക്യാംശങ്ങൾ തമ്മിലുള്ള സംബന്ധത്തേയും വാക്യങ്ങളേയും വാക്യാംശങ്ങളേയും കൂട്ടിച്ചേൎക്കേണ്ടുന്ന വിധത്തേയും നാമരൂപങ്ങളുടേയും ക്രിയാരൂപങ്ങളുടേയും അനുഭവത്തേയും പ്രയോഗത്തേയും മററും വിവരിക്കേണ്ടതു വാക്യകാണ്ഡത്തിൽ ആകയാൽ ആയവയെ ഇവിടെ ഉപേക്ഷിച്ചിരിക്കുന്നു.

ഈ ബാലവ്യാകരണത്തിൽ ചില ദൂഷ്യങ്ങൾ ഉണ്ടെന്നു ഒരാക്ഷേപം ഉണ്ടായിരിക്കാം; ഒന്നാമതു ഇതിന്റെ ക്രമം സാധാരണവ്യാകരണഗ്രന്ഥങ്ങളിൽ നിന്നു വളരേ ഭേദിച്ചിരിക്കുന്നു എന്നാണ്. ഈ വ്യത്യസ്തക്രമത്തെ ആദരിച്ചതു മൂന്നും നാലും തരങ്ങളിലെ വിദ്യാൎത്ഥികളുടെ ആവശ്യം നിമിത്തമാകുന്നു. രണ്ടാ

മതു ഇതിൽ ആവൎത്തനമെന്ന ഒരു ദോഷമുണ്ടെന്നാം പറയാം. ആവൎത്തനത്താൽ മാത്രം ദുൎഗ്രാഹ്യമായ വിഷയങ്ങൾ എളുപ്പത്തിൽ മനസ്സിലാക്കാമെന്നു ആലോചിച്ചത്രേ പ്രയാസമുള്ള ഭാഗങ്ങൾ പിന്നേയും പിന്നേയും മാററി ആവൎത്തിച്ചിരിക്കുന്നതു.

ഉപാദ്ധ്യായന്മാൎക്കും ശിഷ്യന്മാൎക്കും ഭാഷാവ്യാകരണത്തിൽ ഒരുപോലെ അരുചിയും അനാദരവും ഉണ്ടെന്നതു സൎവ്വസമ്മതമാണല്ലോ. അതിന്നു കാരണം പാഠശാലകളിൽ ഉപയോഗിക്കുന്ന വ്യാകരണപുസ്തകങ്ങളിൽ പലേടങ്ങളിലും ശാസ്ത്രീയരീതിയെ വിട്ടു ചില അസംഗതങ്ങളെച്ചേൎത്തു രചിക്കയാൽ ഭാഷയിൽ കാണുന്ന എല്ലാപ്രയോഗങ്ങൾക്കും വാക്യബോധത്തിന്നും ഇവ മതിയാവാത്തനിമിത്തം തന്നേയാണ്. ഈ ദൂഷ്യത്തെ നിവാരണം ചെയ്യേണമെങ്കിൽ ഗ്രന്ഥകൎത്താവിന്നു കേരളത്തിന്നു ചുററുമുള്ള ഇതരദ്രാവിഡഭാഷകളായ കൎണ്ണാടകം, തുളു, കുടക, തോഡ, ബഡഗ, തമിഴ, തെലുങ്ക എന്നിവയുടെ ഏതാനും അറിവും സംസ്കൃതവ്യാകരണപരിചയവും വേണം. ഇതു കൂടാതെ ശബ്ദശാസ്ത്രം എന്ന നവീനശാസ്ത്രത്തിന്റെ പരിജ്ഞാനവും വേണ്ടുംവിധം ഉണ്ടായിരിക്കേണം. ഇതെല്ലാം ഏകത്ര സിദ്ധിച്ചുകിട്ടുവാൻ പ്രയാസമാകുന്നു. എങ്കിലും ഈ ഭാഷകളുടെ വ്യാകരണം ഇംഗ്ലീഷിൽ കിട്ടുന്നതിനെ വായിച്ചു കഴിയുന്ന വിധത്തിൽ ഉപയോഗപ്പെടുത്തി ഭാഷാവ്യാകരണത്തിലുള്ള അനാദരത്തെ നീക്കം ചെയ്തു ഭാഷാവ്യാകരണം പഠിക്കുന്നവൎക്കു യഥാൎത്ഥമായി പ്രയോജനമുള്ളതാക്കിത്തീൎക്കേണമെന്നാണ് ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശം. ഈ അഭിലാഷം എത്രത്തോളം സാദ്ധ്യം എന്നതു ഈ ബാലവ്യാകരണത്തിൽ വിദ്യാൎത്ഥികൾക്കുണ്ടാകുന്ന ആദരം കൊണ്ടു നിശ്ചയിക്കാം.



# അനുക്രമണിക.

# ഉപാദ്ധ്യായന്മാർ ഗ്രഹിക്കേണ്ടുന്ന സൂചനങ്ങൾ.

---

ഉയൎന്നതരം പാഠശാലകളുടെ സഹായികളായിരുന്ന പ്രാഥമികശാലകൾക്കു പകരം വന്ന മൂലപാഠശാലകളിൽ പഠിക്കേണ്ടുന്ന പാഠക്രമങ്ങൾ തീരേ മാറിയിരിക്കുന്നുവല്ലോ. വസ്തുക്കളുടെ പ്രത്യക്ഷാനുഭവത്തിൽനിന്നുണ്ടാകുന്ന ജ്ഞാനത്താൽ അന്തഃകരണത്തെപ്പരിഷ്കരിച്ചു ബുദ്ധിവൃത്തികളെപ്പോഷിപ്പിച്ചു ഗുണപ്രദങ്ങളാക്കുന്നതാകുന്നു ഇപ്പോഴത്തെ വിദ്യാഭ്യാസത്തിൻെറ മുഖ്യമായ ഉദ്ദേശം. ജ്ഞാനം ഭാഷയാൽ മാത്രം അറിയുവാനും അറിയിപ്പാനും പാടുള്ളതുകൊണ്ടു ശിക്ഷണത്തിൻെറ പ്രധാനകരണമായ ഭാഷയെ ഉപയോഗിപ്പാനുള്ള മാൎഗ്ഗങ്ങൾ ശിഷ്യർ അറിയേണ്ടതല്ലയോ. ഈ മാൎഗ്ഗങ്ങൾ വ്യാകരണം കാണിക്കുന്നതുകൊണ്ടു അതിനെ നിശ്ചയമായും പഠിപ്പിക്കേണം. എന്നാൽ വ്യാകരണം മുഴുവനും പഠിച്ചു തീൎന്നതിൽ പിന്നേ മാത്രം അതിനെ സാഹിത്യം പഠിക്കുന്നതിൽ ഉപയോഗിച്ചുകൂടൂ എന്ന നിയമമില്ലായ്കയാൽ വ്യാകരണവും സാഹിത്യവും ഏകകാലത്തു പഠിപ്പാനായിട്ടു ഈ പുസ്തകത്തിൽ കൊടുത്ത അഭ്യാസങ്ങളിൽ ശിഷ്യന്മാർ വാക്യങ്ങൾ രചിക്കേണമെന്നു അവിടവിടേ ആവശ്യപ്പെട്ടിട്ടുണ്ടു. അഭ്യാസങ്ങളെച്ചെയ്യിച്ചു കുട്ടികളുടെ വാക്യങ്ങളിൽ ന്യൂനതകൾ ഉണ്ടായാൽ അവയെ അവരെക്കൊണ്ടു തന്നേ നീക്കിച്ചു ശരിയായിപ്പറയിക്കേണം. കുട്ടികളുടെ നിത്യാനുഭവത്തിൽ പെടുന്ന വല്ല സംഗതിയേയും കുറിച്ചു പറവാൻ അവരെ പ്രോത്സാഹിപ്പിച്ചു അവർ പറയുന്ന വാക്യങ്ങളെപ്പലകമേൽ എഴുതി വിഷയം സംപൂൎണ്ണമായതിൽ പിന്നേ ഒരുത്തനെക്കൊണ്ടു വായിപ്പിച്ചു പലകമേലുള്ളതു മായിച്ചു ആയതിനെക്കുട്ടികളെക്കൊണ്ടു എഴുതിക്കേണം. കുട്ടികൾക്കറിവുള്ള ഒരു ചെറിയ കഥ അവരെക്കൊണ്ടു പറയിച്ചു തീൎന്നതിൻെറ ശേഷം അതു എഴുതിക്കേണം. ചിലപ്പോൾ ഗുരുനാഥൻ ഒരു കഥ ഒന്നുരണ്ടുപ്രാവശ്യം പറകയോ വായിക്കുകയോ ചെയ്തതിൻെറ ശേഷം അവർ ഗ്രഹിക്കാതെയുള്ള ഭാഗം വിവരിച്ചു കഥയെ എഴുതിക്കേണം. അഭ്യാസങ്ങളിലേ പദ്യങ്ങളുടെ അൎത്ഥം ആവശ്യമുള്ളേടത്തു പറകയും സദാചാരവാക്യങ്ങളെ ദൃഷ്ടാന്തപ്പെടുത്തി വിവരിക്കുകയും ചെയ്താൽ കുട്ടികൾക്കും പദ്യം വായിപ്പാനും അന്വയിച്ചു വ്യാഖ്യാനിപ്പാനും കഴിയുന്നതാകയാൽ അവൎക്കു പദ്യത്തിലും രസം തോന്നും. അവർ ധരിച്ച അൎത്ഥത്തേയും എഴുതിക്കേണം. ഇങ്ങിനേ ചെയ്താൽ വ്യാകരണപാഠം ഗുണ

പ്രമമാകും. വൃത്തിന്റെ ഗുണങ്ങളെപ്പറ്റിപ്പിപ്പാനായിട്ടു ഒരു വസ്തുപാഠം നടത്തേണ്ടുന്ന മാതിരിയെക്കാണിച്ചിട്ടുണ്ടല്ലോ. അതുപോലെ മററു ചില പാഠങ്ങളും വ്യാകരണവിഷയമായിപ്പറിപ്പിക്കേണം. എല്ലാ മൂലപാഠശാലകളിലും ഒരു ത്രാസ്സും, തൂക്കപടിയും, ഇടങ്ങാഴി, സേറു, അരസ്സേറു, ഉരി, ആഴക്ക മുതലായ അളവുകളും, ആശാരിക്കോൽ, വാര, ഫൂട്ട്റൂൾ, അളപ്പാനുള്ള നാട എന്നിവയും ഉണ്ടായിരിക്കേണം. ദിവസംതോറും ഓരോ തരത്തിലെ കുട്ടികൾ ഈ സാധനങ്ങളിൽ ഓരോന്നു ഉപയോഗിച്ചു അവർ ചെയ്യു പ്രവൃത്തിയെ ഒരു പുസ്തകത്തിൽ എഴുതി വെക്കട്ടെ. ഉയന്നതരത്തിലേ കുട്ടികൾ ആഴ്ചയിൽ ഒരിക്കൽ ഒരു കളിച്ചന്ത നടത്തട്ടെ. അതിന്നു വേണ്ടിയ നെല്ലു, മുത്താറി മുതലായ സാധനങ്ങളും മററും ഓരോരുത്തൻ കുറേശ്ശെ കുറേശ്ശെ കൊണ്ടുവന്നു സ്കൂളിൽ ശേഖരിച്ചുവെച്ചാൽ ക്രമേണ അതു ഒരു നല്ല ശേഖരമായ്ത്തീരും. കാഴ്ചനികൾ, വയലിലേ പൂക്കൾ, വിചിത്രമായ ഇലകൾ, വള്ളികൾ കൊണ്ടുവന്നു വില്ക്കട്ടെ. ഇവയേയും ഉണക്കി സൂക്ഷിക്കാം. ഓരോരുത്തൻവശം ഒരു നാലണ ഉണ്ടെങ്കിൽ അതുകൊണ്ടു അവർ കച്ചവടം ചെയ്യട്ടെ. കച്ചവടത്തെ സംബന്ധിച്ച എല്ലാ കണക്കുകളും പുസ്തകങ്ങളിൽ എഴുതി പിറേറന്നു കാണിക്കട്ടെ. ഇതിനാൽ അങ്ങാടിയിലേ കച്ചവടവും കണക്കെഴുതുന്ന ക്രമവും പ്രയാസം കൂടാതെ പഠിക്കാം. ഈ കച്ചവടം സംബന്ധമായി ബാക്കിയുള്ള പണത്തെക്കുറിച്ചു എഴുത്തുകൾ എഴുതുവാനും പഠിപ്പിക്കാം. ചരക്കുകളെ ശേഖരിപ്പാനും നാണ്യങ്ങളെ ഉപയോഗിപ്പാനും ഉള്ള മാൎഗ്ഗങ്ങൾ കുട്ടികളുടെ രക്ഷിതാക്കന്മാരുമായി ആലോചിച്ചു ചെയ്താൽ ആക്ഷേപങ്ങൾക്കിടവരാതെ സന്തോഷമായി വളരേ ഉപയോഗമുള്ള ഒരു കാൎയ്യം പഠിപ്പിക്കാം. കുട്ടികൾ കൊണ്ടുവന്ന വള്ളികൾ, ഇലകൾ, പുഷ്പങ്ങൾ, ചിറകുകൾ മുതലായവയെക്കുറിച്ചു ഗുരുനാഥൻ വിശേഷിച്ചു വല്ലതും പറഞ്ഞുകൊടുത്താൽ പ്രപഞ്ചത്തിലേ വസ്തുക്കളെ സൂക്ഷിച്ചു നോക്കുവാനുള്ള സ്വഭാവവും പഠിപ്പാനുള്ള താൽപൎയ്യവും ഉണ്ടാകും. ഇതിൽ ഉപാദ്ധ്യായന്മാർ ദൃഷ്ടിവെച്ചു ശിക്ഷിക്ക വളരേ ഗുണം കിട്ടുവാൻ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

—:ശുഭമസ്തു.:—

# ബാലവ്യാകരണം.

---

## ഒന്നാം പാഠം.

## വാക്യം, പദം.

1. ഈശ്വരൻ നമ്മെ രക്ഷിക്കട്ടെ.
2. ഈശ്വരനെ നാം എല്ലായ്പോഴും വന്ദിക്കേണം.
3. ഈശ്വരനാൽ ലോകങ്ങൾ സൃഷ്ടിക്കപ്പെട്ടു.
4. ഈശ്വരനോടു തുല്യനായിട്ടു ആരുമില്ല.
5. ഈശ്വരന്നു എല്ലാം ചെയ്വാൻ കഴിയും.
6. ഈശ്വരനിൽനിന്നു നമുക്കു ഗുണം കിട്ടുന്നു.
7. ഈശ്വരന്റെ ദയ ലോകത്തിൽ എങ്ങും കാണാം.
8. ഈശ്വരനിൽവിശ്വസിച്ചുനടന്നവൎക്കുസുഖമുണ്ടാകും.
9. ഈശ്വര നമ്മെക്കാത്തു രക്ഷിക്കേണമേ.

**1.** ഈശ്വരനെക്കുറിച്ചു നാം മനസ്സിൽ വിചാരിച്ചതിനെ വാക്കുകൾകൊണ്ടു പുറത്തു പറഞ്ഞിരിക്കയാൽ ഇവ ഒമ്പതും **വാക്യങ്ങൾ** ആകുന്നു. "ഈശ്വരൻ നമ്മെ രക്ഷിക്കട്ടെ" എന്ന വാക്യം പറഞ്ഞു തീൎന്നതിന്റെ ശേഷം ഇനി ആ വാക്യത്തിൽ ഒന്നും പറവാനില്ലെന്നു തോന്നുന്നു. പറവാൻ ഇച്ഛിച്ചതിനെയെല്ലാം പറഞ്ഞിരിക്കുന്നുവെങ്കിൽ **വാക്യത്തിലടങ്ങിയ വിചാരം തികഞ്ഞിരിക്കുന്നു**വെന്നറിയാം.

**2.** ഒരുവൻ അറിയിപ്പാൻ ഇച്ഛിച്ച വിചാരം പൂൎണ്ണമായിരിക്കുമ്പോൾ ആ വാക്യത്തിൽ വേറെ വാക്കുകൾ ആവശ്യമായ്വരികയില്ല. "അനന്തൻ വന്നു പുസ്തകം" എന്നു മാത്രം

പറഞ്ഞു ഒരുത്തൻ മതിയാക്കുന്നുവെങ്കിൽ അവൻ വിചാരിച്ചതെല്ലാം പറഞ്ഞിട്ടില്ലെന്നു തോന്നാതിരിക്കയില്ല. "അനന്തൻ വന്നു പുസ്തകം എടുത്തു വായിച്ചു" എന്നു പറയുന്ന പക്ഷം അനന്തനേയും പുസ്തകത്തേയും പററിപ്പറയേണ്ടതെല്ലാം പറഞ്ഞിരിക്കയാൽ **വിചാരം സംപൂർണ്ണമായിരിക്കുന്നു.**

**3. വാക്കുകൾ ചേൎന്നു സംപൂർണ്ണമായ വിചാരം കാണിക്കുന്നതു വാക്യമാകുന്നു.**

നല്ല കുട്ടികൾ രാവിലെ എഴുനീല്ക്കും. അവർ ഉണൎന്നു ഉടനേ ഈശ്വരനെ പ്രാൎത്ഥിക്കും. ഗൃഹത്തിൽ അവർ മൂത്തവരെക്കീഴടങ്ങി നടക്കും. പാഠശാലയിൽ എഴുത്തച്ഛൻ പറയുന്നതു കേട്ടു അനുസരിച്ചുനടന്നു അദ്ദേഹത്തെ സന്തോഷിപ്പിപ്പാൻ ശ്രമിക്കും. എല്ലാപ്പോഴും നിൎഭയമായി സത്യം പറയുന്ന കുട്ടികളെ സജ്ജനങ്ങൾ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യും. നിങ്ങളും നല്ലവരായിരിപ്പാൻ ശ്രമിച്ചാൽ ഈശ്വരൻ നിങ്ങളേയും സഹായിക്കും.

ഇവ തികവായ വിചാരം കാണിക്കുന്നതുകൊണ്ടു വാക്യങ്ങൾ ആകുന്നു. പാഠപുസ്തകത്തിൽനിന്നു ഒരു ഭാഗം വായിച്ചു അതിലുള്ള വാക്യങ്ങളെപ്പറക.

**4.** "ഈശ്വരനെ മനുഷ്യർ വന്ദിക്കുന്നു" എന്ന വാക്യത്തിൽ മൂന്നുവാക്കുകൾ ഉണ്ടു. വാക്യത്തിൽ ഉപയോഗിക്കുന്ന വാക്കുകളെ **പദങ്ങൾ** എന്നു പറയും.

**5.** "വാ" എന്നു പറയുമ്പോൾ വിചാരം പൂൎണ്ണമായിരിക്കയാൽ "വാ" എന്ന ഒററപ്പദത്താൽ തന്നേ വാക്യം ഉണ്ടായി. "നിങ്ങൾ ഇരിപ്പിൻ" എന്ന വാക്യത്തിൽ രണ്ടു പദങ്ങൾ ഉണ്ടു. വാക്യത്തിൽ ഒന്നുമുതൽ എത്രയോ പദങ്ങൾ ഉണ്ടായിരിക്കാമെന്നു നിങ്ങൾക്കിപ്പോൾ അറിയാമല്ലോ.

## 1. അഭ്യാസം.

1. രാമൻ വന്നു. 2. കൃഷ്ണൻ കളിച്ചു. 3. ചാത്തു ഓടി വീണു. 4. ഗോപാലൻ വേഗം ഓടുന്നു. 5. ഗോവിന്ദൻ അവിടെ ഇരിക്കുന്നു. 6. അച്യുതൻ

ചിരിക്കുന്നു. 7. നാരായണൻ വീഴും. 8. ചന്തു നാളെ പോകും. 9. കോമൻ നടക്കും. 10. രൈരു ഇവിടേ നടന്നുവരട്ടെ. 11. ചാമു അവിടേ ഉടനേ പോയില്ല. 12. നാണു എന്തിന്നു ഇവിടേ വന്നില്ല?

ക. ഈ വാക്യങ്ങളിൽ ഓരോന്നിൽ എത്ര പദങ്ങൾ ഉണ്ടെന്നു പറക. ഖ. ഈ വാക്യങ്ങളിൽനിന്നു പുരുഷന്മാരുടെ പേരുകൾ എടുത്തെഴുതുക. ഗ. ഈ മാതിരികളെപ്പോലെ ഈരണ്ടുപദങ്ങൾ ഉള്ള 12 വാക്യങ്ങളെഴുതുക. ഈ രണ്ടു പദങ്ങളിൽ ഒന്നു പുരുഷന്റെയോ സ്ത്രീയുടേയോ പേരായിരിക്കേണം. ഘ. 12 പുരുഷന്മാരുടെ പേരുകൾ എഴുതുക. ങ. 12 സ്ത്രീകളുടെ പേരുകൾ എഴുതുക. ച. പാഠപുസ്തകത്തിൽനിന്നു ആറു വാക്യങ്ങളെ എടുത്തെഴുതുക. ഛ. ആദ്യത്തേ ഒമ്പതുവാക്യങ്ങളിലുള്ള പദങ്ങളെപ്പറക.

## 1. പരീക്ഷ.

1. വാക്യമെന്നാൽ എന്തു? 2. പദമെന്നാൽ എന്തു? 3. ഒരു വാക്യത്തിൽ എത്ര പദങ്ങൾ ഉണ്ടായിരിക്കും? 4. ഒരു വാക്യത്തിൽ ചുരുങ്ങിയാൽ എത്ര പദങ്ങൾ വേണം? 5. ഒരു വാക്യത്തിലേ അൎത്ഥം എപ്പോൾ പൂൎണ്ണമായെന്നു പറയും? 6. "രാമൻ വന്നു പണം" എന്നു പറഞ്ഞാൽ അൎത്ഥം പൂൎണ്ണമായോ? ഇല്ലെങ്കിൽ എന്തുകൊണ്ടു പൂൎണ്ണമായില്ലെന്നു പറക. 7. താഴേ എഴുതിയ വാക്കുകളെ വാക്യമാക്കുവാൻ വേണ്ടി ആവശ്യമുള്ള പദങ്ങളെച്ചേൎത്തു വാക്യം പൂരിക്കുക:—

ക. മഴ പെയ്യുമ്പോൾ ഞാൻ... ഖ. മഴ പെയ്യില്ലെങ്കിൽ...നന്നാകയില്ല. ഗ. മഴ ധാരാളമാകയാൽ കൃഷി... ഘ. കൃഷി നന്നായിരിക്കകൊണ്ടു മഴ.... ങ. മകനെക്കണ്ടിട്ടു...സന്തോഷിച്ചു. ച. വെള്ളം പൊന്തിയിരിക്കയാൽ.. കടന്നുപോവാൻ സാധിക്കുന്നില്ല.

8. രാമൻ തന്റെ മകനെക്കണ്ടു വളരേ സന്തോഷിച്ചു. ക. ഇതിൽ എത്ര പദങ്ങൾ ഉണ്ടു? ഖ. ഈ മാതിരി ആറുവാക്യങ്ങളെ എഴുതുക.

9. പശു, ആടു, മരം, തെങ്ങു, പൊന്നു, വെള്ളി, വെള്ളം, തോട്ടം, കുതിര, പൂ, മല്ലിക, മത്തൻ, ഇളവൻ, നെല്ലു, അരി, കോതമ്പം, തുവര, കാടു, കാറു, ആകാശം. ഇവയിൽ ഓരോന്നിനെക്കുറിച്ചു ആറുവാക്യങ്ങൾ എഴുതുക.

10. താഴേ എഴുതിയ പദ്യത്തിലേ വാക്യങ്ങൾ പറക:—

ക. ഓരോരോ സംവത്സരമോരോരോ തനയന്മാർ
പാരാതെ രാജ്യം രക്ഷിച്ചീടുക നല്ലു നൂനം.

അല്ലായ്കിൽ കലഹമുണ്ടായ്വരും തമ്മിൽ പിന്നേ
വല്ലതും ചൊല്ലി മൂഢരെന്നതോ ദൃഢമല്ലോ.
മാനവവീരൻ തന്റെ വാക്കതു കേട്ടനേരം
മാനസം തെളിഞ്ഞിതു മന്ത്രികൾക്കെല്ലാവർക്കും.

൨. നന്മ വിതച്ചാൽ നന്മ വിളയും. ൩. മൂത്തവരുടെ വാക്കു അമൃതു.

൪. തങ്ങൾക്കു ഫലമില്ലാതുള്ളതു പ്രവൃത്തിച്ചാൽ ഭംഗമേ വരും. ൫. സുശീലം കുട്ടികൾക്കു സുഭൂഷണം.

---

## രണ്ടാം പാഠം.

## സംജ്ഞാനാമം.

1. രാമൻ പാഠം പഠിക്കുന്നു.
2. കൃഷ്ണൻ ചിരിച്ചു കളിച്ചു.
3. ശ്രീധരൻ നാളേ വീട്ടിൽ പോകും.
4. ലക്ഷ്മണൻ കുളിപ്പാൻ പോകട്ടെ.
5. സീത ഭർത്താവിനോടു കൂടി കാട്ടിൽ പോയി.
6. രാധ പാട്ടു പാടുന്നു.
7. ലക്ഷ്മി വീണ വായിക്കുന്നു.
8. യശോദ പശുവിനെ കറക്കുന്നു.

**6.** മേലെഴുതിയ വാക്യങ്ങളിലേ പുരുഷന്മാരുടേയും സ്ത്രീകളുടേയും പേരുകൾ പറക. **പേരുകളെ നാമങ്ങളെന്നു പറയും.**

**7.** രാമൻ, കൃഷ്ണൻ, ശ്രീധരൻ, ലക്ഷ്മണൻ മുതലായ പേരുകളിൽ ഓരോന്നു ഒരു പുരുഷനെ മാത്രം സംബന്ധിച്ചു പ്രയോഗിക്കും. എന്നാൽ പുരുഷൻ എന്ന പദം രാമൻ, ശങ്കരൻ, നാണു, ചാമു, ചാത്തു, കോരൻ മുതലായ എല്ലാ പുരുഷന്മാരേയും സംബന്ധിച്ചു പ്രയോഗിക്കും. **പുരുഷൻ എന്നതു അവർക്കു പൊതുവിലുള്ള പേരാകുന്നു.**

**8.** "രാമാ വാ" എന്നു വിളിച്ചാൽ ആ പേരുള്ള ഒരുവൻ മാത്രമേ വരികയുള്ളൂ. കൃഷ്ണൻ, അനന്തൻ മുതലായവർ

രാമനെപ്പോലെ പുരുഷന്മാരാകുന്നുവെങ്കിലും രാമൻ എന്നതു അവരുടെ പേർ അല്ലായ്കയാൽ അവർ വിളികയില്ല. രാമൻ എന്നതു ഒരുവന്നു മാത്രമുള്ള പേരാകയാൽ ആയതു അവന്റെ **പ്രത്യേകമായ പേരാകുന്നു.** പുരുഷൻ എന്ന പദത്തെ രാമനേയും കൃഷ്ണൻ മുതലായവരേയും കുറിച്ചു പ്രയോഗിക്കുന്നതുകൊണ്ടു **അതു അവൎക്കു പൊതുവിലുള്ള പേരാകുന്നു.**

**9.** സീത എന്നതു ഒരു സ്ത്രീക്കു പ്രത്യേകമായിട്ടുള്ള പേരാകുന്നു. എന്നാൽ സ്ത്രീ എന്ന പദമോ സീത, രാധ, യശോദ, പാൎവ്വതി, കുഞ്ഞമ്മ, തങ്കമ്മ, ചിരുത മുതലായവൎക്കു പൊതുവിലുള്ള പേരാകുന്നു. **പൊതുവിലുള്ള പേരിനെ സാമാന്യമായ നാമമെന്നും പറയും.**

**10.** കണ്ണൂർ, തലശ്ശേരി, കോഴിക്കോടു, പാലക്കാടു, കൊച്ചി, ആലപ്പുഴ, കൊല്ലം, തിരുവനന്തപുരം എന്ന പേരുകൾ ഓരോ സ്ഥലത്തിന്നു പ്രത്യേകമായിട്ടുള്ളവയാകുന്നു. ഇവക്കു സാമാന്യമായിട്ടുള്ള പേർ **പട്ടണം** എന്നാകുന്നു. 'കോഴിക്കോടു ഒരു പട്ടണമാകുന്നു' എന്നു പറഞ്ഞാൽ അതു കണ്ണൂർ, തലശ്ശേരി, പാലക്കാടു മുതലായവയെപ്പോലേയുള്ളതെന്നു മാത്രമേ താൽപൎയ്യമുള്ളു. ഏഴിമല, ബാണാസുരൻ, കനകമല, വിന്ധ്യൻ, ഹിമവാൻ എന്നീപേരുകൾ ഭൂമിയിലുള്ള ചില ഉയൎന്ന ഭാഗങ്ങൾക്കു പ്രത്യേകമായവയാകുന്നു. ഇവക്കു സാമാന്യമായ പേർ **മല** അല്ലെങ്കിൽ **പൎവ്വത**മെന്നാകുന്നു.

**11.** അനേകം പുരുഷന്മാരിൽനിന്നു ഒരു പുരുഷനെ കുറിച്ചു മാത്രം പറയുന്നതായാൽ അവനെ പുരുഷന്മാരുടെ ഇടയിൽനിന്നു വേൎതിരിപ്പാനായിട്ടു ഒരടയാളം ആവശ്യമായ്വരുന്നു. നാം ആവശ്യപ്പെടുന്ന ആളെ രാമൻ എന്നു വിളിക്കുന്നതായാൽ രാമൻ എന്ന പദം ഈ അടയാളമായ്ത്തീരും. അതുപോലേ അസംഖ്യം പട്ടണങ്ങളിൽനിന്നു ഒന്നിനെ

ത്തിരിച്ചെടുപ്പാനായിട്ടു അതിനെകണ്ണൂർ എന്നു പറയുന്നു. അതുപ്രകാരം നദികളിൽനിന്നു ഒരു നദിയെ വേർതിരിപ്പാനായിട്ടു അതിനെക്കാവേരി എന്നു വിളിക്കും. ഒരു വസ്തുവിനെ അതുപോലുള്ള മറ്റു വസ്തുക്കളിൽനിന്നു വേർതിരിപ്പാനായിട്ടുള്ള അടയാളത്തിന്നു **സംജ്ഞ**യെന്നു പേർ. അതു കൊണ്ടു രാമൻ, കണ്ണൂർ, കാവേരി എന്നീപേരുകൾ പുരുഷൻ, പട്ടണം, നദി എന്നിവകളുടെ സംജ്ഞകൾ ആകുന്നു. ഈ സംജ്ഞകൾ ഇല്ലാതിരുന്നാൽ സംഭാഷണം വളരെ പ്രയാസമായ്ത്തീരും. ഈ സംജ്ഞകൾ ആരുടെ പേരുകളോ അവർ **സംജ്ഞികൾ** ആകുന്നു.

| സംജ്ഞി | പുരുഷൻ | സ്ത്രീ | നഗരം | നദി | മല | നക്ഷത്രം | ആഴ്ച |
|---|---|---|---|---|---|---|---|
| സംജ്ഞ | ചാത്തു | പാറു | മതിരാശി | ഗംഗ | മന്ദരം | രേവതി | ഞായർ |

**12. ഒരു വസ്തുവിന്നു പ്രത്യേകമായിട്ടുള്ള നാമം സംജ്ഞാനാമം ആകുന്നു.**

മാധവൻ, രാമൻ, ജോൺ, യോസേഫ്, മമ്മത്, അബ്ദു, മാധവി, കഞ്ഞി, റിബെക്ക, സാറ, കലീസ്സ, പാത്തുമ്മ, മതിരാശി, മധുര, ഭാരതപ്പുഴ, പശ്ചിമഘട്ടം, വിന്ധ്യൻ, ചൊവ്വാഴ്ച, മേടം, അശ്വതി ഇത്യാദി സംജ്ഞാനാമങ്ങൾ ആകുന്നു.

## 2. അഭ്യാസം.

1. 6-ൽ കാണിച്ച വാക്യങ്ങളെപ്പോലെയുള്ള 12 വാക്യങ്ങൾ എഴുതുക. അവയിൽ ആദ്യത്തെ പദം ഒരു സ്ത്രീയുടെ പേരായിരിക്കേണം. 2. സംജ്ഞാനാമങ്ങൾക്കു ചില ഉദാഹരണങ്ങൾ പറക. 3. താഴെ എഴുതിയ സംജ്ഞാനാമങ്ങളിൽ പുരുഷന്മാരുടേയും സ്ത്രീകളുടേയും പേരുകളെ വെവ്വേറെ എഴുതുക. ചാത്തു, രാമു, ഗോപാലൻ, തേമൻ, പാറു, നാണു, കോരു, പൊന്നു, തങ്കം, ഹരി, ദാർ, മാക്കം, ധേനു, ചന്തു, ചിരുത, രാമൻ. 4. മനുഷ്യൻ, സ്ത്രീ, ഭൂഖണ്ഡം, രാജ്യം, സംസ്ഥാനം, ജില്ല, താലൂക്ക്, അംശം, ദേശം, നഗരം, ഗ്രാമം, പർവ്വതം, കുന്നു, നദി, ആറു, സമുദ്രം, കടൽ, ഉൾക്കടൽ, തടാകം, ദ്വീപു, കായൽ, മുനമ്പു, സംവത്സരം, മാസം, ഋതു, ആഴ്ച, പക്ഷം, പക്കം.

നക്ഷത്രം, ഗ്രഹം, രോഗം, ശാസ്ത്രം. ഈ സംജ്ഞികളിൽ ഓരോന്നിന്നു ഈരണ്ടു സംജ്ഞാനാമങ്ങളെ ഉദാഹരണമായിപ്പറയുക.

## 2. പരീക്ഷ.

1. സംജ്ഞ എന്നാൽ എന്തു? 2. സംജ്ഞി എന്നാൽ എന്തു? 3. സംജ്ഞാ സംജ്ഞികൾക്കു തമ്മിലുള്ള ഭേദം എന്തു? 4. രാമൻ, പുരുഷൻ ഇവ തമ്മിലുള്ള വ്യത്യാസമെന്തു? 5. സ്ത്രീ, സീത ഇവ തമ്മിൽ എന്താകുന്നു വ്യത്യാസം? 6. പ്രത്യേകമായ സംജ്ഞകൾ ഉള്ള ചില വസ്തുക്കളുടെ പേർ പറക. 7. സംജ്ഞകളെക്കൊണ്ടു എന്താകുന്നു പ്രയോജനം? 8. ഒരാളെ രാമൻ എന്നോ കൃഷ്ണൻ എന്നോ വിളിപ്പാൻ വല്ല സംഗതിയും ഉണ്ടായിരിക്കേണമോ?

## 3. അഭ്യാസം.

താഴെ എഴുതിയ വാക്യങ്ങളിൽനിന്നു സംജ്ഞാനാമങ്ങളെടുത്തു സ്ലേറ്റിൽ എഴുതുക:—

൧. എങ്കിൽ വൈശമ്പായനൻ ജനമേജയനോടു
ഭംഗിയിലറിയിച്ച ഭാരതം ചൊല്ലാമല്ലോ.

൨. ധാർമ്മികൻ ധൃഷ്ടദ്യുമ്നനുത്സവം ഘോഷിച്ചതും

൩. ഖാണ്ഡവപ്രസ്ഥത്തിങ്കൽ മയനാം ശില്പിശ്രേഷ്ഠൻ
പാണ്ഡവൻതനിക്കൊരു സഭയെ നിർമ്മിച്ചതും

൪. ശങ്കരനവന്നു വരമേകിയതുമൂലം
ശങ്ക, ഭഗവാനെയുമതില്ലവന്നു നൂനം.

൫. രാമചന്ദ്രം ജനിപ്പിച്ചു കൌസല്യാ
ദേവി കൈകേയി പെറ്റു ഭരതനെ
ലക്ഷ്മണനേയും ശത്രുഘ്നനാമാനം
പെറ്റു നല്ല സുമിത്രയും ഗോവിന്ദ.

൬. കല്യാണി സരസ്വതീ തെളിവോടേ മനക്കാമ്പിൽ
വിളയാടിക്കളിക്കേണം.

൭. മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു
മന്ദാകിനീജലം കൊണ്ടുവന്നാദരാൽ.

൮. പണ്ടേടോ നിൻകരംകൊണ്ടു ഹിഡിംബന്റെ
കണ്ഠം പിടിച്ചാശു കണ്ഡിച്ചെറിഞ്ഞതും
ക്രുദ്ധിച്ചു വന്നൊരു കിർമ്മീരനെപ്പോൾ
മണ്ഡിച്ചുവെന്നല്ല രണ്ടാമതിലുന്നതും

—

കണ്ണാതപമെന്ന്യെ ബകനെ വധിച്ചതും
കണ്ടുകേട്ടുള്ളിലുറപ്പുണ്ടിനിക്കെടോ.
൯. ധർമ്മാടവീവാസിയാകുന്ന രാഘവൻ
തൻ മാനിനീവാക്കു കേട്ടുമോഹിക്കയാൽ
പൊന്മാനിനെപ്പിടിപ്പാനായ്പുറപ്പെട്ടു.
൧൦. ഇന്ദ്രനാകുന്നു ഞാനഗ്നിയാകുന്നിവൻ,
സുന്ദരമൂർത്തേ കൃതാന്തനാകുന്നിവൻ,
അംഭോധിനാഥൻ വരുണനാകുന്നവൻ,
സംഭാവനം ചെയ്തുകൊൾക യഥാക്രമം.
൧൧. ഇവൻ ഇന്ദിരാകാന്തനെപ്പോലെ മനോഹരൻ.
൧൨. മഗധകുലതിലകനിവനവനിപതി സുന്ദരൻ
മാനി മഹാബലൻ മാനിച്ചുകൊൾക നീ.
൧൩. വംഗരാജനെച്ചെന്നു വരിക്ക നീ.
൧൪. കേരളം കൊങ്കണം കർണ്ണാടലാടങ്ങൾ
സൌരാഷ്ട്രബാല്ഹികശൂരസേനങ്ങളും
മാദ്രകം മാഗധം പാഞ്ചാലകോസലം
ഭദ്രകം സിംഹളം സിന്ധുകാശ്മീരവും
പാണ്ഡ്യന്ദശാർണ്ണങ്ങൾ കുന്തിഭോജാവന്തി
പുണ്ഡ്രകാർട്ടം കലിംഗവംഗങ്ങളും
ആന്ധ്രകാംബോജങ്ങളും വൈദേഹങ്ങ-
ളന്ധരം ചോളനേപാളം പുളിന്ദവും
കുന്തളം ഗൌഡം മഹാരാഷ്ട്രകേകയം
സിന്ധുക്ഷേണങ്ങളും പാടലീപുത്രവും
കുന്ന്യകാകുബ്ജവും കന്തീരവും ജവാ-
മന്യരാജ്യങ്ങളും ചെന്നു നിറഞ്ഞവർ.

---

## മൂന്നാം പാഠം.

## സാമാന്യനാമം.

1. നമ്മുടെ ഗുരുനാഥൻ രാമൻനായർ ആകുന്നു.
2. നമ്മെപ്പഠിപ്പിക്കുന്നവരെ ഗുരുനാഥൻ എന്നു പറയും.
3. തട്ടാൻ ഗുരുനാഥനുവേണ്ടി മോതിരം ഉണ്ടാക്കുന്നു.

4. ആശാരി മരംകൊണ്ടു പെട്ടിയുണ്ടാക്കുന്നുണ്ടു.
5. വണ്ണത്താൻ ഉടുപ്പു കൊണ്ടുവന്നിരിക്കുന്നു.
6. വണ്ടിക്കാരൻ വണ്ടി തെളിക്കുന്നു.
7. പണിക്കാരൻ പണി തീൎത്തു കൂലിക്കു വരും.

**13.** കുട്ടികളെപ്പഠിപ്പിക്കുന്ന രാമൻനായർ, കണ്ണൻനമ്പ്യാർ, കൃഷ്ണമാരാർ, ഗോവിന്ദവാരിയാർ, ദാമോദരൻനംപൂതിരി മുതലായ അനേകം പുരുഷന്മാരെക്കുറിച്ചു പറയുംപോൾ അവരിൽ ഓരോരുത്തനെ ഗുരുനാഥൻ എന്നു പറയും. കുട്ടികളെപ്പഠിപ്പിക്കുക എന്ന സംഗതിയാൽ ഗുരുനാഥൻ എന്ന പേർ ഇവൎക്കെല്ലാവൎക്കും സമമായിരിക്കയാൽ ആയതു അവരുടെ സാമാന്യമായ പേർ (**നാമം**).

**14.** പണിക്കാരൻ എന്ന പദം പണി എടുക്കുന്ന കൊട്ടൻ, കോരൻ, ചന്തു, ചാത്തു മുതലായ അസംഖ്യം പുരുഷന്മാരെ സംബന്ധിച്ചു സാമാന്യമായി പ്രയോഗിക്കാം. പണിചെയ്ക എന്ന സംഗതിനിമിത്തം ഈ ആളുകൾക്കു പണിക്കാരൻ എന്ന നാമം ചേരുന്നു. അതുപോലേ തന്നേ മരംകൊണ്ടു പണി എടുക്കുന്ന അനവധി പുരുഷന്മാൎക്കു ആശാരി എന്ന പേർ ഒരുപോലേ പററും. വണ്ടി തെളിക്കുന്ന കോരൻ, ഗോപാലൻ, അപ്പു, കുഞ്ഞപ്പു, രാമോട്ടി, അബ്ദു, കാദർഖാൻ, അബ്ദുൽഖാദർ എന്ന അസംഖ്യം ആളുകൾക്കു അവരുടെ പ്രവൃത്തിനിമിത്തം വണ്ടിക്കാരൻ എന്ന പേർ കിട്ടുന്നതുകൊണ്ടു ഈ നാമം അവൎക്കു സമമായി അവകാശമുള്ളതാകുന്നു. അതുകൊണ്ടു ഗുരുക്കൾ, തട്ടാൻ, ആശാരി, വണ്ടിക്കാരൻ, പണിക്കാരൻ മുതലായ പേരുകളെ **സാമാന്യനാമങ്ങൾ** എന്നു പറയും.

**15.** ലോകത്തിൽ അസംഖ്യം വസ്തുക്കൾ ഉണ്ടു. അവയിൽ ചിലവ മററു ചില വസ്തുക്കളോടു പല സംഗതികളിൽ

ക്കെകയും, ചില സംഗതികളിൽ അവയിൽനിന്ന ഭേദിക്ക കയും ചെയ്യുന്നു. ആട്ടും പശുവും വളരേ ഭേദിച്ചിരിക്കുന്ന ജീവികൾ തന്നേ എങ്കിലും നാലു കാലുകൾ, രണ്ടു കൊമ്പു കൾ, പിളൎന്ന കുളമ്പുകൾ, പുറത്തു രോമം, വാൽ ഇത്യാദി രണ്ടിന്നും സമമായിട്ടുള്ളതുകൊണ്ടു ഈ വിഷയങ്ങളിൽ അ വക്ക തമ്മിൽ സാമ്യം ഉണ്ടു. ഈ സാമ്യത്താൽ ഇവറെറ മൃഗങ്ങളെന്ന പറയുന്നു. അതുകൊണ്ടു മൃഗമെന്നതു സാമാ ന്യനാമം. മനുഷ്യൻ, സ്ത്രീ, കുട്ടി, കിഴവൻ, മൃഗം, പശു, ആടു, മാൻ, ആന, മീൻ, മരം, വള്ളി ഇവയെല്ലാം സാമാന്യ നാമങ്ങൾ ആകുന്നു.

**16.** അനേകവസ്തുക്കൾക്ക ഒന്നോ അതിലധികമോ എണ്ണ ങ്ങൾ തുല്യമായിട്ടുണ്ടെങ്കിൽ ഈ എണ്ണങ്ങൾ നിമിത്തമായി അവക്ക തമ്മിൽ **സാമ്യം** ഉണ്ടെന്ന പറയും. പശു, എരുമ, ആടു, കുതിര, മാൻ മുതലായ മൃഗങ്ങൾക്കെല്ലാം നാലു കാലു കൾ ഉള്ളതുകൊണ്ടു അവയെ നാല്ക്കാലികൾ എന്ന പറയും. **സാമ്യം ഹേതുവായി അനേകവസ്തുക്കളെ ഒരു കൂട്ടമായി വിചാരിക്കാമെങ്കിൽ ആ കൂട്ടത്തിന്നു ജാതി എന്നു പേർ. ജാതിയിൽ ഉൾപ്പെട്ട ഓരോന്നിനെ വ്യക്തിയെന്നു പറയും.**

രാമൻ, കൃഷ്ണൻ, ഗോപാലൻ മുതലായവർ മനുഷ്യജാതിയിലേ വ്യക്തികൾ ആകുന്നു. മാവു, പിലാവു, ആൽ, തേക്ക മുതലായവ വൃക്ഷജാതിയിലേ വ്യക്തി കൾ ആകുന്നു. മയിൽ, പ്രാവു, കോഴി, കുരുവി, തത്ത, കാക്ക മുതലായവ പക്ഷിജാതിയിൽ അടങ്ങിയ വ്യക്തികൾ ആകുന്നു.

**17.** ജാതിയുടെ പേരുകൾ എല്ലാം **സാമാന്യനാമ** ങ്ങൾ ആകുന്നു. വ്യക്തിക്ക പ്രത്യേകമായിട്ടുള്ള പേർ സംജ്ഞാ നാമം ആകുന്നു. സംജ്ഞാനാമത്തിന്നു അൎത്ഥമില്ല. സാമാ ന്യനാമത്തിന്നു അൎത്ഥമുണ്ടു. സംജ്ഞാനാമം ഒന്നിനെ മാത്രം കാണിക്കും. സാമാന്യനാമം പലതിനേയും കുറിക്കും.

| | | | | | |
|---|---|---|---|---|---|
| ജാതിനാമങ്ങൾ | ബ്രാഹ്മണൻ | ശൂദ്രൻ | മൃഗം | മരം | ലോഹം |
| വ്യക്തിനാമങ്ങൾ | കൃഷ്ണറാവു | രാമൻനായർ | പശു | മാവു | പൊൻ |

## 4. അഭ്യാസം.

1. സാമാന്യനാമങ്ങൾക്കു ചില ഉദാഹരണങ്ങൾ പറക. 2. പാഠശാലയിലുള്ള സാധനങ്ങളുടെ പേരുകൾ എഴുതി അവയിൽ ഓരോന്നു എന്തു നാമമെന്നു പറക. 3. നിങ്ങളുടെ ഗൃഹത്തിലുള്ള വസ്തുക്കളുടെ പേരുകൾ എഴുതി ആ പേരുകൾ എന്തു നാമങ്ങൾ എന്നു പറക. 4. നിങ്ങൾ സ്കൂളിലേക്കു വരുന്ന വഴിയിൽ കണ്ട സാധനങ്ങളുടെ പേരുകൾ എഴുതി അവ എന്തു നാമങ്ങൾ എന്നു പറക. 5. അപ്പു, മലയൻ, കോമരം, അച്ചു, രാജാവു, ഇട്ടിക്കോശി, ക്രിസ്ത്യാനി, കച്ചവടക്കാരൻ, ഹരിശ്ചന്ദ്രൻ, മഹാരാജാവു, ശൂദ്രൻ, പാറു, ഭാൎയ്യ, മരം, തേക്കു, നാരി, പാൎവ്വതി, അമ്മ. (i) ഇവയിൽനിന്നു സംജ്ഞാനാമങ്ങളേയും സാമാന്യനാമങ്ങളേയും എടുത്തു വെവ്വേറെ എഴുതുക. (ii) മേലെഴുതിയ നാമങ്ങളിൽ രണ്ടോ, മൂന്നോ എടുത്തു ചെറിയ വാക്യങ്ങളെ ഉണ്ടാക്കുക. ദൃഷ്ടാന്തം: അപ്പു എന്ന മലയൻ കോമരം ആകുന്നു. 6. (i) മനുഷ്യൻ, ചാത്തു. (ii) സ്ത്രീ, ഇന്ദ്രാണി. (iii) പുസ്തകം, ഇന്ദുലേഖ. (iv) ബ്രാഹ്മണൻ, വിശ്വാമിത്രൻ. (v) ഋഷി, വസിഷ്ഠൻ. (vi) സന്ന്യാസി, ശങ്കരാചാൎയ്യൻ. ഇവയിൽ ജാതിയേയും വ്യക്തിയേയും കാണിക്കുന്ന പദം ഏതു? 7. വീടു, ആന, തെങ്ങു, മല ഇവയെക്കുറിച്ചു മൂന്നു വാക്യങ്ങൾ എഴുതുക.

## 3. പരീക്ഷ.

1. ഒരു കുട്ടിയെ കോരൻ എന്നു വിളിക്കുവാനായിട്ടു അവനു വല്ല ഗുണങ്ങളോ, ലക്ഷണങ്ങളോ, ഉണ്ടായിരിക്കേണമോ? 2. ഒരാൾക്കു ആറുമുഖങ്ങൾ ഉണ്ടായിട്ടോ, ആറുമുഖംപിള്ള എന്നു വിളിച്ചുവരുന്നതു? 3. ചക്രപാണിവാരിയരുടെ കൈയിൽ ചക്രമുണ്ടായിട്ടോ ആയാൾക്കു ആ പേർ ഉണ്ടായതു. 4. ഒരാളെ വേലായുധൻനായർ എന്നു പേർ വിളിപ്പാൻ സംഗതി എന്തു? 5. സംജ്ഞാനാമങ്ങൾക്കു സ്വതവേ അൎത്ഥമുണ്ടോ? 6. ഗോപാലനെക്കച്ചവടക്കാരൻ എന്നു പേർ വിളിപ്പാൻ എന്താണ് സംഗതി? 7. ഗോപാലൻ, ചക്രപാണി, ഉണ്ണിനായർ, പത്മനാഭൻ, ഇന്ദുലേഖ ഇവ എന്തു നാമങ്ങളാകുന്നു? 8. സാമാന്യനാമം എന്നാൽ എന്തു? 9. വസ്തുക്കളെത്തരങ്ങളാക്കുവാൻ എന്തു വേണം? 10. ഏതുവിധം വസ്തുക്കളെ ഒരു വൎഗ്ഗത്തിൽ ചേൎക്കാം? 11. ജാതി എന്നാൽ എന്തു? 12. ജാതിയിൽ ഉൾപ്പെട്ടു ഓരോ വസ്തുവിനെ എന്തു പറയും?

13. ജാതിയും വ്യക്തിയും തമ്മിലുള്ള ഭേദം എന്തു? 14. മനുഷ്യജാതിയിൽ ഉൾപ്പെട്ട വ്യക്തികളുടെ പേരുകളെപ്പറക. 15. മരമെന്ന ജാതിയിലുള്ള വ്യക്തികളിൽ ചിലവയെപ്പറക. 16. സംജ്ഞിക്കും വ്യക്തിക്കും തമ്മിൽ വ്യത്യാസം എന്തു? 17. സംജ്ഞാനാമങ്ങൾക്കു അൎത്ഥമില്ലെന്നു പറയുന്നതിന്റെ താൽപൎയ്യമെന്തു? 18. ജാതികളുടെ പേരുകൾ എന്തു നാമം? 19. സാമാന്യനാമത്തിന്നും സംജ്ഞാനാമത്തിന്നും തമ്മിൽ എന്താകുന്നു വ്യത്യാസം? 20. അവിടെ അതാ ഒരു വീടു പണിയിക്കുന്നു. അവിടേ പണിയെടുക്കുന്ന ആളുകളുടെ പേരുകൾ പറക. അവരിൽ ഓരോരുത്തൻ ചെയ്യുന്ന പ്രവൃത്തിയെക്കുറിച്ചു മൂന്നു വാക്യങ്ങൾ എഴുതുക.

## 5. അഭ്യാസം.

താഴെച്ചേൎത്ത വാക്യങ്ങളിലെ സാമാന്യനാമങ്ങളെ കാണിക്ക:—

ക. ആട്ടം മയിൽകളും പാട്ടും കയിൽകളും ഓട്ടം മൃഗങ്ങളും ചാട്ടം കപികളും | പേടിച്ചുഴന്നങ്ങുമിങ്ങും വനത്തൊട്ടുകൂടിട്ടഹിച്ചാശു ഭസ്മീഭവിക്കയും | തോയം തിരഞ്ഞങ്ങു പായും ഗജത്തിന്റെ വായിൽക്കടന്നുള്ളിലായോരുപാവകൻ | കായം സമസ്തംകലൎന്നു ദഹിപ്പിച്ചു.

ഖ. ഈ വേട്ടക്കാരൻ രാജാവിന്റെ തോഴരായിത്തീൎന്നു ഞാൻ നന്നാവലഞ്ഞു. "ഇതാ ഒരു മാൻ! അതാ ഒരു പന്നി! അതാ ഒരു കടുവാ!" എന്നിങ്ങനെ നട്ടുച്ചയ്ക്കും വേനൽകൊണ്ടു തണൽ കറഞ്ഞിരിക്കുന്ന കാട്ടുകളിൽ കടന്നു ച്ചുററി നടക്കുന്നു. ഇലകൾ വീണഴുകി കവൎപ്പുള്ളതും വെയിൽകൊണ്ടു കാഞ്ഞതുമായ കാട്ടാറുകളിലേ വെള്ളമാണ് ദാഹിച്ചാൽ കുടിക്കാൻ. കാലനിയമം കൂടാതെ പ്രായേണ ചുട്ട മാംസം തന്നേ ആഹാരം. കുതിരയുടെ പിന്നാലേ ഓടി സന്ധികളെല്ലാം ഇളകിയിരിക്കുന്ന എനിക്കു രാത്രിയിലെങ്കിലും സുഖമായിക്കിടന്നുറങ്ങാൻ വയ്യാ. അഥവാ ഒന്നു കണ്ണടച്ചാൽ വെളുക്കുന്നതിനേറേ മുമ്പിൽ തന്നേ ദാസീപുത്രന്മാർ കാട്ടാളന്മാർ വന്നു കാടു വളയുന്ന ഘോഷം കൊണ്ടു ഉണൎന്നുപോകുന്നു.

ഗ. തലമുടിയിലണികസുമനികരമണിയിച്ചുടൻ താടങ്ക്മോതിരം താലിയും കെട്ടിച്ചു | തരിവളകൾ പിരിവളകൾ കടകമണിനൂപുരം താഴരഞ്ഞാണും തരംചേൎന്ന കാഞ്ചിയും | കടമണികൾ തുടൎമണികളുരമണികളിങ്ങനെ കണ്ഠലം പൊന്മാലമുത്തുമാലാശതം | വളതളകളളകളവി ലളിതകസുമങ്ങളും വാട്ടമററുള്ളോരിണപ്പട്ടുചേലയും | കമിനിയുടെ നിടിലഭുവി ചിത്രതിലകരേഖയും കണ്ണെഴുത്തും നല്ല കൎണ്ണപൂരങ്ങളും കാണുന്നവൎക്കൊത്ത മോഹനിയാകൃതി.

## നാലാം പാഠം.

# സമൂഹനാമങ്ങൾ.

1. പട്ടാളം. 2. സേന. 3. സഭ. 4. സംഘം.

**18.** യുദ്ധം ചെയ്യാനായഭ്യസിച്ച അനേകം ആളുകൾ ഒന്നിച്ചുകൂടിയാൽ ആ ആളുകളുടെ കൂട്ടത്തിന്നു മുഴുവനുമുള്ള പേർ പട്ടാളമെന്നാകുന്നു. ഒരു പട്ടാളത്തിൽ രാമസിംഗ്, ജയസിംഗ്, കോന്തിമേനോൻ, രാമൻനായർ, ഹുസ്സൻഖാൻ എന്ന അനേകം വ്യക്തികൾ കൂടിയിരിക്കും. ഈ വ്യക്തികളെ പ്പട്ടാളം എന്നു പറവാൻ പാടില്ല. അതുപോലേ ഒരുകാര്യ ത്തിന്നു വേണ്ടി പലർ ഒന്നിച്ചുകൂടിയ ഒരു കൂട്ടത്തിന്നു സഭ യെന്നു പറയുന്നു. അവരിൽ ഓരോ സാമാജികനെ സഭയെന്നു പറയുന്നില്ല.

**19.** കൂട്ടങ്ങളുടെ പേരുകളെ സമൂഹനാമങ്ങൾ എന്നു പറയും.

൧. പശുവെന്ന പേർ ഒരൊററപ്പശുവിനെക്കുറിച്ചു പ്രയോഗിക്കുന്നതു പോലേ പശുജാതിയിലേ എല്ലാപശുക്കളേയും കുറിച്ചു പ്രയോഗിക്കും. അതു കൊണ്ടു സാമാന്യനാമമായ പശു എന്ന പദം ജാതിയുടേയും വ്യക്തിയുടേയും പേർ ആകുന്നു. പശുക്കൂട്ടമെന്ന പദം ഒരേടത്തു കൂടിയ എല്ലാപശുക്കളേയും സംബന്ധിച്ചു പറയാമെങ്കിലും ഓരോ പശുവിനെക്കുറിച്ചു പശുക്കൂട്ടമെന്നു പറ യുവാൻ പാടില്ലാത്തതുകൊണ്ടു പശുക്കൂട്ടമെന്നതു സമൂഹനാമം ആകുന്നു.

൨. കച്ചവടം ചെയ്യാൻ വേണ്ടി ഒന്നിച്ചുകൂടിയ കച്ചവടക്കാരുടെ കൂട്ട ത്തിന്നു വ്യാപാരിസംഘമെന്നു അൎത്ഥമുള്ള കമ്പനി എന്ന പദം ഉപയോഗിക്കും എങ്കിലും ഈ കൂട്ടരിൽ ഓരോരുത്തനെ വ്യാപാരിസംഘം എന്നോ കമ്പനിയെ ന്നോ പറയായ്കയാൽ വ്യാപാരിസംഘം എന്നതും കമ്പനിയെന്നതും സമൂഹ നാമങ്ങൾ തന്നേ.

൩. ഒരു ജില്ലയിലേ ജനങ്ങളുടെ ആരോഗ്യം, കച്ചവടത്തിന്നും യാത്രക്കും ഉള്ള നിരത്തുകൾ, തോടുകൾ, ചരത്രങ്ങൾ, വിദ്യാഭ്യാസം മുതലായ കാൎയ്യങ്ങളെ കുറിച്ചു ആലോചിപ്പാനായിട്ടു നിശ്ചയിക്കപ്പെട്ട സഭക്കു ഡിസ്ത്രിക്ടു ബോൎഡ്

എന്നു പേർ. ഒരു താലൂക്കിലെ മേപ്പടി കാൎയ്യങ്ങളെ ആലോചിക്കുന്നവരുടെ സമൂഹത്തിന്നു താലൂക്കബോൎഡ് എന്നു പേർ. ഈ രണ്ടുസഭയിലെ സാമാജികന്മാരിൽ ഓരോരുത്തനെ ഡിസ്ത്രിക്ടുബോൎഡ് എന്നോ താലൂക്കുബോൎഡ് എന്നോ പറയായ്കയാൽ ഇവ സമൂഹനാമങ്ങൾ ആകുന്നു.

൪. ഇംഗ്ലീഷുസാമ്രാജ്യത്തിന്റെ സകലകാൎയ്യങ്ങളേയും ആലോചിച്ചു ആവശ്യപ്പെട്ട ന്യായങ്ങളേയും നിയമങ്ങളേയും ഉണ്ടാക്കുവാനായിട്ടു ഇംഗ്ലീഷുമഹാജനങ്ങളാൽ നിശ്ചയിക്കപ്പെട്ട പ്രതിനിധികളുടെ സമൂഹത്തിന്നു പാൎല്ലിമെണ്ട് എന്നു പേർ. ഇതും ഒരു സമൂഹനാമം.

## 6. അഭ്യാസം.

I. താഴെ എഴുതിയ വാക്യങ്ങളിൽ ഉള്ള സമൂഹനാമങ്ങളെ കാണിക്കുക:—

൧. സുരജനമെല്ലാരും ഭയപ്പെട്ടു. ൨. അററമില്ലാതോളമുണ്ടിവരുടെ സന്തതി. ൩. ആത്തുരമാനസരാം മുനിജനം. ൪. യദുവിൻ പരംപരാ യാദവന്മാരായ്വന്നു. ൫. അപ്പാരംപൎയ്യം പറഞ്ഞീടുവാൻ പണി തുലോം. ൬. ദൈത്യപക്ഷത്തിൽ ക്രോധവശന്മാരെന്ന കൂട്ടം പത്തുപേരുണ്ടു. ൭. അവരിൽ നിന്നുണ്ടായി ഗുഹ്യകപരിഷയും ഓഷധിയും പശുവൃന്ദവുമെന്നു കേൾപ്പൂ. ൮. പ്രാജ്ഞരായീടിന ബുധജനം. ൯. ഇന്ദ്രാദിദേവഗണമാത്മമന്ദിരം പുക്കാർ. ൧൦. നിൎമ്മലാംഗികൾ ദാസീവൎഗ്ഗം. ൧൧. പുഷ്പവൃഷ്ടിയും ചെയ്യാർ ദേവഗണമപ്പോൾ. ൧൨. നിൎമ്മലരാകിയ ദേവസമൂഹം. ൧൩. എന്തൊരു കഴിവുള്ള സന്തതി ഉണ്ടാവാൻ. ൧൪. രഥഘോഷം സഹിക്കാ മൃഗൌഘം.

II. നിങ്ങൾ കണ്ടതായ ഉത്സവം, കൊടുങ്ങല്ലൂർയാത്ര, പഴനിയാത്ര, തീവണ്ടിയാത്ര ഇത്യാദികളിൽ ഒന്നിനെ വൎണ്ണിച്ചു എഴുതുക.

സംഘം, സഭ, സമാജം, സദസ്സ്, സമുദായം, സമൂഹം, സമവായം, ഓഘം, വൎഗ്ഗം, ജാതി, ശ്രേണി, വൃന്ദം, ഗോത്രം, വംശം, അന്വയം, കുലം, സന്തതി, സന്താനം, പരംപര, പാരംപൎയ്യം, കുടുംബം, തറവാടു, നിര, തരം, കൂട്ടം, വ്യൂഹം, സ്തോമം, സഞ്ചയം, നിചയം, നികരം, ഗണം, കദംബകം, ചക്രം, മണ്ഡലം, സേന, സൈന്യം, ചമൂ. ഇവ വസ്തുക്കളുടെ കൂട്ടങ്ങളെ കാണിക്കും.

III. സമൂഹനാമങ്ങളെ ഉപയോഗിച്ചു ചെറിയ വാക്യങ്ങൾ എഴുതുക.

---

## അഞ്ചാം പാഠം.

## മേയനാമം.

**20.** കുട്ടി പാൽ കുടിക്കുന്നു.

ഈ വാക്യത്തിൽ കുട്ടി എന്ന സാമാന്യനാമം ഒരു ഒററ കുട്ടിയേയും കുട്ടി എന്ന ജാതിയിൽ ഉൾപ്പെട്ട എല്ലാകുട്ടിക ളേയും കുറിച്ചു പ്രയോഗിക്കാവുന്നതുകൊണ്ടു "കുട്ടി പാൽ കുടിക്കുന്നു" എന്ന വാക്യത്തിന്നും കുട്ടികൾ പാൽ കുടിക്കുന്നു എന്ന വാക്യത്തിന്നും തമ്മിൽ അൎത്ഥംകൊണ്ടു ഭേദമില്ല. അതു പോലേ "പശു പുല്ലു തിന്നുന്നു", "തട്ടാൻ പൊന്നുകൊണ്ടു മോതിരം ഉണ്ടാക്കുന്നു", "വാണിയൻ കൊപ്പരയാട്ടിയെണ്ണയു ണ്ടാക്കുന്നു" മുതലായ വാക്യങ്ങളിലേ പശു, തട്ടാൻ, വാണി യൻ എന്ന സാമാന്യനാമങ്ങൾ ജാതിയേയും വ്യക്തിയേയും കാണിക്കും. കുട്ടികൾ, വാണിയന്മാർ, തട്ടാന്മാർ, പശുക്കൾ എന്ന നാമങ്ങൾ കാണിക്കുന്ന വ്യക്തികളെ വെവ്വേറേയായി എണ്ണുവാനും തിരിച്ചറിയുവാനും കഴിയുന്നു.

**21.** പശുക്കൾ എന്നതിൽ എല്ലാപശുക്കളും അടങ്ങു ന്നതുകൊണ്ടു അതു സമൂഹനാമത്തോടു ഒക്കുന്നുവെങ്കിലും സമൂഹനാമം അതിലടങ്ങിയ വ്യക്തികളെ പേരാസ്സുരാൻ പാടി ല്ലാത്തതുകൊണ്ടു സാമാന്യനാമത്തിന്നും സമൂഹനാമത്തിന്നും തമ്മിൽ ഭേദമുണ്ടെന്നറിയാം. പശുക്കൂട്ടമെന്നതു സമൂഹനാ മമാകയാൽ ഒരു പശുവിനെക്കുറിച്ചു പറയുംപോൾ പശുക്കൂ ട്ടമെന്നു പറഞ്ഞുകൂടാ.

**22.** പാൽ എന്ന പദം ലോകത്തിലുള്ള എല്ലാപാലിനേ യും കുറിച്ചു പ്രയോഗിക്കും. എന്നാൽ അതു സമൂഹനാമമല്ല. വ്യക്തികളെ ഓരോന്നായി എണ്ണുവാനും തിരിച്ചറിവാനും കഴി യുന്നതുകൊണ്ടു സമൂഹനാമത്തിന്നു വ്യക്തിഭേദമുള്ളതുപോലേ പാൽ എന്നതിന്നു വ്യക്തിഭേദമില്ല. ഒരു പളുങ്കുപാത്രം, ഒരു

പിഞ്ഞാണം, ഒരു പഞ്ചപാത്രം, ഒരു കോപ്പ മുതലായവയിൽ പാൽ പകൎന്നുവെച്ചാൽ ഈ പാത്രങ്ങളുടെ ആകൃതിനിമിത്തം പാലിന്റേയും ആകൃതി മാറികാണുമെങ്കിലും ആകൃതിയുടെ ഭേദംനിമിത്തം പാലിന്നു വ്യക്തിഭേദം ഉണ്ടാകുന്നില്ല. "കുട്ടി പാൽ കുടിക്കുന്നു" എന്ന വാക്യത്തിൽ കുട്ടി ലോകത്തിൽ ഉള്ള എല്ലാപാലും കുടിക്കുന്നു എന്ന താല്പൎയ്യമില്ല. ലോകത്തിലുള്ള പാലിന്റെ ഒരു ഭാഗം (അംശം) കുടിക്കുന്നു എന്നു മാത്രം അൎത്ഥം.

**23.** പൊന്നു എന്ന പദം ലോകത്തിലുള്ള എല്ലാപൊന്നിനേയും കാണിപ്പാൻ ഉപയോഗിക്കുന്നതുപോലേ അതിന്റെ ഒരു ചെറിയ കട്ടിയേയും കുറിക്കുന്നതിന്നുപയോഗിക്കാം പൊന്നു ലോഹങ്ങളിലടങ്ങിയതാകയാൽ ലോഹമെന്ന ജാതിയിലേ വ്യക്തിയാകുന്നു. പൊൻ, വെള്ളി, ചെമ്പ, ഇരിമ്പ, ഈയ്യം മുതലായ ലോഹങ്ങൾക്കു തമ്മിൽ ഭേദമുള്ളതുകൊണ്ടു അവ വ്യക്തികൾ ആകുന്നതുപോലേ പൊന്നിന്നു വ്യക്തികൾ ഇല്ല. ലോകത്തിലേ എല്ലാപൊന്നും ഒരുപോലേ തന്നേ "പൊന്നു മിന്നുന്നതും മഞ്ഞൾനിറമുള്ളതുമാകുന്നു" എന്നു എല്ലാ പൊന്നിനേയും കുറിച്ചു യഥാൎത്ഥമായിപ്പറയാം "തട്ടാൻ പൊന്നുകൊണ്ടു മോതിരം ഉണ്ടാക്കുന്നു" എന്ന വാക്യം പൊന്നിൻ ഒരു ചെറിയ കട്ടികൊണ്ടു തട്ടാൻ മോതിരമുണ്ടാക്കുന്നു എന്നൎത്ഥമാത്രമല്ലാതെ ലോകത്തിലേ എല്ലാപൊന്നുകൊണ്ടും മോതിരം ഉണ്ടാക്കുന്നു എന്നൎത്ഥം കാണിക്കുന്നില്ല. "കാട്ടാളൻ മാംസം തിന്നുന്നു." "ദാഹിച്ച വഴിയാത്രക്കാരൻ വെള്ളം കുടിക്കുന്നു." ഈ വാക്യങ്ങൾ മാംസം വെള്ളം എന്നിവയുടെ ഭാഗത്തെക്കുറിച്ചു പറയുന്നു.

**24.** പൊൻ, വെള്ളി, ഈയ്യം, വെള്ളം, പാൽ, കല്ല, മണ്ണ, ചളി, പിറക, വായു മുതലായ പദങ്ങൾ ലോകത്തി-

ഈവിധം വസ്തുക്കളുടെ രാശികളേയും ആ രാശികളുടെ അംശങ്ങളേയും കുറിക്കും. ഇവയെ **മേയനാമങ്ങൾ** എന്നു പറയും.

**25.** പൊൻ എന്നതു ലോകത്തിലുള്ള എല്ലാ പൊന്നിന്റേയും പേരാകുന്നതുകൊണ്ടു അതു സമൂഹനാമത്തോടു തുല്യമായിത്തോന്നും. എന്നാൽ സമൂഹനാമം കാട്ടുന്ന കൂട്ടത്തിലടങ്ങിയ വ്യക്തികളെത്തിരിച്ചറിയാം; മേയനാമങ്ങൾ വ്യക്തികളെക്കാണിക്കാതെ ഭാഗങ്ങളെക്കാണിക്കുന്നതുകൊണ്ടു അവ സമൂഹനാമത്തിൽനിന്നു വ്യത്യാസപ്പെടുന്നു.

## 7. അഭ്യാസം.

൧. പശു പുല്ലും പിണ്ണാക്കും തിന്നും. ൨. അതു നമുക്കു പാൽ തരുന്നു. ൩. പാൽ കാച്ചി തയിരും മോരും ഉണ്ടാക്കും. ൪. തയിർ കടഞ്ഞു വെണ്ണയെടുത്തു, ഉരുക്കി നെയ്യുണ്ടാക്കും. ൫. കോതമ്പപ്പൊടികൊണ്ടു പലഹാരങ്ങൾ ഉണ്ടാക്കി നെയ്യിൽ പൊരിക്കും. ൬. പലഹാരങ്ങൾ തിന്നുമ്പോൾ കപ്പിക്കഷായത്തിൽ വെല്ലമോ പഞ്ചസാരയോ ചേർത്തു കുടിക്കും. ൭. ചിലർ പഴങ്ങളും പഞ്ചസാരയും തേനും നെയ്യും പലഹാരമായിട്ടുപയോഗിക്കും. ൮. ജനങ്ങൾ തെക്കേ ഇന്ത്യയിൽ ചോറും വടക്കേ ഇന്ത്യയിൽ റൊട്ടിയും തിന്നും. ൯. ഉത്തരദേശത്തിൽ നെയ്യും ദക്ഷിണദേശത്തിൽ എണ്ണയും ധാരാളമായി ജനങ്ങൾ ഉപയോഗിക്കുന്നു.

1. മേലെഴുതിയ വാക്യങ്ങളിലെ മേയനാമങ്ങളെക്കാണിക്കുക. 2. ധാന്യങ്ങൾ, സുഗന്ധവൎഗ്ഗങ്ങൾ, മസാലവൎഗ്ഗം, ലോഹങ്ങൾ, രത്നങ്ങൾ ഇവയിൽ ഓരോന്നിൽ അടങ്ങിയവയുടെ പേരുകൾ പറക. 3. ഈ പേരുകൾ എന്തു നാമങ്ങൾ ആകുന്നു? 4. ഓരോ ലോഹത്തേയും ഓരോ ധാന്യത്തേയും കുറിച്ചു അഞ്ചുവാക്യങ്ങൾ എഴുതുക. 5. ഏലത്തരി, കരാമ്പൂ, ജാതിക്ക, ജാതിപത്രി, കുരുമുളകു എന്നീ സുഗന്ധദ്രവ്യങ്ങളെക്കുറിച്ചു നിങ്ങൾക്കറിവുള്ളതെഴുതുക. 6. ശ്രീധരൻനമ്പൂതിരി, ഗുരുനാഥൻ, ശിഷ്യൻ, ലക്ഷ്മി, നെയ്, പശു, വെണ്ണ, പാൽ, ശിശു, കരിങ്കൽ, ജനം, രസം, മാണിക്യം, പുൽ, പത്മരാഗം, പട്ടാളം, പൂൎവ്വേന്ത്യാസംഘം, കമ്പനി, പുഷ്യരാഗം, മുൻസിപ്പാൽസഭ, വൈരം, ഡിസ്ത്രിക്ട്ബോൎഡ്, താമ്രം, റവന്യൂബോൎഡ്, രമാബായി, പാൎല്യമെണ്ട്സഭ ഈ നാമങ്ങളെ വകതിരിച്ചെഴുതുക. 7. ഒരു കല്യാണത്തിന്നു വേണ്ടിയ സാമാനങ്ങളു പേരുകൾ എഴുതുക. 8. ഒരു സദ്യയെ വൎണ്ണിക്കുക.

### 4. പരീക്ഷ.

സംജ്ഞാനാമം, സാമാന്യനാമം, മേയനാമം, സമൂഹനാമം ഇവയെ വിവരിക്ക. ഇവ തമ്മിലുള്ള വ്യത്യാസം പറക. ഓരോന്നിന്ന ഉദാഹരണം പറക.

### 8. അഭ്യാസം.

൧. നല്ലരത്നങ്ങളെക്കണ്ണു കാണാത്തവൻ
കല്ലെന്നു ബോധിച്ചപോലെന്നറിക നീ.
ഇല്ലൊരുബോധം വിപത്തു വരുന്നേരം
നല്ലോർകലോത്തമേ കോപിക്കരുതെടോ.
ഭർത്താവിനെക്കൂടെ രക്ഷിപ്പതിന്നിന്നു
പാർത്താൽ പതിവ്രതാമാർക്കുണ്ടു വൈഭവം.

൨. താൻ ചെയ്തു കർമ്മവും പാരം ഇതുറപ്പിതം
താൻ ചെയ്തു പാപം തനിക്കെന്നതേ ദൃഢം.
നേരില്ല പാരിലേ വാർത്തകൾക്കിക്കാലം
ആരുമേ ധർമ്മം വിചാരിക്കയില്ലഹോ.

ഈ വാക്യങ്ങളിലെ നാമങ്ങളെ വിഭജിക്കുക. ഈ പദ്യങ്ങളുടെ അർത്ഥം സ്വന്തംവാക്കുകളിൽ പറക.

---

### ആറാം പാഠം.

## ഗുണങ്ങൾ, ഗുണനാമങ്ങൾ.

**26.** നോക്ക, അതാ, അവിടെ ഒരു മാവുണ്ടു. അതിന്റെ എല്ലാ അംഗങ്ങളെപ്പറക.

1. ആ മാവിന്നു കൊമ്പുകൾ ഉണ്ടു. 2. കൊമ്പുകൾ തടിമരത്തിന്മേൽ നില്ക്കുന്നു. 3. തടിമരത്തിന്നു വേരുകൾ ഉണ്ടു. 4. കൊമ്പിന്മേൽ ഇലകളും, മാങ്ങകളും ഉണ്ടു.

കൊമ്പു, തടിമരം, വേർ, ഇല, മാങ്ങ എന്നിവ മരത്തിന്റെ അംശങ്ങളാകുന്നു. ഇവയിൽ ഓരോന്നിനെകൈകൊണ്ടോ, ആയുധംകൊണ്ടോ മരത്തിൽനിന്നു വേർപെടുത്താം.

**27.** 1. ഈ മാവിന്നു വളരേ ഉയരം ഉണ്ടു. 2. കൊമ്പുകൾ ഘനംകൊണ്ടു വളഞ്ഞിരിക്കുന്നു. 3. തടിമരത്തിന്നു വളരേ ഉറപ്പുണ്ടു. 4. ഇലകളുടെ നിറം കടുംപച്ചയാകുന്നു. 5. പച്ചമാങ്ങയുടെ പുളിപ്പു സഹിച്ചുകൂട എങ്കിലും പഴത്തിന്റെ മാധുൎയ്യം അതിശയം തന്നേ.

മാവിന്റെ കൊമ്പുകളെ മുറിച്ചെടുപ്പാൻ സാധിക്കുന്നതുപോലേ മരത്തിന്റെ ഉയരത്തെ അതിൽനിന്നു വേർപിരിപ്പാൻ സാധിക്കുന്നില്ല. ഇലകളെപ്പറിക്കാമെങ്കിലും പച്ചനിറത്തെ ഇലകളിൽനിന്നു നീക്കിവെപ്പാൻ കഴികയില്ല. കൊമ്പുകളെ മുറിച്ചെടുത്തു ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്കു കൊണ്ടുപോകാമെങ്കിലും കൊമ്പുകളുടെ വളവു മാററാനായിട്ടു അവയുടെ ഘനത്തെ നീക്കി വേറൊരിടത്തു വെക്കുവാൻ സാധിക്കുന്നില്ല.

**28.** മാവിന്റെ അംശങ്ങളായ കൊമ്പു, തടിമരം, തോൽ, വേർ, ഇല, പൂ, മാങ്ങ എന്നിവയെ മാവിൽനിന്നു പേർപിരിപ്പാൻ കഴിയുന്നതുകൊണ്ടു ഈ പ്രവൃത്തിക്കു **സ്ഥൂലവിഭാഗ**മെന്നു പേർ. ഈ സ്ഥൂലവിഭാഗമെന്നതു കൈകൾകൊണ്ടോ, ആയുധങ്ങൾകൊണ്ടോ ചെയ്വാൻ കഴിയുന്ന പ്രവൃത്തിയാകുന്നു. എന്നാൽ ഉയരം, നിറം, ഘനം, പുളിപ്പു, മാധുൎയ്യം, ഉറപ്പു ഇത്യാദികളെ മരത്തിൽനിന്നു നീക്കിവെക്കുവാൻ അസാദ്ധ്യം തന്നേ എങ്കിലും ഇവയെ മരത്തിൽനിന്നു ഭിന്നിച്ചവയായി മനസ്സുകൊണ്ടു മാത്രം വേർപെടുത്തുവാൻ കഴിയുന്നതുകൊണ്ടു ഈ പ്രവൃത്തിയെ **സൂക്ഷ്മവിഭാഗം** എന്നു പറയും. സൂക്ഷ്മവിഭാഗം കേവലം മനസ്സിന്നു മാത്രം ചെയ്വാൻ കഴിയുന്ന പ്രവൃത്തിയാകുന്നു. ഈ പ്രവൃത്തിയാൽ കിട്ടുന്ന വിഭാഗങ്ങളായ ഉയരം, നിറം, ഘനം, മാധുൎയ്യം മുതലായവകളെ **ഗുണങ്ങൾ** എന്നു പറയുന്നു.

ഉദാഹരണങ്ങൾ:— വലിപ്പം, ഉയൎച്ച, തടി, നേൎമ്മ, മൂൎച്ച, രൂപം ആകൃതി, കറുപ്പു, വെളുപ്പു, പച്ച, ചുകപ്പു, നീലം, നിറം, വൎണ്ണം, ചൂടു, ഉഷ്ണം കുളിൎമ്മ, ശൈത്യം, ഉറപ്പു, കാഠിന്യം, മാൎദ്ദവം, മിനുസം, ധൈൎയ്യം, ബലം, ക്ഷമ ആരോഗ്യം, ക്ഷീണത്വം, സൌന്ദൎയ്യം, മനോഹരത്വം, ആനന്ദം, സന്തോഷം വിശപ്പു, ദാഹം, ഭയം, ശാന്തി, പേടി, മോഹാലസ്യം, മടി ഈ നാമങ്ങൾ ഗുണങ്ങളെക്കാണിക്കുന്നു.

**29.** ഗുണങ്ങൾ വസ്തുക്കളിൽ ഉള്ളവ എങ്കിലും, വസ്തുക്കളുടെ അവയവങ്ങളെപ്പോലേ അവയിൽനിന്നു വിഭാഗിച്ചെടുപ്പാൻ പാടുള്ളവയല്ലല്ലോ. ഗുണമുള്ള വസ്തുവിന്നു ഗുണി എന്നും ദ്രവ്യമെന്നും പറയും. **ഗുണങ്ങളുടെ പേരുകൾ ഗുണനാമങ്ങൾ** ആകുന്നു. 28ൽ പറഞ്ഞ ഗുണങ്ങളുടെ പേരുകൾ ഗുണനാമങ്ങൾ ആകുന്നു.

## 9. അഭ്യാസം.

1. ൧. മേശ. ൨. പശു. ൩. മാങ്ങ. ൪. നാളികേരം. ൫. നാരങ്ങ. ൬. പഴം. ഇവയിൽ ഓരോന്നിനെ സ്ഥൂലമായും സൂക്ഷ്മമായും വിഭാഗിച്ച അംശങ്ങളേയും ഗുണങ്ങളേയും വെവ്വേറെ എഴുതുക. 2. ഗുണനാമങ്ങൾക്കു ചില ഉദാഹരണങ്ങളെപ്പറക. 3. കുട്ടി എന്ന ഗുണിയുടെ ഗുണങ്ങളെപ്പറക. 4. ആനയുടെ ഗുണങ്ങളെപ്പറക. 5. ആട്ടിന്റെ അവയവങ്ങളേവ? 6. തല, സീത, അരണ്യം, മണൽ, താമര, ഭാരം, കോമരം, മരം, ഉമ്മരം, കാശി, രാശി, വാശി, ശൈത്യം, ക്ഷേത്രം, പത്ഥ്യം, ന്യായം, ഉപായം, വായ്, നായ്, കായ്, ഭയം, മയം, ഭാൎയ്യ, കാൎയ്യം, ഗംഗ, അംഗം, നദി, രാമേശ്വരം, സേന ഇവയെ സംജ്ഞാനാമം, മേയനാമം, സമൂഹനാമം, ഗുണനാമം എന്നിങ്ങിനേ ഇനംതിരിച്ചെഴുതുക. 7. തോട്ടം, പുഴ, കുളം, മാവു ഇവയെക്കുറിച്ചു നന്നാലുവാക്യമെഴുതുക.

## 5. പരീക്ഷ.

I. 1. സ്ഥൂലവിഭാഗം, സൂക്ഷ്മവിഭാഗം ഇവയെ വിവരിക്കുക. 2. സ്ഥൂലവിഭാഗത്താൽ എന്തു കിട്ടുന്നു? 3. അംശം എന്നാൽ എന്തു? 4. അംശങ്ങളുടെ പേരുകൾ എന്തു നാമമായിരിക്കും? 5. സൂക്ഷ്മവിഭാഗത്താൽ എന്തു കിട്ടുന്നു? 6. അംശം, ഗുണം ഇവ തമ്മിൽ വ്യത്യാസമെന്തു? 7. ഗുണമെന്നാൽ എന്തു? 8. കള്ളത്തരം, ദുഷ്ടത, ക്രൂരത, പാരുഷ്യം, മടി, ചതി ഇവയെ ഗുണനാമങ്ങ

മെന്നു പറയാമോ? 9. ഗുണമെന്നതു സദ്ഗുണം, ദുർഗ്ഗുണം ഇവ രണ്ടിന്നും പൊതുവിലുള്ള പേരോ? 10. ഗുണനാമങ്ങൾക്കു ചില ഉദാഹരണങ്ങളെപ്പറക.

II. താഴെച്ചേൎത്ത വാക്യഭാഗങ്ങളിലുള്ള നാമങ്ങളെ വിഭജിക്കുക:—

൧. ക്രൂരതയേറുന്നോരു മൌൎയ്യനെക്കണ്ടു നൃപൻ. ൨. പ്രേമമുൾക്കൊണ്ടു ചില രക്ഷകൾ ചെയ്തീടിനാൻ. ൩. യൌവനം വന്നു പരിപൂൎണ്ണമായ്ച്ചമഞ്ഞു. ൪. ശ്രേഷ്ഠത്വമെനിക്കില്ല. ൫. രാജത്വം കിട്ടുവാനാഗ്രഹമെനിക്കില്ല. ൬. ഇക്കുമാരന്മാർ തമ്മിൽ പിണക്കമുണ്ടാക്കുവൻ. ൭. ഇവൻ രാജപുത്രന്മാർ തമ്മിൽ ദ്വേഷമുണ്ടാക്കും. ൮. ദോഷമോ സാപത്ന്യത്തെപ്പോലെ മറെറാന്നുമില്ല. ൯. ഇവനുടെ ശാഠ്യങ്ങൾ ഫലിക്കയില്ല. ൧൦. മൌൎയ്യനും പുത്രന്മാരും മന്ത്രികൾ നൃപന്മാരും കാൎയ്യങ്ങൾ നിരൂപിച്ചു. ൧൧. സാരം കഥാശേഷമപ്പോടു ചൊല്ലിനാൽ. ൧൨. അതിനിടയിലധികബലമുടയ കരിവൃന്ദവും ആഘോഷമോടെ കടന്നു നടന്നിതു. ൧൩. ഇവരുടെയ കുലവുമഥ ബലവുമിഹ ശീലവുമിന്നു പുകഴ്ത്തുവാനാരുള്ളൂ ദൈവമേ.

III. ആട്ടു, പശു, മാൻ, തത്ത, കോഴി, മയിൽ ഇവയെക്കുറിച്ചു നന്നാലു വാക്യങ്ങൾ എഴുതുക.

---

### ഏഴാം പാഠം.

## ദ്രവ്യം, ദ്രവ്യനാമം.

**30.** ഇതാ, ഈ മരക്കണ്ടം നോക്കു. ഇതു ചതുരമായിരിക്കുന്നു. ഇതിന്നു നീളം, വീതി, ഉയരം ഇവയുണ്ടു. അതിനെ അളപ്പാൻ കഴിയും. അതിനെ അളന്നു നീളം, വീതി, ഉയരം ഇവ പറയുവിൻ. ഈ ഇഷ്ടികയേയും കല്ലിനേയും അളന്നു അവയുടെ നീളം, വീതി, ഉയരം എന്നിവ പറയുവിൻ. ഈ മരക്കഷണം ത്രാസിലിട്ടു തൂക്കുവാൻ പാടുള്ളതുകൊണ്ടു അതിന്നു ഘനമുണ്ടു. അതിന്നു വണ്ണം (പരിമാണം) ഉള്ളതുകൊണ്ടു മേശപ്പുറത്തുവെച്ചാൽ അതു മേശയുടെ ഒരു ഭാഗത്തു നില്ക്കും. ഒരേടത്തു നില്പാൻ സ്ഥലമാവശ്യപ്പെടുന്നതുകൊണ്ടു അതിന്നു വിസ്താരം ഉണ്ടു. മരക്കണ്ടം നശിപ്പിച്ചല്ലാതെ അതിൻെറ ആകൃതി മാറുന്നില്ല.

**അളവു, ഘനം, വണ്ണം(പരിമാണം), വിസ്താരം, മാറാത്ത ആകൃതിയുള്ളതിനെ ദ്രവ്യം എന്നു പേർ പറയും.**

**31.** മേശ, പെട്ടി, അലമാരി, കല്ലു, ഇഷ്ടിക, മൺകട്ട, മഷിക്കുപ്പി, മരപ്പലക, പൊന്നു, ഇരിമ്പു, എല്ലു, പൂഴി, കളിമണ്ണു ഇവയെല്ലാം ദ്രവ്യം ആകുന്നു.

ഇവയിൽ ഓരോന്നിനെക്കുറിച്ചു നിങ്ങൾക്കു നിശ്ചയമുള്ളതിനെ സ്ലേററിൽ മുമ്മൂന്നുവാക്യങ്ങൾകൊണ്ടു എഴുതുവിൻ.

**32.** മേശപ്പുറത്തു വെച്ചിരിക്കുന്ന തംബ്ലർ (സ്ഫടികപാനപാത്രം) നോക്കുക. അതിൽ വെള്ളം നിറക്കട്ടെ. വെള്ളത്തിൻെറ ആകൃതി തംബ്ലരിൻെറ ആകൃതിപോലെ കാണാം. തംബ്ലർ ഉരുണ്ടതാകയാൽ അതിലുള്ള വെള്ളവും ഉരുണ്ടതായ്ക്കാണാം. വെള്ളത്തിൻെറ ഉപരിഭാഗം തംബ്ലർ മേശപ്പുറത്തിരിക്കുമ്പോൾ മേശയുടെ ഉപരിഭാഗത്തെപ്പോലെ സമനിരപ്പായും ഇരിക്കും. തംബ്ലർ കൈയിലെടുത്തു അല്പം ചരിക്ക. വെള്ളത്തിൻെറ ഉപരിഭാഗം മുമ്പേത്തേപ്പോലെ മേശയുടെ ഉപരിഭാഗത്തിന്നു സമനിരപ്പായിട്ടുണ്ടെങ്കിലും തംബ്ലരിൻെറ വക്കിൻെറ സമനിരപ്പിൽനിന്നു വ്യത്യാസമുള്ളതായിക്കാണും. ഇനിയും ചരിച്ചാൽ വെള്ളം പാത്രം വിട്ടു ധാരയായി ഒഴുകി നിലത്തു വീഴും.

ഇപ്പോൾ വെള്ളം ഈ തളികയിൽ വീഴ്ത്തുക. അതിൻെറ ആകൃതി തളികയുടെ ആകൃതിപോലെ ആയി. ചതുരമായ ഈ പെട്ടിയിൽ ഒഴിച്ചാൽ വെള്ളത്തിൻെറ ആകൃതിയും ചതുരമാകും. വെള്ളത്തിൻെറ ആകൃതി അതിനെ സൂക്ഷിക്കുന്ന പാത്രത്തിൻെറ ആകൃതിക്കു തുല്യമായിരിക്കും. വെള്ളത്തിൻെറ നീളം, വീതി, ഉയരം എന്നിവയെ നിശ്ചയിപ്പാനായിട്ടു വെള്ളം സൂക്ഷിക്കുന്ന പാത്രം അളന്നുനോക്കും. വെള്ളത്തിൻെറ തൂക്കം അറിവാൻ വേണ്ടി ആദ്യം ഒരു ഒഴിഞ്ഞ പാത്രം തൂക്കി അതിൻെറ ഘനമറിഞ്ഞു അതിൽ വെള്ളം നിറച്ചു അതോടുകൂടിയ പാത്രത്തിൻെറ ഘനത്തിൽനിന്നു വെറും പാത്രത്തിൻെറ തൂക്കം കളഞ്ഞാൽ ശേഷിക്കുന്നതു വെള്ളത്തിൻെറ തൂക്കം. വെള്ളം കൊള്ളേണ്ടതിന്നു സ്ഥലമാവശ്യമാകയാൽ അതിന്നു വിസ്താരമുണ്ടു. വെള്ളവും ദ്രവ്യമാകുന്നു.

ഈ പളുങ്കുപാത്രത്തിൽ മണലോ, ഈച്ചപ്പൊടിയോ നിറക്കു. പാത്രം ചരിച്ചാൽ പൂഴിയുടെ ആകൃതി മാറുന്നു. പൂഴിയെക്കൂമ്പാരമായി വെപ്പാൻ കഴിയും; വെള്ളത്തെ അങ്ങിനേ വെപ്പാൻ പാടില്ല. വെള്ളം എല്ലായ്പോഴും സമനിരപ്പിൽ പരന്നിരിക്കുന്നതുകൊണ്ടു അതിൻെറ ഉപരിഭാഗം ഒരുപോലേ പരന്നിരിക്കും. പാത്രം നന്നച്ചരിച്ചാൽ പൂഴി പാത്രത്തിൽനിന്നു നിലത്തു വീഴും. പൂഴിയും വെള്ളവും പാത്രത്തിൽനിന്നു വീഴുമ്പോൾ ഉണ്ടാകുന്ന ഭേദം സൂക്ഷിച്ചുനോക്കുക. വെള്ളത്തിൽ തുള്ളികളും പൂഴിയിൽ തരിയുമുണ്ടു. വെള്ളം പാത്രത്തിൽനിന്നു വീഴുമ്പോൾ തുള്ളികൾ ഒന്നോടൊന്നു ചേൎന്നു ഇടയിൽ സ്ഥലം വിടാത്തതുകൊണ്ടു ധാര മുറിയാതെ വീഴും. പൂഴി വീഴുമ്പോൾ മണൽതരികൾ തമ്മിൽ തൊട്ടുനില്ക്കാത്തതുകൊണ്ടു അവ തമ്മിലിടം വിട്ടുനില്ക്കുന്നു.

വീഴുമ്പോൾ തരികൾ ഒരേ സ്ഥലത്തു വീഴാതെ പലേടത്തും ചിതറിക്കിടക്കും. ഒരു തുള്ളി വെള്ളമെടുത്താൽ അതു ഉരുണ്ടിരിക്കും. നിലത്തു വീഴുമ്പോൾ അതു അതേ ആകൃതിയിൽ വന്നു നിലം തൊടുന്നതല്ലാതെ ചിതറിപ്പോകയില്ല.

**33.** ലോഹം, കല്ലു, മണ്ണു, മെഴുകു, മരം, കരി, എല്ലു, ദന്തം, കൊമ്പു മുതലായവകൾ പ്രത്യേകമായ ഒരു ആകൃതിയും വെച്ചേടത്തു തന്നേ ഇരിക്കുന്ന സ്വഭാവവും ഉള്ളതുകൊണ്ടു അവയെ **സ്ഥൂലദ്രവ്യ**മെന്നും വെള്ളം, പാൽ, ചോര, എണ്ണ, കണ്ണീർ, മഷി മുതലായി ഒഴുകുന്നവയും നിയതമായ ആകൃതിയില്ലാത്തവയും ആയവയെ **ദ്രവദ്രവ്യ**മെന്നും പറയും.

കാററിന്നു എതിരേ കുട പിടിച്ചാൽ അതു ഘനമുള്ളതായിത്തോന്നുന്നതിന്റെ കാരണം എന്താകുന്നു? കാററിന്നു ഘനമുണ്ടു. ആ ഘനമുള്ള കാററു കുടമേൽ തട്ടുന്നതുകൊണ്ടു കുട ഘനമുള്ളതായിത്തോന്നുന്നു. ചുരുങ്ങിക്കിടക്കുന്ന റബ്ബർ സഞ്ചിയിൽ കാററു ഊതിക്കയററിയാൽ അതു വീങ്ങുന്നതു കാണാം. അതിൽ പ്രവേശിക്കുന്ന കാററു എല്ലാടത്തും ഒരിക്കൽത്തന്നേ പരക്കുന്നതുകൊണ്ടു കാററു വ്യാപിക്കുന്നുവെന്നു പറയും. വെള്ളവും കാററും ഒഴുകുന്നുവെങ്കിലും വെള്ളത്തിന്നു വ്യാപിപ്പാൻ ശക്തിയില്ല. കാററിന്നു സഞ്ചിയിൽ മുഴുവനും വ്യാപിപ്പാനുള്ള ശക്തിയുണ്ടു.

**34.** വെള്ളത്തെപ്പോലേ ഒഴുകുന്നതും എല്ലാടത്തും വ്യാപിക്കുന്നതുമായ ദ്രവ്യത്തിന്നു **വായുദ്രവ്യം** എന്നു പേർ.

**35.** സ്ഥൂലം, ദ്രവം, വായു എന്നു മൂന്നുവിധത്തിലുള്ള ദ്രവ്യത്തിന്നു തൂക്കവും പരിമാണവും വിസ്താരവും ഉണ്ടു.

**36.** നാം കാണുന്ന സകലവിധവസ്തുക്കളും ദ്രവ്യത്താൽ ഉണ്ടായവ തന്നേ. നമ്മുടെ ശരീരത്തിലേ എല്ലും മാംസവും സ്ഥൂലദ്രവ്യവും, ചോര ദ്രവദ്രവ്യവും, ശ്വാസം വായുദ്രവ്യവും ആകുന്നു.

മനുഷ്യർ, മൃഗങ്ങൾ, സർപ്പങ്ങൾ, പക്ഷികൾ, മത്സ്യങ്ങൾ, കൃമികൾ, കീടങ്ങൾ, ഈച്ചകൾ മുതലായ അസംഖ്യജീവികളുടെ ശരീരങ്ങൾ ദ്രവ്യത്താൽ നിർമ്മിക്കപ്പെട്ടവയാകുന്നു. ഭൂമിയിൽനിന്നു കുഴിച്ചെടുക്കുന്ന ധാതുക്കൾ ദ്രവ്യമാകുന്നു. വൃക്ഷ

ങ്ങളും ചെടികളും വള്ളികളും പടപ്പുകളും ദ്രവ്യത്താൽ ഉണ്ടായവ തന്നേ.

## 37. ദ്രവ്യത്തിൻെറ പേരുകൾ ദ്രവ്യനാമങ്ങൾ ആകുന്നു.

മനുഷ്യർ—ആസ്യക്കാർ, ഹിന്തുക്കൾ, മൈസൂസംസ്ഥാനക്കാർ, മലയാളികൾ.

മൃഗങ്ങൾ— കുതിര, പശു, എരുമ, ആട്, കഴുത, ഒട്ടകം, മാൻ, പുലി, സിംഹം, കരടി, ആന, പന്നി, കാണ്ടാമൃഗം, കുറുക്കൻ, നായ്.

ഉരഗങ്ങൾ—സർപ്പം, ചേര, നീർക്കോലി, അരണ, പല്ലി, ഓന്ത്, ആമ, മുതല.

പക്ഷികൾ— കാക്ക, പരുന്ത്, കോഴി, തത്ത, മയിൽ, മൈന, മീൻകൊത്തി, കഴു, കാരാടൻചാത്തൻ, ചെമ്പോത്ത്, ചാതകം.

മത്സ്യങ്ങൾ— ഏട്ട, സ്രാവ്, കണ്ണൻ, കരിമീൻ.

കൃമികൾ— പുഴു, കരിമ്പടപ്പുഴു, തേരട്ട, എട്ടുകാലി, കരിങ്ങാന്നി.

## 38. സംജ്ഞാനാമം, സാമാന്യനാമം, മേയനാമം, സമൂഹനാമം എന്നീനാലുതരം നാമങ്ങൾ ദ്രവ്യനാമത്തിൻെറ ഉൾപിരിവുകൾ ആകുന്നു.

വെണ്ണ, നുര, കുമ്മായം, കടലാസ്സു ഇവയിൽ സമമായിട്ടുള്ള ഗുണം വെളുപ്പാകുന്നു. വെല്ലം, പഞ്ചസാര, കരിമ്പ്, വാഴപ്പഴം, മാങ്ങ ഇവക്കു സാമാന്യമായ ഗുണം മാധുര്യമാകുന്നു. ഉറുപ്പിക, പവൻ, മുക്കാൽ, ചക്രം എന്നിവക്കു തുല്യമായിട്ടുള്ള ഗുണം ഉരുൾചയാകുന്നു. വെണ്ണയിൽനിന്നു വെളുപ്പും, വെല്ലത്തിൽനിന്നു മാധുര്യവും, ചക്രത്തിൽനിന്നു ഉരുൾചയും, മോരിൽനിന്നു പുളിപ്പും നീക്കുവാൻ പാടില്ലാത്തതുകൊണ്ടു വെണ്ണ, വെല്ലം, ചക്രം, മോര് എന്നീദ്രവ്യങ്ങൾ മേപ്പടി ഗുണങ്ങളുടെ ആശ്രയമാകുന്നു. ദ്രവ്യം വിട്ടു ഗുണങ്ങൾക്കു ഇരിപ്പാൻ പാടില്ല. ഗുണങ്ങൾ ദ്രവ്യത്തിൽ ഉണ്ടെങ്കിലും ദ്രവ്യമല്ല.

ചൂടുപിടിപ്പിച്ചാൽ വെള്ളം കായുന്നു; ചൂടു അധികമായാൽ അതു ആവിയായിപ്പോകുന്നു. ആവി തണുപ്പു തട്ടിയാൽ വീണ്ടും വെള്ളമാകുന്നു. തണുപ്പു അധികമായാൽ വെള്ളം ഉറച്ചു കട്ടിയായിപ്പോകും. അതുകൊണ്ടു വെള്ളം ചിലപ്പോൾ തണുപ്പുള്ളതായും ചിലപ്പോൾ ചൂടുള്ളതായും കാണുന്നതുകൊണ്ടു തണുപ്പു, ചൂടു എന്നീ ഗുണങ്ങൾ ദ്രവ്യത്തിൻെറ ഓരോ കാലത്തുള്ള സ്ഥിതിയെ കാണിക്കുന്നു.

**39. ഗുണങ്ങളുടേയും അവസ്ഥകളുടേയും പേരുകൾ ഗുണനാമങ്ങൾ ആകുന്നു.**

**40. ദ്രവ്യത്തേയോ അതിന്റെ ഗുണത്തേയോ, അവസ്ഥയേയോ മാററുന്നതാകുന്നു വ്യാപാരം (പ്രവൃത്തി).**

ഃ. നെല്ല വറുത്താൽ മലരായ്ത്തീരുന്നു. വറുക്ക എന്ന വ്യാപാരത്താൽ നെല്ലിന്നു മാററം ഉണ്ടായിട്ടു അതു മലരാകുന്നു. ചൂടുപിടിപ്പിച്ചാൽ വെണ്ണ ഉരുകി നെയ്യാകുന്നു. ഒരു വടിയെടുത്തു ഒരു കലത്തിന്മേൽ അടിച്ചാൽ അതു പൊട്ടിഞ്ഞുപോകുന്നു. ഇങ്ങിനെ വ്യാപാരത്താൽ ദ്രവ്യം മാറിപ്പോകുന്നു.

വ. വെളുത്ത കടലാസ്സിന്മേൽ കറുത്ത മഷി പകൎന്നാൽ അതു കറുത്തുപോകുന്നു. വെളുത്ത വസ്ത്രം നീലത്തിൽ മുക്കിയാൽ അതിന്നു നീലം പിടിക്കുന്നു. മഞ്ഞൾ അരച്ചു നൂറു ചേൎത്താൽ അതു ചുകക്കുന്നു. ഇങ്ങിനെ വ്യാപാരത്താൽ ഗുണവും മാറുന്നു.

ന. ഓടുന്ന ഒരു കുട്ടിയെപ്പിടിച്ചുനിൎത്താം. കത്തുന്ന തീയ്യിൽ വെള്ളം പകൎന്നു അതിനെക്കെടുക്കാം. കുട്ടി വായിക്കുന്ന പുസ്തകം എടുത്തുകളഞ്ഞാൽ അവനു വായിപ്പാൻ കഴിയുന്നില്ല. ഇങ്ങിനെ ഒരു വ്യാപാരത്തെ മറെറാരു വ്യാപാരംകൊണ്ടു തടുപ്പാൻ കഴിയുന്നതുകൊണ്ടു ആയതു വ്യാപാരത്തേയും മാററുന്നു.

**41. വ്യാപാരത്തിന്റെ പേരുകൾ ക്രിയാനാമങ്ങൾ ആകുന്നു.**

വരവു, പോക്കു, പഠിപ്പു, അറിവു, വളൎച്ച, തളൎച്ച, മാററം, ഉണൎച്ച, കേററം, ഉറക്കം, ഉണൎച്ച ഇത്യാദി ക്രിയാനാമങ്ങൾ ആകുന്നു.

**42. ഗുണനാമത്തിന്നും ക്രിയാനാമത്തിന്നും സാമാന്യമായ നാമം ഭാവനാമമാകയാൽ ഗുണനാമവും ക്രിയാനാമവും ഭാവനാമത്തിന്റെ ഉൾപിരിവുകളാകുന്നു.**

## 10. അദ്ധ്യായം.

I. 1. മേശ, കരിപ്പലക, സ്ലേററ്, പെട്ടി, ബാങ്ക്, പുസ്തകം ഇവയിൽ ഓരോന്നിനെ അളക്കുക. ആ അളവുകളെ നിങ്ങളുടെ പട്ടികയിൽ എഴുതുക. 2. എഴുത്തുപള്ളിയുടെ അളവെടുക്ക. 3. രാമന്റെ നീളം എത്ര? 4. ഈ കല്ലു തൂക്കീട്ടു അതിന്റെ തൂക്കം പറക. 5. അഞ്ചുറുപ്പികത്തൂക്കം പൂഴി തൂക്കിയെടുക്ക.

6. ഈ ഗ്ലാസ്സിൽ അഞ്ചുറുപ്പികത്തൂക്കം വെള്ളം തൂക്കിയെടുക്ക. 7. രണ്ടുപലം നെയ്യ്, മൂന്നുറുപ്പികത്തൂക്കം തേൻ, ഒന്നരപ്പലം പഞ്ചസാര ഇവയെ എങ്ങിനെ തൂക്കും. 8. ഒരു പീടികയെ വർണ്ണിച്ചെഴുതുക.

II. 1. സ്ഥൂലദ്രവ്യത്തിൻെറ ഉദാഹരണങ്ങൾ പറക. 2. വെണ്ണ, നെയ്യ്, പഞ്ചസാര, കഷായം, പാൽ, പഴം, മുളകുതണ്ണി, തണ്ണീർ, മണൽ, ചെമ്പ്, കുരുമുളക, കൊപ്പര, ചെമ്മീൻ, പച്ചക്കർപ്പൂരം, സിന്ദൂരം, പട്ടു, പരുത്തി, രോമം, മലപ്പൊടി, പൂ, ഇല, വെല്ലം, പുക, നൂറു, ആവി ഇവ എന്തു ദ്രവ്യമെന്നു പറക.

III. താഴെ എഴുതിയ പദ്യത്തിലെ ഗുണനാമങ്ങളേയും ഗുണിനാമങ്ങളേയും കാണിക്ക:—

തന്നുടെ മൂഢത തൻെറ ഭയത്തിന്നും
തന്നുടെ ശിക്ഷത തൻെറ സുഖത്തിന്നും
താൻ ചെയ്യു കർമ്മങ്ങൾ തന്നോടു ചേർപ്പെടാ
ചാപല്യമില്ലെന്നു ബോധിക്ക നൈഷധ.
നല്ലതു ചെയ്യുന്ന ദേഹിക്കു സന്തതം
നല്ല സമ്പത്തേ ഭവിപ്പൂ നരോത്തമ.
ദോഷ്ഠ്യ പറകയും വഞ്ചന ചെയ്കയും
ദൌഷ്ട്യമോരോന്നു കാട്ടി നടക്കയും
സജ്ജനത്തെക്കൊണ്ടു ചെണ്ടകൊട്ടിക്കയും
ദുർജ്ജനത്തെച്ചെന്നു സേവിച്ചിരിക്കയും
വേണ്ടാത്ത വാക്കുകളോരോന്നുരക്കയും
വേണ്ടുന്ന കൃത്യങ്ങളൊക്കെ ത്യജിക്കയും
സാധുക്കളോടു പിടിച്ചുപറിക്കയും
മാധുര്യമില്ലാത്ത ഭാവം നടിക്കയും
സത്സഭതന്നിലകൃത്യങ്ങൾ ചെയ്കയും
ഭത്സനം ചെയ്കയും മത്സരം ചെയ്കയും
ഇത്തരം ദോഷങ്ങൾ ചെയ്യും നരന്മാൎക്കു
സത്വരം നാശം ഭവിക്കും മഹാമതേ.

---

## എട്ടാം പാഠം.

## സൎവ്വനാമം.

**43.** "രാമൻ വന്നു, അവൻെറ പാഠങ്ങൾ നല്ലവണ്ണം പഠിച്ചു" എന്ന വാക്യത്തിൽ "അവൻെറ" എന്ന പദത്തിന്നു മുൻപറഞ്ഞ "രാമൻ" എന്ന പദത്തെ സംബന്ധിച്ചു മാത്രമേ അൎത്ഥമുള്ളൂ. അതുപോലേ ഞാൻ, നീ എന്ന പദങ്ങൾക്ക

സംസാരിക്കുന്ന ആളേയും കേൾക്കുന്ന ആളേയും സംബന്ധിച്ചു മാത്രം അൎത്ഥം ഉണ്ടാകുന്നുള്ളു. തനിച്ചുതന്നേ അൎത്ഥമില്ലാതെ അന്യപദത്തെ ആശ്രയിച്ചു മാത്രം അൎത്ഥമുള്ളവയായിരുന്ന നാമങ്ങൾക്കു **സൎവ്വനാമങ്ങൾ** എന്നു പേർ.

**44.** "കൃഷ്ണൻ കൃഷ്ണന്റെ മാതാപിതാക്കന്മാരെ അനുസരിച്ചു നടക്കുന്നതുകൊണ്ടു കൃഷ്ണനിൽ മാതാപിതാക്കന്മാൎക്കു പ്രീതിയുണ്ടായി കൃഷ്ണന്നു ആവശ്യമുള്ള സാധനങ്ങളെ കൃഷ്ണന്റെ മാതാപിതാക്കന്മാർ കൊടുക്കുന്നു."

ഇവിടേ കൃഷ്ണൻ എന്ന പദത്തേയും മാതാപിതാക്കന്മാർ എന്ന പദത്തേയും പലകുറി ആവൎത്തിച്ചു പറഞ്ഞിരിക്കയാൽ കേൾക്കുമ്പോൾ ഒട്ടും രസം തോന്നുന്നില്ല. അതുകൊണ്ടു "കൃഷ്ണൻ തന്റെ മാതാപിതാക്കന്മാരെ അനുസരിച്ചു നടക്കുന്നതുകൊണ്ടു അവനിൽ അവൎക്കു പ്രീതിയുണ്ടായി, അവന്നു ആവശ്യമുള്ള സാധനങ്ങളെ അവർ കൊടുക്കുന്നു" എന്നു പറയുന്ന പക്ഷം ഈ ആവൎത്തനംകൂടാതെ കഴിപ്പാൻ കഴിയും. അപ്പോൾ ഈ ശ്രുതികടുത്വം ഇല്ലാതായ്വരും. ഇതിന്നു കാരണം "കൃഷ്ണൻ" എന്നതിന്നു പകരം "അവൻ", "താൻ" എന്ന പദങ്ങളെ ഉപയോഗിക്കുന്നതുകൊണ്ടും മാതാപിതാക്കന്മാർ എന്നതിന്നു പകരം "അവർ" എന്ന പദം പ്രയോഗിക്കുന്നതുകൊണ്ടും ആകുന്നു. കൃഷ്ണൻ എന്ന പദത്തിന്നു പകരമായ്വരുന്ന അവൻ, താൻ എന്നവയും നാമം തന്നേയെങ്കിലും നാമത്തിന്നുള്ളതുപോലേ ഇതിന്നു തനിച്ചു അൎത്ഥമില്ല; മുൻപറഞ്ഞിട്ടുള്ള വേറേയൊരു നാമത്തെച്ചൂണ്ടിക്കാണിച്ചാൽ മാത്രം അവക്കു അൎത്ഥമുണ്ടാകുന്നുള്ളു. "അവൻ വന്നു" എന്നു മാത്രം പറഞ്ഞാൽ മുൻപറഞ്ഞിട്ടുള്ള ഒരു പുരുഷനെ അതു സംബന്ധിക്കാത്തതുകൊണ്ടു അവൻ ആരെന്നു അറിയുവാൻ കഴിയായ്ക്കയാൽ ആരെക്കുറിച്ചു സംസാരിക്കുന്നു എന്നറിഞ്ഞുകൂട. മേൽ വാക്യത്തിൽ അവൻ എന്നുള്ള പദം കൃഷ്ണന്നു പകരം പ്രയോ

ഗിച്ചിരിക്കുന്നുവെങ്കിലും ആവശ്യംപോലേ രാമൻ, ഉദ്യോഗസ്ഥൻ, കച്ചവടക്കാരൻ, വക്കീൽ, ആശാരി മുതലായ സൎവ്വപുരുഷന്മാരെക്കുറിച്ചും ഒരുപോലേ അതിനെ ഉപയോഗിപ്പാൻ കഴിയുന്നതാകുന്നു. അതുകൊണ്ടത്രേ ഈവിധം വാക്കുകൾക്കു **സൎവ്വനാമ**മെന്നു പേർ. **അവൻ** എന്നതിനെ പുരു**ഷന്മാരെ** സംബന്ധിച്ചുപയോഗിക്കുന്നതുപോലേ **അവൾ** എന്നതിനെ സ്ത്രീകളെ സംബന്ധിച്ചുപയോഗിക്കുന്നു. **വിശേഷബുദ്ധിയില്ലാത്ത** മറ്റുള്ള എല്ലാററിനേയും സംബന്ധിച്ചുപറയുംപോൾ **അതു** എന്നും ഉപയോഗിക്കും.

1. അവൻ കൃഷ്ണൻെറ പിതാവു. 2. അവൾ രാമൻെറ അമ്മ. 3. ഇവൻ രാധവിയുടെ അനുജൻ. 4. ഇവൾ നാരായണൻെറ ഭാൎയ്യ. 5. അതു നല്ല പശു. 6. ഇതു ചീത്ത മണം. 7. അതു നനഞ്ഞ പായ്. 8. ഇതു പ്രയാസമുള്ള പണി. 9. അവർ നല്ലവർ. 10. ഇവർ സാധുക്കൾ. 11. ഇവ മൃഗങ്ങൾ. 12. അവ പക്ഷികൾ.

**45.** സൎവ്വനാമങ്ങളെ താഴേചേൎക്കുന്നു:—

| | | | |
|---|---|---|---|
| ഞാൻ | ഞങ്ങൾ, നാം, നമ്മൾ | അതു | അതുകൾ, അവ, അവകൾ |
| നീ | നിങ്ങൾ | ഇതു | ഇതുകൾ, ഇവ, ഇവകൾ |
| താൻ | താങ്ങൾ, താംങ്ങൾ, തങ്ങൾ, താം | ഏവൻ, ഏവൾ | ഏവർ |
| | | ഏതു | ഏവ |
| ഇവൻ, ഇവൾ | ഇവർ | യാവൻ, യാവൾ | യാവർ |
| | | യാതു | യാവ |
| അവൻ, അവൾ | അവർ | ആർ | |
| | | ഏതു | |

**46.** നാമവിഭാഗം താഴേച്ചേൎക്കുന്നു:—

I. ദ്രവ്യനാമം. II. ഭാവനാമം. III. സൎവ്വനാമം.

സംജ്ഞാനാമം. ഗുണനാമം.
സാമാന്യനാമം. ക്രിയാനാമം.
സമൂഹനാമം.
മേയനാമം.

## 11. അഭ്യാസം.

൧. രാമൻ രാമന്റെ പാഠം പഠിച്ചു. ൨. കൃഷ്ണൻ കൃഷ്ണന്നു വേണ്ടി പണി ചെയ്യുന്നു. ൩. ഈ കുട്ടിയുടെ അമ്മ ഈ കുട്ടിയെ അടിച്ചു. ൪. ഞാൻ ആ കുട്ടിയോടു വരാൻ പറഞ്ഞു. ആ കുട്ടി വന്നില്ല. ൫. നീ പറഞ്ഞ കാൎയ്യം മനസ്സിലായി, ആ കാൎയ്യം സാധിപ്പാൻ ശ്രമിക്കാം. ൬. ഞാൻ കച്ചവടം ചെയ്തു കച്ചവടത്തിൽ എനിക്കു വളരെ നഷ്ടം വന്നു.

i. മേൽവാക്യങ്ങളിൽ അടിയിൽ വരയുള്ള പദങ്ങളുടെ സ്ഥാനത്തു സൎവ്വനാമങ്ങളെ പ്രയോഗിക്ക. ii. ഒരു ചെറിയ കഥയെഴുതി അതിലുള്ള സൎവ്വനാമങ്ങളെ കാണിക്ക. iii. താഴേച്ചേൎത്ത പദ്യഖണ്ഡങ്ങളിലേ സൎവ്വനാമങ്ങളെ കാണിക്ക:—

൧. എന്തു നീ കരഞ്ഞുഴൽ തേടുവാനവകാശം? ചിന്തകൊണ്ടെന്തു ഫലം പോരിക കുമാരാ നീ. ൨. പണ്ടുമുണ്ടല്ലോ നിങ്കൽ സ്നേഹമീഞങ്ങൾക്കെല്ലാം. ൩. അതിനില്ല സംശയമേതും. ൪. നല്ല കഥയിതു. ൫. എത്രയും സ്നേഹമാകുന്നിതു നിന്നുടെ പ്രശ്രയം കണ്ടിട്ടെനിക്കെന്നറിക നീ.

## 6. പരീക്ഷ.

1. സൎവ്വനാമം എന്നാൽ എന്തു? 2. അതിനെ സൎവ്വനാമമെന്നു എന്തിന്നു പറയുന്നു? 3. മനുഷ്യൻ എന്ന പദം മഹേശ്വരൻ, രാമസ്വാമി, ശങ്കരൻ, അച്യുതൻ മുതലായ എല്ലാമനുഷ്യരേയും സംബന്ധിച്ചു പറവാൻ കഴിയുന്നതുകൊണ്ടു അതിനെ സൎവ്വനാമം എന്നു പറയാമോ?

൧. അവൻ രാമന്റെ അനുജന്റെ ഭാൎയ്യ. ൨. അവൾ എന്റെ ജ്യേഷ്ഠത്തിയുടെ മകൻ. ൩. ഇതു അച്യുതന്റെ മകന്റെ മകൾ. ൪. ഇവ രാമന്റെ മാതാപിതാക്കന്മാർ. ൫. വരുന്നതാർ? ഇവൻ രാമന്റെ ഭാൎയ്യയോ? ഈ വാക്യങ്ങളിലുള്ള തെറ്റുകളെ കാണിക്ക.

## ഒമ്പതാം പാഠം.

## ക്രിയ.

1. രാമൻ വന്നു. 2. രാമൻ വരുന്നു. 3. രാമൻ വരും.

**47.** ഈ മൂന്നുവാക്യങ്ങളിൽ അൎത്ഥഭേദം ഉണ്ടാകുന്നതെങ്ങിനേ? ഈ അൎത്ഥഭേദം വന്നു, വരുന്നു, വരും എന്ന പദങ്ങൾനിമിത്തമാണെന്നു തെളിയുന്നുവല്ലോ. ഈ പദങ്ങൾ രാമന്റെ വരവു ഏതുകാലത്തായിരുന്നു എന്നു കാണിക്കുന്നു. "വന്നു" എന്നതുകൊണ്ടു ആ വരവു കഴിഞ്ഞകാലത്തായിരുന്നു എന്നും, "വരുന്നു" എന്നതുകൊണ്ടു ആ വരവു ഇപ്പോൾ നടക്കുന്ന കാലത്താണെന്നും, "വരും" എന്നതുകൊണ്ടു അതു വരാനുള്ള കാലത്താണെന്നും അറിയാം. ഇങ്ങിനേയുള്ള ചില വാക്കുകൾ കാലഭേദങ്ങളേയും പ്രവൃത്തിയേയും കാണിക്കുന്നു.

**48. കാലഭേദങ്ങളേയും പ്രവൃത്തികളേയും കാണിക്കുന്ന വാക്കുകൾക്കു ക്രിയാപദങ്ങൾ എന്നു പറയും.** വന്നു, വരുന്നു, വരും എന്നിവ ക്രിയാപദങ്ങളാകുന്നു.

**49.** കഴിഞ്ഞുപോയ കാലത്തെ **ഭൂതകാലമെന്നും**, ഇപ്പോൾ നടക്കുന്ന കാലത്തെ **വൎത്തമാനകാലമെന്നും**, വരുംകാലത്തെ **ഭാവികാലമെന്നും** പറയും.

| | | | | | |
|---|---|---|---|---|---|
| ഭൂതകാലം: | വന്നു. | പോയി. | ഇരുന്നു. | പഠിച്ചു. | തുടങ്ങി. |
| **വൎത്തമാനം:** | വരുന്നു. | പോകുന്നു. | ഇരിക്കുന്നു. | പഠിക്കുന്നു. | തുടങ്ങുന്നു. |
| ഭാവി: | വരും. | പോകും. | ഇരിക്കും. | പഠിക്കും. | തുടങ്ങും. |

### 12. അഭ്യാസം.

1. താഴേ എഴുതിയ വാക്യങ്ങളിലേ ക്രിയാപദങ്ങളെ എടുത്തു അവയിൽ ഓരോന്നു ഏതു കാലത്തെക്കാണിക്കുന്നുവെന്നു പറക.

൧. മഴ പെയ്യു. ൨. പക്ഷി പറക്കും. ൩. കുട്ടി കളിക്കുന്നു. ൪. നായി ചാടി. ൫. പൂച്ച ചാകും. ൬. എലി ഓടി. ൭. മാതു നാണിച്ചു. ൮. കുട്ടികൾ പാഠം പഠിച്ചു. ൯. നിങ്ങൾ വായിച്ചുകൊണ്ടിരിപ്പിൻ.

2. താഴെ എഴുതിയ വാക്യങ്ങളിലെ നാമങ്ങളേയും ക്രിയകളേയും വെവ്വേറെ എഴുതുക:—

൧. രാമൻ കുട്ടിയെക്കണ്ടു. ൨. പണിക്കാരൻ പശുവിനെ ഓടിച്ചു. ൩. ശിഷ്യൻ ഗുരുവിനെ വന്ദിച്ചു. ൪. ഗുരു ശിഷ്യന്റെ സാമൎത്ഥ്യം പ്രശംസിച്ചു. ൫. മരം നിലത്തു വീണുപോയി. ൬. ഇംഗ്ലീഷുകാർ യുദ്ധത്തിൽ ജയിച്ചു. ൭. ഈ യാത്രയുടെ ശേഷം ഞാൻ സുഖത്തോടും സന്തോഷത്തോടും കാലം കഴിച്ചുപോന്നു. ൮. ഞങ്ങളുടെ ശ്രമങ്ങൾ ഒന്നും സാദ്ധ്യമായില്ല. ൯. കപ്പൽ മണത്തിട്ടമേൽ കയറിപ്പോയി. ൧൦. പുഷ്പങ്ങൾ വികസിച്ചുതുടങ്ങി.

3. മേൽവാക്യങ്ങളിലെ നാമങ്ങളെ എടുത്തു അവയെ തരംതിരിച്ചെഴുതുക. 4. മേൽവാക്യങ്ങളിലെ ക്രിയകളുടെ കാലങ്ങളെഴുതുക. 5. പാഠപുസ്തകത്തിൽനിന്നു ഒരു വാക്യം എടുത്തു അതിലെ നാമങ്ങളേയും ക്രിയകളേയും വെവ്വേറെ എഴുതുക. 6. നിങ്ങൾ എഴുനീറ്റു സ്കൂളിലേക്കു വരുന്നതുവരെ ചെയ്യു കാൎയ്യങ്ങളെ എഴുതുക.

[ജ്ഞാപകം: മേൽപാഠങ്ങളിൽ ഉദാഹരണത്തിന്നായിട്ടും അഭ്യാസത്തിന്നായിട്ടും കൊടുത്ത വാക്യങ്ങളിലെ നാമങ്ങളേയും ക്രിയകളേയും കാണിപ്പാനായിട്ടു ശിഷ്യന്മാരെശ്ശീലിപ്പിക്കേണം. എന്തിന്നു ഒരു പദത്തെ നാമമെന്നോ ക്രിയയെന്നോ പറയുന്നുവെന്നു ചോദിച്ചു ശിഷ്യരെക്കൊണ്ടു അതിന്നുള്ള സംഗതികൾ പറയിക്കേണ്ടതാകുന്നു.]

## 7. പരീക്ഷ.

1. ക്രിയ എന്നാൽ എന്തു? 2. ക്രിയക്കു എത്ര കാലങ്ങളുണ്ടു? 3. ഈ കാലങ്ങളുടെ പേരുകളെപ്പറക. 4. കണ്ടു എന്നതിനെ ഭൂതകാലമെന്നു എന്തിന്നു പറയുന്നു? 5. പോകുന്നു എന്നതിന്റെ കാലം എന്തു? 6. നാമം കാലഭേദത്തെക്കാണിക്കുന്നുവോ? 7. കൊല്ലം എന്നതു കാലത്തെക്കാണിക്കുന്നതുകൊണ്ടു അതു ക്രിയയോ? 8. കൊല്ലമെന്ന പദം ക്രിയയല്ലെന്നു തെളിയിക്ക. 9. പണി, പ്രവൃത്തി, ഊൺ ഈ പദങ്ങൾ നാമങ്ങളോ ക്രിയകളോ? 10. ഇവയെ എന്തുകൊണ്ടു ക്രിയാപദങ്ങളായിട്ടു എടുപ്പാൻ പാടില്ല? 11. നാമത്തിന്നും ക്രിയക്കും തമ്മിൽ ഭേദം എന്തു? 12. പോ, വാ, ഇരിക്കിൻ, വന്നാലും, ഉണ്ടു, എങ്കിൽ ഇവ എന്തു പദങ്ങൾ ആകുന്നു?

## 13. അഭ്യാസം.

താഴേ എഴുതിയ പദ്യഖണ്ഡങ്ങളിലേ ക്രിയാപദങ്ങളെ കാണിക്കുക:—

൧. അപ്രിയം പറയുന്നാളപ്പോഴേ പോവുഞ്ഞാൻ. ൨. മൽപ്രിയം വരുത്തുകെന്നപ്പൃഥ്വീശൻ ചൊന്നാൻ. ൩. ഉണ്ടായ പൈതൽ തന്നെക്കണ്ടക്കുന്നനേരം കണ്ഠവക്കിണ്ടലുണ്ടാകമാറു മാതാവു തന്നേ കണ്ണൂരത്തെപ്പിരിച്ചു കൊന്നടിനാളെന്നേ വേണ്ടു. ൪. ശാന്തനാകിയ ഭവാൻ ക്ഷമിച്ചീടുക വേണം. ൫. വന്നിതു യദൃച്ഛയാ മാമുനി വേദവ്യാസൻ. ൬. തുടങ്ങി ശരങ്ങളാൽ വർഷം വിജയനും. ൭. ദുഃഖിക്കവേണ്ട ബാലേ കൈക്കൊൾക ധൈര്യമിപ്പോൾ. ൮. ഭർത്താവുതന്റെ മുമ്പിൽ നിർത്തിനാൾ മഹാരഥം. ൯. അർത്ഥിക്കു ചിത്രമോദം വരുത്തുവാനർത്ഥമാശിക്കുന്ന സജ്ജനം സർവ്വദാ. ൧൦. ലോഭം തുടങ്ങുന്ന ലോകർക്കൊരിക്കലും ശോഭനം നിർവ്വാണലാഭം കഴിവരാ. ൧൧. ദേഹിയെന്നുള്ള രണ്ടക്ഷരം ചൊല്ലാതെ ദേഹനാശം വരുന്നാകിൽ സുഖം നൂനം. ൧൨. അർത്ഥിയെക്കാണുന്നനേരം മടിയാതെ അർത്ഥം കൊടുത്തയക്കേണം സമൃദ്ധിമാൻ.

---

## പത്താം പാഠം.

## കർത്താവു, ആഖ്യ.

**50.** "രാമൻ കുട്ടിയെ അടിച്ചു" എന്ന വാക്യത്തിൽ രാമൻ എന്തു ചെയ്തുവെന്നു പറഞ്ഞിരിക്കുന്നു. അതുപോലേ "പണിക്കാരൻ പശുവിനെ ഓടിച്ചു" എന്ന വാക്യത്തിലും "പശുവിനെ ഓടിക്ക" എന്ന പ്രവൃത്തി പണിക്കാരൻ ചെയ്തു എന്നു പറയുന്നു. ഈ രണ്ടു വാക്യങ്ങളിൽ രാമൻ, പണിക്കാരൻ എന്നിവർ ഓരോ പ്രവൃത്തി ചെയ്തു എന്നു നാം പ്രസ്താവിക്കുന്നു. **ക്രിയ കാണിക്കുന്ന പ്രവൃത്തി ചെയ്യുന്നവനെ കർത്താവെന്നു പറയും.** "രാമൻ കുട്ടിയെ അടിച്ചു" എന്ന വാക്യത്തിൽ അടിക്കുക എന്ന പ്രവൃത്തി രാമൻ ചെയ്തുകൊണ്ടു രാമൻ എന്ന പദം വാക്യത്തിലേ കർത്താവാകുന്നു.

**51.** നാം എന്തിനെക്കുറിച്ചു പറയുന്നുവോ ആയതു ആഖ്യ ആകുന്നു. അതുകൊണ്ടു രാമൻ, പണിക്കാരൻ എന്ന പദങ്ങൾ മേൽവാക്യങ്ങളിലേ ആഖ്യകളാകുന്നു.

**52.** "സൂൎയ്യൻ ഉദിച്ചു" എന്ന വാക്യത്തിൽ "സൂൎയ്യൻ" എന്നതു നാമവും "ഉദിച്ചു" എന്നതു ക്രിയയും ആകുന്നുവെന്നു നിങ്ങൾക്കറിയാമല്ലോ. സൂൎയ്യൻ എന്തു ചെയ്തുവെന്നു നാം പറയുന്നതുകൊണ്ടു സൂൎയ്യൻ ആഖ്യയും ആകുന്നുവല്ലോ.

ആഖ്യയായി വരുന്ന പദം എല്ലായ്പോഴും നാമം തന്നേ ആയിരിക്കയുള്ളു.

**53.** ഒരു വാക്യത്തിലേ ക്രിയാപദത്തോടു ആർ, എന്തു എന്ന പദങ്ങളെച്ചേൎത്തു ഉണ്ടാകുന്ന ചോദ്യത്തിന്നുത്തരമായ്വരുന്ന പദം തന്നേ ആ വാക്യത്തിലേ ആഖ്യ.

"രാമൻ വീണു." ആർ വീണു? രാമൻ. അതുകൊണ്ടു രാമൻ എന്നതു "രാമൻ വീണു" എന്ന വാക്യത്തിലേ ആഖ്യ തന്നേ. "പക്ഷി പറന്നു." എന്തു പറന്നു? ഉത്തരം: പക്ഷി; പക്ഷി ആഖ്യയാകുന്നു.

## 14. അഭ്യാസം.

I. ൧. സൂൎയ്യൻ ഉദിച്ചു. ൨. പ്രകാശം കണ്ടു കുട്ടികൾ സന്തോഷിച്ചു. ൩. സ്ത്രീകൾ ആഭരണങ്ങളെ അണിഞ്ഞു. ൪. പുരുഷന്മാർ താന്താങ്ങളുടെ പ്രവൃത്തിക്കു പോയി. ൫. പക്ഷികൾ കൂട്ടിലേക്കു പറന്നുപോയി. ൬. സൂൎയ്യോഷ്ണത്താൽ കുളത്തിലെ വെള്ളം വറ്റിപ്പോയി. ഈ വാക്യങ്ങളിലേ ആഖ്യകളെപ്പറക.

II. താഴേച്ചേൎത്ത പദ്യഖണ്ഡങ്ങളിലേ കൎത്താവിനെക്കാണിക്ക:—

൧. ഒരുത്തൻ പാപകൎമ്മം ചെയ്തീടിലതിൻ ഫലം പരക്കേയുള്ള മഹാജനങ്ങൾക്കൊക്കത്തട്ടും. ൨. കുഞ്ഞു, ഞാനൊന്നുണ്ടിന്നു നിന്നോടു ചൊല്ലീടുന്നു. ൩. വരികരികിൽ നീയരിയ ശാരികേ പറക ശേഷമാം കഥകളൊക്കവേ. ൪. മന്ത്രിപ്രവരനാക്കീടിനാനതുകാലം മ്ലേച്ഛൻ. ൫. വൃത്തി[illegible]യമായാൽ നിഷ്ഫലം ഗുണമെല്ലാം.

8. പരീക്ഷ.

1. ആഖ്യ എന്നാൽ എന്തു? 2. ഏതു പദം ആഖ്യയാവുന്നു? 3. നാമമെന്നാൽ എന്തു? 4. ആഖ്യയെ തിരിച്ചറിയേണ്ടതു എങ്ങിനെ? 5. സംജ്ഞാനാമം, സാമാന്യനാമം, ഗുണനാമം, മേയനാമം, സമൂഹനാമം, സൎവ്വനാമ ഇവയെ ആഖ്യയായുപയോഗിച്ചു മുമ്മൂന്നുവാക്യങ്ങൾ എഴുതുക. 6. കൎത്താവെന്നാൽ എന്തു? 7. വണ്ടി, തോണി, തീവണ്ടി ഇവയെക്കുറിച്ചു മുമ്മൂന്നുവാക്യങ്ങൾ എഴുതുക.

---

പതിനൊന്നാം പാഠം.

ആഖ്യാതം.

**54.** "കുട്ടികൾ പാഠം പഠിക്കുന്നു" എന്ന വാക്യത്തിൽ പാഠം പഠിക്കുക എന്ന പ്രവൃത്തി കുട്ടി ചെയ്യുന്നു എന്നു പറയുന്നതുകൊണ്ടു കുട്ടി എന്ന നാമം ആഖ്യയാകുന്നു. ആ ആഖ്യയെക്കുറിച്ചു പറവാൻ ഭാവിച്ചതിനെ പഠിക്കുന്നു എന്ന പദംകൊണ്ടു അറിയിക്കുന്നതുകൊണ്ടു "പഠിക്കുന്നു" എന്ന ക്രിയ കുട്ടികൾ എന്ന നാമത്തിന്റെ ആഖ്യാതമെന്നു പറയും.

(1) **ആഖ്യയെക്കുറിച്ചു നാമെന്തു പറയുന്നുവോ അതു ആഖ്യാതം.**

സൂൎയ്യൻ ഉദിച്ചു എന്നതിൽ സൂൎയ്യൻ എന്ന നാമം ആഖ്യയും ഉദിച്ചു എന്ന ക്രിയ ആഖ്യാതവും ആകുന്നു.

(2) **ആഖ്യാതം ക്രിയയായാൽ അതിനെ ക്രിയാഖ്യാതമെന്നു പറയും.**

15. അഭ്യാസം.

1. ചന്ദ്രൻ ശോഭിച്ചു. 2. പക്ഷികൾ കൂട്ടിൽ കൂടുന്നു. 3. കുട്ടികൾ ഈശ്വരനെ സ്മരിക്കുന്നു. 4. പണിക്കാർ പ്രവൃത്തിപിരിഞ്ഞു. 5. നീ സദാ സത്യം പറക. 6. നക്ഷത്രങ്ങൾ മിന്നുന്നു. 7. കപ്പൽ കടലിൽ ആണ്ടു. 8. ഞാൻ ആ ഗ്രാമം വിട്ടുപോയി. 9. ഒരു കിഴവൻ എന്നെക്കണ്ടു. 10. കാഴ്ചകൾ മനുഷ്യരെത്തിന്നുന്നു. 11. രാജാവു എന്നോടു പ്രീതികാണിച്ചു. 12. മൈ

ധം നിങ്ങളെക്കാത്തുകൊള്ളും. ഈ വാക്യങ്ങളിലെ ആഖ്യയേയും ആഖ്യാതത്തെയും തിരിച്ചെഴുതുക. ഇവ ഓരോന്നു എന്തു പദമെന്നു പറകയും ചെയ്ക.

**55.** "പരശുരാമൻ ഒരു വീരൻ" എന്നതു അൎത്ഥം സംപൂൎണ്ണമായിരിക്കുന്ന വാക്കുകളുടെ സമൂഹമാകയാൽ വാക്യമാകുന്നു. ഈ വാക്യത്തിൽ പരശുരാമനെക്കുറിച്ചു നാം എന്തു പറയുന്നു? അവൻ വീരന്മാരിൽ ഒരുവനാകുന്നു എന്നു പറയുന്നു. അതുകൊണ്ടു പരശുരാമൻ എന്നതു ആഖ്യയും ആഖ്യയെ സംബന്ധിച്ചു പറയുന്നതായ വീരൻ എന്നതു ആഖ്യാതവും ആകുന്നു. ഇവിടേ ആഖ്യാതം നാമമാകയാൽ അതിനെ **നാമാഖ്യാതം** എന്നു പറയുന്നു. "ഇവനൊരുമഹാപാപി" എന്ന വാക്യത്തിൽ മഹാപാപി എന്നതു ആഖ്യാതം തന്നേ. മഹാപാപി എന്നതു നാമപദമാകകൊണ്ടു അതും **നാമാഖ്യാതം** ആകുന്നു.

## 16. അഭ്യാസം.

I. ൧. എനിക്കു ദൈവം തുണ. ൨. വിദ്യ വലിയ ധനം. ൩. വിനയം പുരുഷന്മാൎക്കു ഭൂഷണം. ൪. ലജ്ജ കുലസ്ത്രീയുടെ അലങ്കാരം. ൫. ആതിത്ഥ്യം ഗൃഹസ്ഥന്റെ ധൎമ്മം. ൬. ദയ ഈശ്വരന്റെ സ്വഭാവം. ൭. യജമാനൻ ദയാലു. ൮. ധനം വലിയ പുരുഷാൎത്ഥം. ൯. വിദ്യ കാമധേനു. ൧൦. ശൌൎയ്യം ക്ഷത്രിയന്മാരുടെ ലക്ഷണം. ഈ വാക്യങ്ങളിലെ നാമാഖ്യാതങ്ങളെക്കാണിക്കുക.

II. ൧. വിശപ്പതാതനും നീയേ വിശപ്പമാതാവും നീയേ. ൨. വല്ലതും ഫലമൂലജലാഹാരങ്ങൾ വല്ലഭോച്ഛിഷ്ടമെനിക്കമൃതോപമം. ൩. തന്മനഃപങ്കജം തേ സുഖമന്ദിരം. ൪. രക്ഷണം ഭൂഷണമല്ലോ മഹാത്മനാം. ൫. ശ്രീപാദപങ്കജമെന്നിയെ മററില്ല പാപിയായോരടിയന്നവലംബനം. ൬. ക്ഷത്രിയാണാമതിശ്രേഷ്ഠമാം ധൎമ്മം പ്രജാപരിപാലനം. ൭. സാധുസംഗതി തന്നേ മോക്ഷകാരണം. ൮. ശത്രുക്കളല്ല ശത്രുക്കളാകുന്നതും മിത്രഭാവത്തോടരികേ മരുവിന ശത്രുക്കൾ ശത്രുക്കളാകുന്നതേവനും. ൯. മുററും ഭവാനെന്റെ വിസ്രംഭഭാജനം. ൧൦. ശ്രീമാനവൻ ധൎമ്മതൽപരൻ നിൎമ്മലൻ. ൧൧. ക്രോധമനുചിതമെന്നറിഞ്ഞീടെടോ. ൧൨. ധൎമ്മക്ഷയകരം ക്രോധമറിഞ്ഞാലും. ൧൩. കോപമാകുന്നതൊട്ടുമാകാതൊന്നറികെടോ. ൧൪. തന്നോടു [illegible]ിയാതെ

താനെന്റെപ്പറകയും. ൧൦. ഉദയത്തെ വിശ്വസിക്കൊല്ല. ൧൧. ഉന്നതന്നുടെ ഗതി നിൎണ്ണയം. ഇവയിലെ നാമാഖ്യാതങ്ങളെ പറക. ക്രിയ വിട്ടിട്ടുണ്ടെങ്കിൽ അതിനെ ചേൎത്തെഴുതുക.

---

## പന്ത്രണ്ടാം പാഠം.

## ആഖ്യാതപൂരണം.

**56.** 1. രാമൻ സുന്ദരൻ. 2. സീത സുന്ദരി എന്ന വാക്യങ്ങളിൽ ആകുന്നു എന്ന ക്രിയയെ അതിസ്പഷ്ടമായി ഗ്രഹിക്കവാൻ കഴിയുന്നതുകൊണ്ടു ആയതിനെ വിട്ടിരിക്കുന്നു. വിട്ട പദങ്ങളെച്ചേൎത്തു **വാക്യം** പൂരിക്കുന്നതായാൽ "രാമൻ സുന്ദരൻ ആകുന്നു", "സീത സുന്ദരി ആകുന്നു" എന്ന സംപൂൎണ്ണവാക്യങ്ങളിൽ ആകുന്നു എന്ന ക്രിയ തന്നേ ആഖ്യാതം. അപ്പോൾ സുന്ദരൻ, സുന്ദരി എന്ന പദങ്ങൾ എന്തായ്വരുന്നു ഗതി എന്നു ആലോചിക്കേണം.

**57.** "രാമൻ ദശരഥപുത്രൻ ആകുന്നു" എന്ന വാക്യത്തിൽ രാമൻ എന്ന സംജ്ഞയോടുകൂടിയ പുരുഷനും ദശരഥപുത്രൻ എന്ന പുരുഷനും ഒരുവനാണെന്ന ബോധം ഉണ്ടാകുന്നതുകൊണ്ടു വാക്യത്തിലേ **ആഖ്യയും ആഖ്യാതവും** തമ്മിൽ ഭേദമില്ല എന്നറിയാം. ഭേദമില്ലാതെ ഇരിക്കുക എന്നതിനെ അഭേദസംബന്ധം എന്നു പറയും. ഈ അഭേദസംബന്ധത്തെ കാണിപ്പാനായിട്ടു "ആകുന്നു" എന്ന ക്രിയയെ ഉപയോഗിക്കുന്നു. അഭേദസംബന്ധത്തെകാണിപ്പാനായിട്ടുപയോഗിക്കേണ്ടതായ "ആകുക" എന്ന ക്രിയയെ അതിസ്പഷ്ടമായി ഗ്രഹിപ്പാൻ പാടുള്ളേടങ്ങളിൽ വിട്ടുകളയാം. അഭേദസംബന്ധത്തെകാണിക്കുന്ന "ആകുക" എന്ന ക്രിയയെ അഭേദസംബന്ധക്രിയ എന്നു പറയുന്നതിന്നു പകരം സാധാരണമായി **സംബന്ധക്രിയ** എന്നു മാത്രം പറയും.

**58.** "രാമൻ ആകുന്നു" എന്നു പറയുന്ന പക്ഷം വാക്യാൎത്ഥം പൂൎണ്ണമായിട്ടില്ലെന്നു നമുക്കു തോന്നും. രാമൻ എന്താകുന്നു എന്ന ചോദ്യത്തിന്നു ഇട ഉണ്ടാകയും ചെയ്യും. ഈ വാക്യാൎത്ഥത്തെപ്പൂൎത്തിയാക്കുവാൻ "രാമൻ ഗുണവാൻ ആകുന്നു" എന്നു പറയേണം. അതുകൊണ്ടു "ഗുണവാൻ" എന്നതു ആഖ്യാതമായ "ആകുന്നു" എന്നതിന്റെ അൎത്ഥത്തെപ്പൂൎണ്ണമാക്കുന്നതുകൊണ്ടു **ആഖ്യാതപൂരണം** എന്നു പറയും.

ജ്ഞാപകം: 1. സംബന്ധക്രിയയെ വിട്ടുകളഞ്ഞു "സീത സുന്ദരി" എന്നിങ്ങിനെയുള്ള വാക്യങ്ങളിൽ സുന്ദരി എന്നതിനെ ആഖ്യാതമായിട്ടെടുക്കാം. 2. "തുണയില്ലാത്തവൎക്കു ദൈവം തുണയാകുന്നു" എന്നിങ്ങിനെയുള്ള വാക്യങ്ങളിൽ സംബന്ധക്രിയയെയുംകൂടി പ്രയോഗിച്ചിരിക്കയാൽ ദൈവം ആഖ്യയും, തുണ ആഖ്യാതപൂരണവും, ആകുന്നു ആഖ്യാതവും ആകുന്നു. 3. ആഖ്യാതപൂരണവും സംബന്ധക്രിയയും ഒന്നിച്ചെടുത്തു "തുണയാകുന്നു" എന്നതിനെ ആഖ്യാതമായിട്ടും എടുക്കാം. 4. "മലിനത രോഗകാരണം", "ജ്ഞാനം മോക്ഷസാധനം" എന്നിങ്ങിനെയുള്ള വാക്യങ്ങളിൽ സംബന്ധക്രിയയെ വിട്ടിരിക്കയാൽ ൧. രോഗകാരണം ൨. മോക്ഷസാധനം എന്നിവയെ നാമാഖ്യാതങ്ങളായിട്ടു എടുക്കേണം. "മലിനത രോഗകാരണം ആകുന്നു", "ജ്ഞാനം മോക്ഷസാധനമാകുന്നു" എന്നിവയിൽ സംബന്ധക്രിയയേയും കൂടെ പ്രയോഗിച്ചിരിക്കയാൽ, "ആകുന്നു" എന്നതിനെ ക്രിയാഖ്യാതവും, "രോഗകാരണം", "ജ്ഞാനസാധനം" ഇവയെ ആഖ്യാതപൂരണങ്ങളും ആയി എടുക്കേണം.

## 17. അഭ്യാസം.

I. ൧. ഈശ്വരൻ നമുക്കു ശരണം. ൨. ലക്ഷ്മണൻ രാമന്റെ അനുജൻ. ൩. ദൈവം നമ്മുടെ പിതാവു. ൪. മൂത്തവരുടെ വാക്കു അമൃതു. ൫. പ്രജാപാലനം രാജധൎമ്മം. ൬. ക്ഷമ വീരന്മാൎക്കു ഭൂഷണം. ൭. നീ എന്റെ പ്രാണൻ. ൮. വിനയം നാരിമാരുടെ ഭൂഷണം. ൯. സത്യം പ്രമാണം. ൧൦. ഈശ്വരൻ നിത്യൻ.

1. ഈ വാക്യങ്ങളിലെ ആഖ്യയേയും ആഖ്യാതത്തേയും പറക. 2. മേൽ വാക്യങ്ങളിൽ സംബന്ധക്രിയയെച്ചേൎത്തെഴുതുക. 3. സംബന്ധക്രിയയെച്ചേൎത്തതിന്റെ ശേഷം അവയിലെ ആഖ്യ, ആഖ്യാതപൂരണം, ആഖ്യാതം ഇവ ഏവ എന്നു പറക.

II. ൧. പാപത്തിന്റെ കൂലിയാകുന്നു മരണം. ൨. വിദ്യയാകുന്നു മഹാധനം. ൩. ഗൎവ്വം നാശത്തിന്റെ വിത്താകുന്നു. ൪. മൂത്തവരുടെ ഉപദേശം അമൃതമാകുന്നു. ൫. ബുദ്ധിയാകുന്നു ബലം. ൬. വഞ്ചന മഹാപാപമാകുന്നു.

1. ഈ വാക്യങ്ങളിലെ ആഖ്യയേയും ആഖ്യാതത്തേയും പറക. 2. ഇവിടെ ആഖ്യാതപൂരണങ്ങൾ ഏവ? 3. മേൽവാക്യങ്ങളിലെ സംബന്ധക്രിയയെ വിട്ടെഴുതുക. 4. മനുഷ്യരെല്ലാം ജീവികൾ ആകുന്നു എന്നും, ജീവികൾ എല്ലാം മനുഷ്യരാകുന്നു എന്നും പറഞ്ഞാൽ അൎത്ഥത്തിൽ വ്യത്യാസം ഉണ്ടോ?

## 9. പരീക്ഷ.

1. ആഖ്യാതമെന്നാൽ എന്തു? 2. ഏതു പദം ആഖ്യാതമായിരിക്കും? 3. നാമപദം ആഖ്യാതമാകുമോ? 4. ആഖ്യയും ആഖ്യാതവും തമ്മിലുള്ള സംബന്ധത്തെ അഭേദസംബന്ധം എന്നു എപ്പോൾ പറയും? 5. അഭേദസംബന്ധമെന്നാൽ എന്തു? 6. അഭേദത്തെകാണിക്കുന്ന ക്രിയാപദം ഏതു? 7. ആകുക എന്ന ക്രിയാപദത്തിന്റെ പ്രയോജനം എന്തു? 8. സംബന്ധക്രിയ എന്നാൽ എന്തു? 9. ആഖ്യാതപൂരണം എന്നാൽ എന്തു? 10. രാമൻ കൃഷ്ണൻ അല്ല എന്ന വാക്യത്തിൽ അല്ല എന്നതിന്റെ പ്രയോജനം എന്തു? 11. ഈശ്വരൻ സൎവ്വശക്തനാകുന്നു എന്ന വാക്യത്തിൽ ആഖ്യയും ആഖ്യാതവും തമ്മിൽ ഉള്ള സംബന്ധം അഭേദമെന്നു എന്തിന്നു പറയുന്നു? 12. സംബന്ധക്രിയ അഭേദത്തെകാണിക്കുന്നതുകൊണ്ടു ആഖ്യയുടെ സ്ഥാനത്തു നാമാഖ്യാതത്തേയും ആഖ്യാതത്തിന്റെ സ്ഥാനത്തു ആഖ്യയേയും പ്രയോഗിച്ചു വാക്യങ്ങളെ എപ്പോഴും മാററാമോ? "പശുക്കൾ മൃഗങ്ങളാകുന്നു" എന്നു പറയേണ്ടടത്തു മൃഗങ്ങൾ പശുക്കളാകുന്നു എന്നു പറയാമോ?

---

## പതിമൂന്നാം പാഠം.

## കൎമ്മം.

**59.** "രാമൻ കുട്ടിയെ അടിച്ചു." ഈ വാക്യത്തിൽ രാമൻ എന്ന നാമപദം ആഖ്യയും അടിച്ചു എന്ന ക്രിയാപദം ആഖ്യാതവും ആണെന്നു നിങ്ങൾക്കറിയാമല്ലോ. കുട്ടിയെ എന്നതു എന്തെന്നു ഇപ്പോൾ ആലോചിക്കാം.

**60.** രാമൻ അടിച്ചു എന്നു ആഖ്യയും ആഖ്യാതവും മാത്രം പറയുന്നതായാൽ ആ വാക്യത്തിൽ പറയേണ്ടതെല്ലാം പറഞ്ഞിട്ടില്ലെന്നു തോന്നാതിരിക്കയില്ല. രാമൻ അടിച്ചു എന്നു പറഞ്ഞു മതിയാകാതെ രാമൻ കുട്ടിയെ അടിച്ചു എന്നു പറയുന്ന പക്ഷം ഇനിയും വല്ലതും പറയാനുണ്ടെന്നു തോന്നുന്നില്ല. അതിനാൽ അൎത്ഥം പൂൎത്തിയാവാൻ "കുട്ടിയെ" എന്ന നാമത്തെ "അടിക്ക" എന്ന ക്രിയ ആവശ്യപ്പെടുന്നു. ഈ ആവശ്യം "അടിക്ക" മുതലായ ക്രിയകളുടെ സ്വഭാവംനിമിത്തം ഉണ്ടായതാകുന്നു. "അടിക്ക" എന്ന ക്രിയയുടെ പ്രവൃത്തി അല്ലെങ്കിൽ വ്യാപാരം രാമനിലും ആ പ്രവൃത്തിയാലോ വ്യാപാരത്താലോ ഉണ്ടാകുന്ന ഫലം ആഖ്യയായ രാമൻ ആരോടു ചേരേണമെന്നു വിചാരിക്കുന്നുവോ അവനിലും ഇരിക്കുന്നു. മേൽവാക്യത്തിൽ "അടിക്ക" എന്നതിന്റെ ഫലം കുട്ടി അനുഭവിക്കേണമെന്നു രാമൻ ഇച്ഛിക്കുന്നതുകൊണ്ടു "കുട്ടിയെ" എന്ന നാമത്തെ കൎമ്മം എന്നു പറയുന്നു.

**61.** കൎമ്മമാകുന്ന പദം നാമം തന്നേ. കൎത്താവു ചെയ്യുന്ന പ്രവൃത്തിയുടെ ഫലം ആർ അനുഭവിക്കുന്നുവോ ആയവൻ ആ ക്രിയയുടെ കൎമ്മം ആകുന്നു.

## 18. അഭ്യാസം.

താഴെ എഴുതിയ വാക്യങ്ങളിലെ ആഖ്യ, ആഖ്യാതം, കൎമ്മം എന്നിവയെ കാണിക്ക:—

൧. രാമൻ രാവണനെ കൊന്നു. ൨. ധനവാന്മാർ സാധുക്കളെ രക്ഷിക്കും. ൩. ശിഷ്യരെ ഗുരു സ്നേഹിക്കുന്നു. ൪. പുത്രരെ അച്ഛൻ സ്നേഹിക്കുന്നു. ൫. ഇവർ നമ്മെ രക്ഷിക്കട്ടെ. ൬. മാതാപിതാക്കന്മാരെ നിങ്ങൾ ബഹുമാനിപ്പിൻ. ൭. പ്രാൎത്ഥിക്കുന്നുണ്ടു ഞാനൊന്നു മെല്ലേ. ൮. രക്ഷയെ ചെയ്യു തുടങ്ങിനാരെല്ലാരും. ൯. നന്ദനും വന്നിങ്ങു മന്ദിരം പുക്കിനാൻ. ൧൦. നിശ്ചയമായി ഞാൻ ചൊല്ലുന്ന വാൎത്തകൾ വിശ്വസിച്ചീടുക. ൧൧. ഭോജനം കൂടത്തുകൊണ്ടു നിന്നീടുന്നോൻ. ൧൨. വെണ്ണയും കൈവിട്ടു മണ്ണു തിന്നീല ഞാൻ.

### 10. പരീക്ഷ.

1. ഒരു വാക്യത്തിലെ മുഖ്യഭാഗങ്ങൾ ഏവ? 2. ആഖ്യ, ആഖ്യാതം ഇ കൊണ്ടുമാത്രം ഒരു വാക്യത്തിന്റെ അൎത്ഥം എല്ലായ്പോഴും സംപൂൎണ്ണമായിരിക്കുമോ? 3. വാക്യത്തിൽ മൂന്നാമതായി ആവശ്യപ്പെടുന്ന ഭാഗത്തിന്നു എന്തു പേർ? 4. കൎമ്മമെന്നാൽ എന്തു? 5. കൎമ്മമാകുന്ന പദം ഏതു? 6. ആഖ്യാതപൂരണവും കൎമ്മവും ഒന്നു തന്നേയോ? 7. ആഖ്യാതപൂരണത്തിന്നും കൎമ്മത്തിന്നും തമ്മിലുള്ള വ്യത്യാസങ്ങളെപ്പറക. 8. കൎമ്മം ഏതിനോടു അന്വയിക്കുന്നു? 9. കൎമ്മമുള്ള മൂന്നുവാക്യങ്ങളെ എഴുതുക. 10. പാഠപുസ്തകത്തിലെ ഒരു ഭാഗം വായിച്ചു അതിലുള്ള കൎത്താവു, ആഖ്യ, ആഖ്യാതം, ആഖ്യാതപൂരണം, ക്രിയ എന്നിവയെക്കാണിക്കുക. മാവു, വാഴ ഇവയെക്കുറിച്ചു നന്നാലുവാക്യങ്ങളെഴുതുക.

---

## പതിനാലാം പാഠം.

## സകൎമ്മകക്രിയ, അകൎമ്മകക്രിയ.

**62.** "അമ്മ ശിശുവിനെ സ്നേഹിക്കുന്നു" എന്ന വാക്യത്തിൽ "സ്നേഹിക്കുന്നു" എന്ന ക്രിയാപദം അൎത്ഥപൂൎത്തിക്കായിട്ടു "ശിശുവിനെ" എന്ന കൎമ്മം ആവശ്യപ്പെടുകയാൽ ഈ ക്രിയയെ **സകൎമ്മകക്രിയ** എന്നു പറയും. സകൎമ്മകം എന്ന പദത്തിന്നു കൎമ്മത്തോടു കൂടിയതെന്നും സകൎമ്മകക്രിയയെന്നതിന്നു അൎത്ഥപൂൎത്തിക്കായിട്ടു കൎമ്മം ആവശ്യമാകുന്ന ക്രിയ എന്നും അൎത്ഥം.

**63.** "അമ്മ വന്നു" എന്ന വാക്യത്തിൽ വന്നു എന്ന ക്രിയയുടെ അൎത്ഥം പൂൎത്തിയാവാനായിട്ടു കൎമ്മം ആവശ്യപ്പെടുന്നില്ല. അതുകൊണ്ടു അതിനെ **അകൎമ്മകക്രിയ** എന്നു പറയും. അകൎമ്മകം എന്നതിന്നു കൎമ്മം ഇല്ലാത്തതെന്നും അകൎമ്മകക്രിയ എന്നതിന്നു അൎത്ഥപൂൎത്തിക്കു കൎമ്മം ആവശ്യമാകാത്ത ക്രിയ എന്നും അൎത്ഥം.

**64.** കൎത്താവു ചെയ്യുന്ന പ്രവൃത്തിനിമിത്തം ഉണ്ടാകുന്ന ഫലം മറെറാരുത്തൻ അനുഭവിക്കുന്നുവെന്നു കാണിക്കുന്ന

ക്രിയകൾ സകൎമ്മകക്രിയകൾ. കൎത്താവു ചെയ്യുന്ന പ്രവൃത്തിയാൽ ഉണ്ടാകുന്ന ഫലം മറ്റൊരുത്തനിലും ചേരുന്നില്ലെന്നു കാണിക്കുന്ന ക്രിയകൾ അകൎമ്മകക്രിയകൾ.

## 19. അഭ്യാസം.

I. ൧. കുട്ടി വന്നു പലകമേൽ ഇരുന്നു തന്റെ പാഠങ്ങളെപ്പഠിച്ചു. ൨. കുട്ടിയെക്കണ്ടു അമ്മ അത്യന്തം സന്തോഷിക്കുന്നു. ൩. ഗുരുവിനെക്കണ്ടു ശിഷ്യൻ എഴുനീറ്റു ഭക്തിയോടെ നമസ്കരിച്ചു. ൪. പണിക്കാരൻ പശുക്കളെ ആലയിൽ കൂട്ടിപ്പോയി. ൫. വേടൻ നരിക്കുട്ടിയെ തന്റെ കുടിയിൽ വെച്ചു വളൎത്തി. ൬. കുട്ടികൾ തങ്ങളുടെ അമ്മയച്ഛന്മാരെ ബഹുമാനിക്കേണം.

1. ഈ വാക്യങ്ങളിലെ ക്രിയാപദങ്ങളെ എടുത്തു അവയിൽ ഓരോന്നു സകൎമ്മകമോ, അകൎമ്മകമോ എന്നു കാരണത്തോടുകൂടി ഉത്തരം പറക. 2. ആറു അകൎമ്മകക്രിയകളെപ്പറക. 3. ആറു സകൎമ്മകക്രിയകളെപ്പറക. 4. മേൽ വാക്യങ്ങളിലെ ആഖ്യ, ആഖ്യാതം, കൎമ്മം ഇവയെപ്പറക. 5. കൎമ്മമുള്ള വാക്യങ്ങളിലെ ആഖ്യാതം എന്തു ക്രിയയായിരിക്കും?

II. താഴെ ചേൎത്ത പദ്യഖണ്ഡങ്ങളിലെ ആഖ്യ, ആഖ്യാതം, കൎമ്മം, അകൎമ്മകക്രിയകൾ, സകൎമ്മകക്രിയകൾ എന്നിവയെക്കാണിക്കുക:—

൧. മാലയും വാങ്ങിച്ചു മന്ത്രിപ്രവരന്റെ കാലിണ കുമ്പിട്ടു വന്ദനം ചെയ്താൻ. ൨. നിത്യമമാത്യനെ ശുശ്രൂഷ ചെയ്തു ഞാൻ ചിത്തമോദത്താലിവിടെ വസിക്കുന്നേൻ. ൩. ദുഷ്ടൻ പിടിച്ചു കെട്ടീടിന മന്നരെ പെട്ടെന്നഴിച്ചുവിട്ടീടിനാൻ കൃഷ്ണനും. ൪. വിഭീഷണൻ രത്നങ്ങളറ്റമില്ലാതോളം നല്കിനാൻ. ൫. അദ്ദിനമുപവാസം ചെയ്തിതു സമസ്തരും. ൬. ഉഗ്രനാം വായുപുത്രനവനെക്കുലചെയ്താൻ.

## 11. പരീക്ഷ.

1. കൎമ്മം എന്നാൽ എന്തു? 2. കൎമ്മം ആവശ്യമായ്വരുന്ന ക്രിയകൾ ഏവ? 3. സകൎമ്മകം അകൎമ്മകം എന്ന പദങ്ങളെ വ്യാഖ്യാനിക്ക. 4. സകൎമ്മകക്രിയ അകൎമ്മകക്രിയ ഇവ തമ്മിൽ വ്യത്യാസം എന്തു? 5. കൎമ്മത്തെ ആശ്രയിച്ചു വരുന്ന ക്രിയക്കു എന്തു പേർ? 6. സംബന്ധക്രിയയെ ആശ്രയിച്ചുവരുന്ന നാമം കൎമ്മം തന്നേയോ? 7. കൎമ്മത്തിന്നും അഖ്യാതപൂരണത്തിന്നും തമ്മിൽ വ്യത്യാസം എന്തു?

---

## പതിനഞ്ചാം പാഠം.

## ലിംഗം.

**65.** നാമങ്ങളുടെ അൎത്ഥം ചൂണ്ടിക്കാണിപ്പാൻ വേണ്ടി അവൻ, അവൾ, അതു മുതലായ സൎവ്വനാമങ്ങളെ പ്രയോഗിക്കുന്നുവെന്നു എട്ടാം പാഠത്തിൽ പറഞ്ഞിരിക്കുന്നുവല്ലോ: രാമൻ അയോദ്ധ്യയിലേ രാജാവായിരുന്നു. അവൻ ലങ്കയിൽ ചെന്നു രാവണനെ ജയിച്ചു. ഇവിടെ "അവൻ" എന്ന സൎവ്വനാമം മുൻവാക്യത്തിലേ രാമൻ എന്നതിൻെറ അൎത്ഥത്തെ ചൂണ്ടിക്കാണിക്കുന്നു. ഒരു നാമത്തിൻെറ അൎത്ഥം ചൂണ്ടിക്കാണിപ്പാൻ വേണ്ടി അവൻ എന്ന പദം പ്രയോഗിക്കുന്നുവെങ്കിൽ ആ നാമം **പുല്ലിംഗ**മാകുന്നു. പുരുഷന്മാരുടെ പേരുകളെല്ലാം പുല്ലിംഗങ്ങൾ ആകുന്നു.

**66.** സീത രാമൻെറ ഭാൎയ്യയാകുന്നു. അവൾ രാമനെ അത്യന്തം സ്നേഹിക്കുന്നു. ഈ വാക്യങ്ങളിൽ അവൾ എന്ന സൎവ്വനാമം ഭാൎയ്യ എന്ന നാമത്തിൻെറ അൎത്ഥത്തെ ചൂണ്ടിക്കാണിക്കുന്നു. ഒരു നാമത്തിൻെറ അൎത്ഥം ചൂണ്ടിക്കാണിപ്പാനായിട്ടു അവൾ എന്ന സൎവ്വനാമം ആവശ്യമായ്വരുന്നുവെങ്കിൽ ആ നാമം **സ്ത്രീലിംഗ**മാകുന്നു. സ്ത്രീകളുടെ പേരുകളെല്ലാം സ്ത്രീലിംഗങ്ങളാകുന്നു.

**67.** നാമത്തിൻെറ അൎത്ഥം കുറിപ്പാനായിട്ടു അതു എന്ന സൎവ്വനാമം പ്രയോഗിക്കേണ്ടിവരുന്നുവെങ്കിൽ ആ നാമം **നപുംസകലിംഗം** ആകുന്നു.

"അതു രാമൻെറ പുസ്തകം." പുസ്തകം എന്ന ശബ്ദത്തിൻെറ അൎത്ഥത്തെകാണിപ്പാനായിട്ടു അതു എന്നതിനെ പ്രയോഗിക്കുന്നതുകൊണ്ടു പുസ്തകം എന്നതു **നപുംസക ലിംഗ**മാകുന്നു.

സ്ത്രീയും പുരുഷനും അല്ലാത്തവയുടെ പേരുകൾ നപുംസകലിംഗശബ്ദങ്ങൾ ആകുന്നു.

| | | | | |
|---|---|---|---|---|
| പുല്ലിംഗം: | പണിക്കാരൻ. | സ്നേഹിതൻ. | ഭർത്താവു. | സുന്ദരൻ. |
| സ്ത്രീലിംഗം: | പണിക്കാരത്തി. | സ്നേഹിത. | ഭാര്യ. | സുന്ദരി. |
| നപുംസകലിംഗം: | പണി. | സ്നേഹം. | ഭരണം. | സുന്ദരം. |

## 20. അഭ്യാസം.

ദാസൻ, ഭൂതി, ഗതി, മുക്കുവൻ, മത്തൻ, പേററി, ചോററി, ജ്യേഷ്ഠൻ, അമ്മ, അമ്മി, പെങ്ങൾ, മരങ്ങൾ, മകൾ, മഞ്ഞൾ, മലയൻ, കൊഞ്ചൻ, വേലക്കാരത്തി, പരുത്തി, അംഗമ്മതി, സുമതി, കാമൻ, കാമം, തണ്ടു, ഞണ്ടു, നാണി, പ്രാണി, വാണി, ഭരണി, ജനം, ഭോജനം, പെൺ, ആൺ, ഊൺ, മൺ, ജാനകി, മേനോക്കി, രോഗം, യോഗം, യോഗി, ഭോഗി. 1. ഇവയിൽ ഓരോന്നു ഏതുലിംഗമെന്നു കാരണസഹിതം പറക. 2. ഇവയിൽ ഓരോന്നിനെ സർവ്വനാമപദത്തോടുകൂടി ചെറിയ വാക്യങ്ങളിൽ ഉപയോഗിക്കുക. (ദൃഷ്ടാന്തം: അവൻ ദാസൻ.) 3. ഒരു ശബ്ദം പുല്ലിംഗമാകുന്നുവെങ്കിൽ അതിന്റെ സ്ത്രീലിംഗരൂപത്തെയും സ്ത്രീലിംഗമാകുന്നുവെങ്കിൽ അതിന്റെ പുല്ലിംഗരൂപത്തെയും എഴുതുക.

## പ്രകൃതി, പ്രത്യയം.

**68.** രാമൻ അടിച്ചു, രാമനെ അടിച്ചു എന്നതിൽ എന്താകുന്നു വ്യത്യാസം? ഒന്നിൽ രാമൻ എന്നും മറേറതിൽ രാമനെ എന്നും ഉള്ള രൂപഭേദത്താൽ, ഒന്നിൽ രാമൻ ആഖ്യയായും മറേറതിൽ കർമ്മമായും വന്നു. രാമൻ എന്നതിന്റെ ഒടുവിൽ എ എന്നതു ചേർത്തുച്ചരിക്കുന്നതിനാലാകുന്നു ഈ ഭേദം ഉണ്ടായതു.

**69.** അർത്ഥഭേദത്തിന്നായിട്ടു വാക്കിന്റെ അന്തത്തിൽ ചേരുന്നതു ഏതോ, ആയതു പ്രത്യയം ആകുന്നു. രാമനെ എന്നതിൽ എ എന്നതു പ്രത്യയം തന്നേ.

**70.** പ്രത്യയം യാതൊന്നിനോടു ചേരുന്നുവോ അതു പ്രകൃതി ആകുന്നു. മൂപ്പ് എന്ന പ്രകൃതിയോടു **അൻ** എന്ന പ്രത്യയത്തെച്ചേൎത്താൽ മൂപ്പുള്ള പുരുഷൻ എന്ന അൎത്ഥത്തോടുകൂടിയ മൂപ്പൻ എന്ന ശബ്ദവും **ത്തി** എന്ന പ്രത്യയം ചേൎത്താൽ മൂപ്പുള്ള സ്ത്രീ എന്നൎത്ഥമുള്ള മൂപ്പത്തി എന്ന ശബ്ദവും ഉണ്ടാകും.

## ലിംഗപ്രത്യയങ്ങൾ.

**71.** അൻ, ആൻ ഈ പ്രത്യയങ്ങൾ പുരുഷനെക്കുറിക്കുന്നേടത്തു പുല്ലിംഗപ്രത്യയങ്ങളും ആൾ, അൾ, ത്തി, അ, ഇ ഇവ സ്ത്രീയെക്കാണിക്കുന്നേടത്തു സ്ത്രീലിംഗപ്രത്യയങ്ങളും അം എന്നതു നപുംസകലിംഗപ്രത്യയവും ആകുന്നു.

### പുല്ലിംഗം.

1. **അൻ** മകൻ, പുത്രൻ, അനുജൻ, വൈദ്യൻ, മലയൻ, ശാസ്ത്രജ്ഞൻ, താമരക്കണ്ണൻ, നാന്മുഖൻ, കൊല്ലൻ, കൊതിയൻ, ചതിയൻ, കള്ളൻ, ധനികൻ, രാമൻ, ഗോവിന്ദൻ, കോമൻ
2. **ആൻ** ആശാൻ, തമ്പുരാൻ, കുടിയാൻ, തട്ടാൻ, കന്നാൻ, കോലയാൻ വണ്ണത്താൻ, വണ്ണാൻ, മാരാൻ, മാരയാൻ, ചാണാൻ.

### സ്ത്രീലിംഗം.

1. **അൾ** മകൾ, അവൾ.
2. **അവൾ** കെട്ടിയവൾ (=കെട്ടിയോൾ), അടുത്തവൾ (=അടുത്തോൾ)
3. **ആൾ** പൈങ്കിളിമൊഴിയാൾ, വണ്ടാർകുഴലിയാൾ, പെൺമണിയാൾ, ഇന്ദുനേർമുഖിയാൾ, അന്നനടയാൾ.
4. **ത്തി** ആശാത്തി, തട്ടാത്തി, കന്നാത്തി, വണ്ണാത്തി, മാരാത്തി, കുറത്തി, കൊല്ലത്തി, പണക്കാരത്തി, വാണിയത്തി, പണിക്കാരത്തി.

**ത്തി** എന്നതിന്നു പകരം ചിലേടങ്ങളിൽ ച്ചി എന്നും ട്ടി എന്നും കാണും.

5\. ച്ചി   ആശാരിച്ചി, കാവുതിച്ചി, കൊതിച്ചി, മടിച്ചി.

6\. ട്ടി   തമ്പുരാട്ടി, പൊതുവാട്ടി, കണിയാട്ടി, മണവാട്ടി, വെള്ളാട്ടി.

7\. ഇ   ഗ. മലയി, പറയി, കൂനി, തോഴി, തൊണ്ടി, മൈക്കണ്ണി, ചെകിടി, കുരുടി, മുടവി.

വ. ചന്ദ്രമുഖി, മീനാക്ഷി, സുമതി, രാജ്ഞി, ഗുണവതി, സുന്ദരി.

8\. അ   അനുജ, ഭാൎയ്യ, സ്നേഹിത, ജായ, രാധ, യശോദ, രാധ, ഭാൎയ്യ.

**72.** ഞാൻ, നീ, താൻ, ഞങ്ങൾ, നാം, നിങ്ങൾ, തങ്ങൾ എന്ന സൎവ്വനാമങ്ങളുടെ ലിംഗഭേദം കാണിപ്പാൻ വേണ്ടി രൂപഭേദം വരുത്താത്തതുകൊണ്ടു അവയെ **അലിംഗങ്ങൾ** എന്നു പറയും.

## 21. അഭ്യാസം.

I. താഴേ എഴുതിയ വാക്കുകളുടെ ലിംഗങ്ങളെപ്പറക:— ദേവൻ, കോമട്ടി, തമ്പുരാട്ടി, അനന്തൻ, വില്ലാളി, സുമതി, കട്ടക്കൻ, പ്രാണി, മുടവൻ, കോപി, കസ്തൂരി, സജ്ജനം, സന്മാൎഗ്ഗം, സന്തുഷ്ടി, ബുദ്ധി, കൊമ്പൻ, തോഴൻ, നാട്ടുവാഴി, താവഴി, മദ്ധ്യസ്ഥൻ, കോടാലി, വരിയൻ, മുള്ളൻ, കാലി, തൊണ്ടി, ചണ്ടി, വണ്ടി, തുടി, തോഴി, അനുജ, ജായ, ചന്തു, സീത, രാമൻ, വെള്ളം, കോമരം, അട്ടഹം, പണ്ടാരം, തങ്കം, മാക്കം, പക്കം, കൊടിയൻ.

II. താഴേ എഴുതിയ ശബ്ദങ്ങളുടെ സ്ത്രീലിംഗങ്ങൾ ഏവ? മനുഷ്യൻ, ധീരൻ, നരൻ, പുരുഷൻ, നായർ, പൊതുവാൾ, പിടാരൻ, മാരാൻ, ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ, ആശാരി, കൊല്ലൻ, തട്ടാൻ, മൂശാരി, നമ്പൂതിരി, എമ്പ്രാന്തിരി, നമ്പീശൻ, പുഷ്പകൻ, വാരിയൻ, നമ്പിടി, ഭൎത്താവു, രാജാവു.

III. താഴേ എഴുതിയ ശബ്ദങ്ങളുടെ പുല്ലിംഗങ്ങളെപ്പറക:— ബ്രാഹ്മണി, മാധവി, കൂനി, തൊണ്ടി, തീയ്യത്തി, ചാലിയത്തി, വണ്ണാത്തി, ആശാത്തി, പൊതുവാട്ടി, മണവാട്ടി, തമ്പ്രാട്ടി, കണിയാട്ടി, മഹാറാണി, രാജ്ഞി, സുന്ദരി, വിദുഷി, ഭാൎയ്യ, പെങ്ങൾ, നങ്ങിയാർ, മാതാവു, മടിച്ചി, സ്ത്രീ, സുന്ദരി, ശ്രീമതി.

IV. താഴേ എഴുതിയ ശബ്ദങ്ങളോടു "ത്തി" എന്ന പ്രത്യയത്തെച്ചേൎത്തു സ്ത്രീലിംഗശബ്ദങ്ങളെ ഉണ്ടാക്കുക:— വാണിയൻ, ചാലിയൻ, തീയ്യൻ, വണ്ണാൻ, മാരാൻ, മുടവൻ, കുശവൻ, വളിഞ്ചിയൻ, മുകയൻ, മുക്കുവൻ, തട്ടാൻ, കൊല്ലൻ, കിടാരൻ, വേലൻ, കള്ളൻ.

V. ആശാരി, ഊരാളി, രാവാരി, കാവുതിയൻ, ഇടിയൻ, മൂശാരി. ഈ ശബ്ദങ്ങളോടു "ച്ചി" പ്രത്യയം ചേൎത്തു സ്ത്രീലിംഗങ്ങളെ വരുത്തുക.

VI. തമ്പുരാൻ, പൊതുവാൻ, മണവാളൻ, തമ്പ്രാൻ. ഇവയോടു "ട്ടി" ചേൎത്തു സ്ത്രീലിംഗശബ്ദങ്ങളെ വരുത്തുക.

VII. താഴെ എഴുതിയ വാക്യത്തിലെ നാമങ്ങളുടെ ലിംഗം പറക:— ൧. അടിയനേയും കൂടപ്പുറപ്പിക്കേണമെന്നുടനേ കേട്ടു ഭാരദ്വാജനുമതു ചെയ്തു. ൨. എന്നുടെ ശിഷ്യൻ തന്നേ നീയെന്നു ധരിച്ചാലും. ൩. ആപത്തു വരും കാലം താപത്തിൽ മുഴുകായ്ക, പാപത്തെക്കളവാനായീശ്വരസേവ ചെയ്ക. സമ്പത്തു വരും കാലം സന്തോഷിക്കയും വേണ്ട, തമ്പുരാൻ തന്റെയൊരു ലീലകളത്രേയല്ലോ.

## 12. പരീക്ഷ.

1. പ്രകൃതിയെന്നാൽ എന്തു? 2. പ്രത്യയമെന്നാൽ എന്തു? 3. പ്രകൃതിയും പ്രത്യയവും ചേൎന്നുണ്ടാകുന്ന വാക്കിന്നു എന്തു പേർ? 4. പദമെന്നാലെന്തു? 5. എത്ര ലിംഗങ്ങൾ ഉണ്ടു? 6. പുല്ലിംഗപ്രത്യയങ്ങൾ ഏവ? 7. ഈ പ്രത്യയങ്ങളെ ചേൎത്തു ഉദാഹരണങ്ങളെപ്പറക. 8. സ്ത്രീലിംഗപ്രത്യയങ്ങൾ ഏവ? 9. "ഇ" പ്രത്യയമുള്ള ചില സ്ത്രീലിംഗങ്ങളെപ്പറക. 10. "ത്തി" പ്രത്യയത്തിൽ അവസാനിക്കുന്ന മൂന്നു സ്ത്രീലിംഗശബ്ദങ്ങളെപ്പറക. 11. അത്തി, ഇത്തി, കത്തി, പത്തി എന്നിവ "ത്തി"യിൽ അവസാനിക്കുന്നതുകൊണ്ടു ഇവ സ്ത്രീലിംഗങ്ങളെന്നു പറയാമോ? 12. നപുംസകലിംഗം എന്നാൽ എന്തു? 13. നപുംസകത്തിന്നു എന്താകുന്നു പ്രത്യയം? 14. "അം" എന്നതിൽ അവസാനിക്കുന്ന ചില പുല്ലിംഗങ്ങളും സ്ത്രീലിംഗങ്ങളും പറക. 15. ലിംഗം നിശ്ചയിക്കേണ്ടതു ശബ്ദത്തിന്റെ സ്വരൂപത്താലോ അൎത്ഥത്താലോ എന്നതു ഉദാഹരണങ്ങളെക്കൊണ്ടു തെളിയിക്ക. 16. പശു എന്നതു സ്ത്രീലിംഗമെന്നു ചിലർ പറയുന്നതു ശരിയോ അല്ലയോ എന്നു പറക. 17. പുലി, നരി എന്നിവ എന്തു ലിംഗം? 18. പുത്തൻ, മുഴുവൻ എന്തു ലിംഗം?

---

## പതിനാറാം പാഠം.

## വചനം.

| ഏകവചനം: | ബഹുവചനം: |
|---|---|
| 1. കുട്ടി വന്നു. | 2. കുട്ടികൾ വന്നു. |

**73.** ഈ രണ്ടു വാക്യങ്ങളിൽ വ്യത്യാസം എന്തു? ഒന്നാമത്തേതിൽ ഒരു കുട്ടി വന്നുവെന്നും മറേറതിൽ ഒന്നിൽ അധികം വന്നുവെന്നും പറയുന്നതു തന്നേ. ഈ വ്യത്യാസത്തിന്നു

കാരണമോ കുട്ടി എന്നതിനോടു **കൾ** എന്ന പ്രത്യയം ചേൎക്കയാൽ ആകുന്നു. ഒന്നിനെ മാത്രം കാണിക്കുന്ന നാമരൂപത്തെ **ഏകവചനം** എന്നും ഒന്നിലേറെ എന്നു കാണിക്കുന്നതിനെ **ബഹുവചനം** എന്നും പറയും.

**74.** ബഹുവചനത്തെ ഉണ്ടാക്കുവാനായിട്ടു **കൾ, അർ** എന്ന പ്രത്യയങ്ങളെച്ചേൎക്കുന്നു.

— **കൾ** ദേവികൾ, സ്ത്രീകൾ, നദികൾ, ആനകൾ, തൈകൾ.

— **അർ** ദേവർ, മനുഷ്യർ, ബ്രാഹ്മണർ, ശൂദ്രർ, ശിഷ്യർ, നരർ.

**75.** ചിലപ്പോൾ **അർ, കൾ** എന്ന രണ്ടു പ്രത്യയങ്ങളും ഒരേ നാമത്തോടു ചേൎന്നും കാണും. ഉദാഹരണം: അവർകൾ, ശിഷ്യർകൾ.

**76.** **കൾ** എന്ന പ്രത്യയം ചില നാമങ്ങളോടു ചേരുംപോൾ **ക്കൾ** എന്നും മറ്റു ചിലവയോടു ചേരുംപോൾ **ങ്ങൾ** എന്നും ആയിത്തീരും.

— **ക്കൾ** പിതാക്കൾ, പൂക്കൾ, ശാഖാക്കൾ, പശുക്കൾ, തെരുക്കൾ, പിതൃക്കൾ, ഗോക്കൾ, സത്തുക്കൾ, ഗുരുക്കൾ, സാധുക്കൾ.

— **ങ്ങൾ** ജനങ്ങൾ, മരങ്ങൾ, നിലങ്ങൾ, വരങ്ങൾ, ശരങ്ങൾ, കൎമ്മങ്ങൾ, മിത്രങ്ങൾ, ദാരങ്ങൾ, തരങ്ങൾ, ഫലങ്ങൾ.

**77.** അർ എന്നതു ആർ എന്നും മാർ എന്നും ആയ്ത്തീരും.

— **ആർ** ശാസ്ത്രിയാർ, നമ്പ്യാർ.

— **മാർ** ഭാൎയ്യമാർ, നാരിമാർ, പുരുഷന്മാർ.

**78.** സൎവ്വനാമങ്ങളുടെ ബഹുവചനങ്ങൾ:—

| ഏകവചനം: | ബഹുവചനം: | ഏകവചനം: | ബഹുവചനം: |
|---|---|---|---|
| ഞാൻ | ഞങ്ങൾ, നാം, നമ്മൾ | നീ | നിങ്ങൾ |
| അവൻ, അവൾ | അവർ | താൻ | താങ്ങൾ, താങ്കൾ, താം |
| അതു | അതുകൾ, അവ | ഇവൻ, ഇവൾ | ഇവർ |
| | | ഇതു | ഇതുകൾ, ഇവ |

## 22. അഭ്യാസം.

I. നൃക്കൾ, മക്കൾ, പൂക്കൾ, രാജാക്കന്മാർ, പ്രഭുക്കൾ, സ്ഥലങ്ങൾ, ദേവന്മാർ, വിദ്വാന്മാർ, നൃപർ, സജ്ജനങ്ങൾ, രാജാവവർകൾ, മങ്കമാർ, കോപ്പുകൾ, സുഹൃത്തുകൾ. ഇവയുടെ ഏകവചനം പറക.

II. ശിശു, പിശാചു, ദാത, ശൈലം, മല, ഗിരി, ഗോവു, ദ്യോവു, മുത്തു മഹത്തു, ബുദ്ധിമാൻ, ഗുണവതി, മരുത്തു, ഭ്രാതാവു, രാജാവു, മൂർദ്ധാവു, തല വള്ളു, കണ്ണു, തരം, തെരു, ധീരൻ, കിടാവു, മകൾ, ഗുണി, പിതാവു, മാതാവു, ഗുരു, ശിഷ്യൻ. ഇവകളുടെ ബഹുവചനങ്ങളെ എഴുതുക.

III. ൧. ഉമ്പർക്കും മനോഹരം. ൨. മറയോരും ശാന്തചിത്തന്മാരായി. ൩. വനോർ പുരംപുക്കു. ൪. ഉമ്പരെല്ലാരും തുണച്ചാർ വഴിപോലെ. ൫. നല്ല രജാക്കൾക്കൊരു പിഴയുണ്ടായി. ൬. പററലർകാലനാം വിഷ്ണുരാതൻ നൃപൻ ൭. പന്നഗന്മാരോടു ചൊല്ലിനാൻ തക്ഷകൻ. ൮. ദക്ഷന്നു മകളരായ്ക്കതോംറാർ ണികളായറുപതുപേരുണ്ടായി. ൯. മാററലർകലകാലനായ ധർമ്മജൻ ൧൦. സ്തുതികർത്താക്കന്മാരാം താപസരല്ലോ നിങ്ങൾ. ൧൧. അപ്സരസ്സുകൾ ഉരഗന്മാരും സുപർണ്ണന്മാർ ചൊൽപ്പേറും ഗന്ധർവ്വന്മാർ രുദ്രന്മാർ മരുത്തുകൾ ഗോക്കളും ബ്രാഹ്മണരും ദേവകളസുരരും എന്നിവരുണ്ടായ്വന്നു.

## 13. പരീക്ഷ.

1. വചനം എന്നാൽ എന്തു? 2. മലയാളഭാഷയിൽ എത്ര വചനങ്ങൾ ഉണ്ടു? 3. ബഹുവചനപ്രത്യയങ്ങൾ ഏവ? 4. കൾപ്രത്യയം എങ്ങിനെയെല്ലാം മാറിപ്പോകും? 5. ങ്ങൾ എന്ന കൾ പ്രത്യയത്തിന്റെ വികാരത്തിൽ അവസാനിക്കുന്ന ഉദാഹരണങ്ങളെപ്പറക. 6. അർ, ആർ, മാർ എന്ന പ്രത്യയങ്ങൾ ഏതു ലിംഗങ്ങളിൽ മാത്രം വരും? 7. കരണച്ചാർ, ഭോഷച്ചാർ, പണിക്കച്ചാർ എന്നിവ ഏതു വചനം? 8. അർപ്രത്യയം നപുംസകലിംഗത്തിൽ പ്രയോഗിച്ചുകാണുമോ? 9. എല്ലാ ലിംഗങ്ങളിലും പ്രയോഗിച്ചുകാണുന്ന ബഹുവചനപ്രത്യയം ഏതു? ഉദാഹരണം പറക.

---

## പതിനേഴാം പാഠം.

## വിഭക്തി.

**79.** ആഖ്യ, ആഖ്യാതം, കൎമ്മം എന്നിവയെ മേൽവിവരിച്ചുവല്ലോ. "രാമന്റെ ശരത്താൽ രാവണൻ കൊല്ലപ്പെട്ടു" എന്ന വാക്യത്തിൽ "രാവണൻ" ആഖ്യയും "കൊല്ലപ്പെട്ടു" ആഖ്യാതവും ആകുന്നുവല്ലോ. "രാമന്റെ" എന്ന നാമത്തിന്റെ അൎത്ഥം "ശരം" എന്ന നാമത്താൽ പൂൎണ്ണമായ്വരുന്നതുകൊണ്ടു രാമന്റെ എന്ന പദം ശരം എന്ന നാമത്തോടു അന്വയിക്കുന്നുവെന്നു പറയും. കൊല്ലുക എന്ന പ്രവൃത്തിയെ സാധിപ്പിക്കുന്നതിൽ അത്യന്തം ഉപകരിച്ചതു ശരമാകയാൽ "ശരത്താൽ" എന്നതു "കൊല്ലപ്പെട്ടു" എന്ന ക്രിയയോടുകൂടെ അന്വയിക്കുന്നു. ഈ ദൃഷ്ടാന്തത്തിൽനിന്നു ഒരു വാക്യത്തിലേ നാമങ്ങളിൽ ചിലവ നാമത്തോടും മറ്റു ചിലവ ക്രിയയോടും അന്വയിച്ചുവരുമെന്നു അറിയാം. ഒരു വാക്യത്തിൽ ഒരു നാമത്തിന്നു മറ്റു നാമത്തോടോ ക്രിയാപദത്തോടോ ഉള്ള സംബന്ധത്തെക്കാണിക്കുന്ന നാമത്തിന്റെ രൂപഭേദത്തെ **വിഭക്തി**യെന്നു പറയും.

**80.** ഈ രൂപഭേദങ്ങൾ എഴുവിധമാകുന്നു. ഇവയെ ക്രമപ്പെടുത്തിയ വിധത്തെ അനുസരിച്ചു ഒന്നാമത്തേ, രണ്ടാമത്തേ എന്നിങ്ങിനേ അൎത്ഥമുള്ള 1. പ്രഥമ, 2. ദ്വിതീയ, തൃതീയ, 4. ചതുൎത്ഥി, 5. പഞ്ചമി, 6. ഷഷ്ഠി, 7. സപ്തമി ന്ന പേരുകൾ ഇവകൾക്കു കല്പിച്ചിരിക്കുന്നു. വിളിരൂപത്തെ ാണിക്കുന്ന പ്രഥമയുടെ ഭേദത്തിന്നു സംബോധനയെന്നു പേരാകുന്നു. "ഒന്നിച്ചുകൂടി" എന്ന അൎത്ഥത്തെക്കാണിക്കുന്ന തൃതീയയുടെ ഭേദത്തിന്നു **സാഹിത്യ**മെന്നു പേർ. ഉദാഹ

രണത്തിന്നായിട്ടു ഒന്നാം പാഠത്തിൽ ഈശ്വരശബ്ദത്തിന്റെ രൂപങ്ങളെ നോക്കുക.

വിഭക്തിരൂപങ്ങളേയും പ്രത്യയങ്ങളേയും താഴേക്കാണി ക്കുന്നു:—

| വിഭക്തിയുടെ പേർ | വിഭക്തിയുടെ സംജ്ഞ | പ്രത്യയങ്ങൾ | |
|---|---|---|---|
| ഒന്നാം വിഭക്തി | പ്രഥമ | | പ്രഥമ ഒഴികെയുള |
| വിളിരൂപം | സംബോധന | | വിഭക്തി പ്രത്യയങ്ങ |
| രണ്ടാം വിഭക്തി | ദ്വിതീയ | എ | ളെ നാമത്തോടു ചേ |
| മൂന്നാം വിഭക്തി | തൃതീയ | ആൽ, ഓടു | ന്നതിന്നു ചിലപ്പോ |
| | സാഹിത്യം | ഓടു, ഒടു | നാമരൂപത്തെ മാ |
| നാലാം വിഭക്തി | ചതുർത്ഥി | കു, നു, ക്കു, ന്നു | ങ്ങിവരുന്നു. ഇങ്ങ |
| അഞ്ചാം വിഭക്തി | പഞ്ചമി | ഇൽനിന്നു | നെ മാററിയ നാമ |
| ആറാം വിഭക്തി | ഷഷ്ഠി | ന്റെ, ഉടെ | പത്തിന്നു ആദേശ |
| ഏഴാം വിഭക്തി | സപ്തമി | ഇൽ, കൽ, ക്കൽ | പമെന്നു പറയും. |

പ്രഥമ ആഖ്യയും ദ്വിതീയ കർമ്മവും ആകുന്നു. വ്യാപാരം സാധിപ്പിക്കു തിൽ വളരെ ഉപയോഗമുള്ളതായിരുന്നതു കരണം. ആ കരണം തൃതീയയി വരും. കർമ്മം ചേരുന്ന നാമത്തെ ചതുർത്ഥിവിഭക്തി കാണിക്കും. ക്രിയയാൽ ര നാമങ്ങൾക്കു വേർപാടുണ്ടായാൽ വേർപാടുള്ള നാമം പഞ്ചമിയിൽ വരും. നാ ങ്ങൾ തമ്മിലുള്ള സംബന്ധം ഷഷ്ഠി തോന്നിപ്പിക്കും. ക്രിയാവ്യാപാരം നടക്കു സ്ഥലം, കാലം, പ്രകാരം മുതലായവയെ സപ്തമി കാണിക്കും. കർത്താവു പ്ര മയിലും തൃതീയയിലും, കർമ്മം ദ്വിതീയയിലും പ്രഥമയിലും വരും.

| വിഭക്തി | ഏകവചനം | ബഹുവചനം | ഏകവചനം | ബഹുവചനം |
|---|---|---|---|---|
| പ്രഥമ | ദേവൻ | ദേവർ | ദേവി | ദേവിമാർ |
| ദ്വിതീയ | ദേവനെ | ദേവരെ | ദേവിയെ | ദേവിമാരെ |
| തൃതീയ | ദേവനാൽ | ദേവരാൽ | ദേവിയാൽ | ദേവിമാരാൽ |
| സാഹിത്യം | ദേവനോടു | ദേവരോടു | ദേവിയോടു | ദേവിമാരോടു |
| ചതുർത്ഥി | ദേവനു, ദേവന്നു | ദേവൎക്കു | ദേവിക്കു | ദേവിമാൎക്കു |
| പഞ്ചമി | ദേവനിൽനിന്നു | ദേവരിൽനിന്നു | ദേവിയിൽനിന്നു | ദേവിമാരിൽനിന്നു |
| ഷഷ്ഠി | ദേവന്റെ | ദേവരുടെ | ദേവിയുടെ | ദേവിമാരുടെ |
| സപ്തമി | ദേവനിൽ<br>ദേവങ്കൽ | ദേവരിൽ | ദേവിയിൽ<br>ദേവിയിങ്കൽ | ദേവിമാരിൽ |
| സംബോധന | ദേവാ<br>ദേവനേ | ദേവർ<br>ദേവരേ | ദേവി<br>ദേവിയേ | [illegible]<br>ദേവിമാരേ |

നൃപൻ, സീത, രാമൻ, ഹരി, നദി, വഴി, കുട്ടി, ആന, നൃപതി, നല്ലവൻ, വീര[illegible] ഇവയുടെ വിഭ[illegible]പങ്ങളെപ്പറക. നദി, ആന, വഴി എന്നിവയെക്കുറിച്ചു നിങ്ങൾ അറിയുന്നതിനെ എഴുതുക[illegible] നിങ്ങൾ എഴുതിയ[illegible] [illegible]ക്യങ്ങളിൽ ഈ നാമങ്ങളുടെ എല്ലാ വിഭക്തികളേയും ഉപയോഗിക്കുക.

| വിഭക്തി | ഏകവചനം | ഏകവചനം | ഏകവചനം | ഏകവചനം | ഏകവചനം | ഏകവചനം |
|---|---|---|---|---|---|---|
| പ്രഥമ | മരം | കണ്ണു | മാൻ | നാടു | നീർ | പശു |
| ദ്വിതീയ | മരത്തെ<br>മരത്തിനെ | കണ്ണിനെ | മാനിനെ | നാടിനെ | നീരിനെ<br>നീററിനെ | പശുവിനെ<br>പശുവെ |
| തൃതീയ | മരത്താൽ | കണ്ണിനാൽ | മാനിനാൽ | നാട്ടിനാൽ | നീരിനാൽ<br>നീററാൽ | പശുവിനാൽ |
| സാഹിത്യം | മരത്തോടു<br>മരത്തിനോടു | കണ്ണിനോടു | മാനിനോടു | നാട്ടിനോടു | നീരിനോടു<br>നീരോടു | പശുവിനോടു |
| ചതുർത്ഥി | മരത്തിന്നു | കണ്ണിന്നു | മാനിന്നു | നാട്ടിന്നു | നീരിന്നു<br>നീററിന്നു | പശുവിന്നു |
| പഞ്ചമി | മരത്തിൽനിന്നു | കണ്ണിൽനിന്നു | മാനിൽനിന്നു | നാട്ടിൽനിന്നു | നീരിൽനിന്നു<br>നീററിൽനിന്നു | പശുവിൽനിന്നു |
| ഷഷ്ഠി | മരത്തിൻെറ | കണ്ണിൻെറ | മാനിൻെറ | നാട്ടിൻെറ | നീരിൻെറ<br>നീററിൻെറ | പശുവിൻെറ |
| സപ്തമി | മരത്തിൽ | കണ്ണിൽ | മാനിൽ | നാട്ടിൽ | നീരിൽ<br>നീററിൽ | പശുവിൽ |

ഫലം, ജനം, വനം, നിലം, വിദ്വാൻ, ഉണ്ണവാൻ, മരുന്നു, വയർ, തെരു, തേർ, കൽ, മൺ, ഇവയുടെ രൂപങ്ങളെപ്പറക. മരം എന്നതിൻെറ വിഭക്തിരൂപങ്ങളെ ഉപയോഗിച്ചു വാക്യങ്ങളുണ്ടാക്കുക.

| വിഭക്തി | ഏകവചനം | ബഹുവചനം | ഏകവചനം | | | |
|---|---|---|---|---|---|---|
| പ്ര. | ഞാൻ | നാം | നീ | താൻ | അവൻ | അവൾ |
| പ്ര. | എന്നെ | നമ്മെ | നിന്നെ | തന്നെ | അവനെ | അവളെ |
| തൃ. | എന്നാൽ | നമ്മാൽ | നിന്നാൽ | തന്നാൽ | അവനാൽ | അവളാൽ |
| സാഹി. | എന്നോടു | നമ്മോടു | നിന്നോടു | തന്നോടു | അവനോടു | അവളോടു |
| ച. | എനിക്കു | നമുക്കു | നിണക്കു<br>(നിനക്കു) | തനിക്കു | അവന്നു | അവൾക്കു |
| പ. | എന്നിൽനിന്നു<br>എങ്കൽനിന്നു<br>എങ്കന്നു | നമ്മിൽനിന്നു | നിന്നിൽനിന്നു<br>നിങ്കൽനിന്നു<br>നിങ്കന്നു | തന്നിൽനിന്നു<br>തങ്കൽനിന്നു<br>തങ്കന്നു | അവനിൽനിന്നു<br>അവങ്കൽനിന്നു<br>അവങ്കന്നു | അവളിൽനിന്നു |
| ഷ. | എന്നുടെ<br>എന്റെ | നമ്മുടെ | നിന്റെ<br>നിന്നുടെ | തന്നുടെ<br>തന്റെ | അവനുടെ<br>അവന്റെ | അവളുടെ |
| സ. | എന്നിൽ<br>എങ്കൽ | നമ്മിൽ | നിന്നിൽ<br>നിങ്കൽ | തന്നിൽ<br>തങ്കൽ | അവനിൽ<br>അവങ്കൽ | അവളിൽ |

നിങ്ങൾ, താങ്ങൾ, അവർ, അതു, അവ, യാതു, ആർ, യാവ, ഏവൻ, ഞങ്ങൾ, എല്ലാവർ. ഇവയുടെ വിഭക്തികളെ എഴുതുക. നാം എന്നതിന്നു പകരം എങ്ങൾ, നോം, നമ്മൾ, നൊമ്മൾ എന്നിങ്ങിനേയുള്ള രൂപങ്ങളും ഉപയോഗിക്കാറുണ്ടു. സവ്വനാമങ്ങൾക്കു സംബോധന ഇല്ല. ഇവ, അവ എന്ന സവ്വനാമങ്ങളോടു ദ്വിതീയ മുതലായ വിഭക്തികളുടെ പ്രത്യയങ്ങൾ ചേക്കുമ്പോൾ ഇവററ, അവററ എന്ന പ്രകൃതികളോടു ചേക്കും.

## 23. അഭ്യാസം.

1. നൃപന്റെ, നൃപന്മാൎക്കു, ഗോവിന്ദു, ഗോക്കളുടെ, പുരുഷരിൽ, പുരുഷന്മാരിൽ, നാരിയുടെ, നദികളിൽ, കട്ടിലു, മരത്തിന്റെ, മരത്തോടു, വീട്ടിൽ, മലയോടു, പുരുഷന്മാരുടെ, സ്ത്രീകൾക്കു, പുഴയിൽ, പുഴക്കു, ഒഴുക്കിന്നു, വാളാൽ, പേരാൽ, നിന്റെ, എനിക്കു, എന്നിൽ, നിന്നാൽ, അവങ്കൽ, എന്നാൽ, നമ്മുടെ. ഇവയുടെ വിഭക്തി പറക.

2. വീരൻ, രാജാവു, ജയം, ലത, ഹരി, ഗുരു, മനുഷ്യൻ, മുനി, മനു, മാതാവു, മാതൃ, സീത, പെൺ, ആൾ, ഞാൺ, കൺ, നീർ, വയർ. ഇവയുടെ തൃതീയ, ചതുൎത്ഥി, ഷഷ്ഠി, സപ്തമി എന്നീവിഭക്തിരൂപങ്ങളെപ്പറക.

3. ത്വക്കൈ, ഞാൻ, താൻ, മൺ, മനസ്സു, ധേനു, തേരു, തീരം, ശീലം. ഇവയുടെ സാഹിത്യം, സപ്തമി, ചതുൎത്ഥി ബഹുവചനങ്ങളെപ്പറക.

4. ൧. സത്യമെന്നുള്ളതാവശ്യം ശരീരികൾ-
ക്കത്യുദാരം ഗുണം നേടുവാൻ കാരണം.
കീൎത്തിയുണ്ടാകുവാനായിട്ടു തന്നുടെ
മൂൎത്തിയെപ്പോലും ത്യജിക്കാം മഹീപതേ.
ജീമൂതവാഹനൻ തന്റെ ചരിത്രങ്ങൾ
സോമവംശേശ്വര കേട്ടീലയോ ഭവാൻ.
ശംഖചൂഡനു വേണ്ടീട്ടു തൻമൂൎത്തിയെ
ശങ്കകൂടാതെ ഗരുഡനു നല്കിനാൻ.
അണ്ഡജാധീശന്റെ തുണ്ഡാഞ്ചലംകൊണ്ടു
ഖണ്ഡനത്തിങ്കലെ ദണ്ഡം സഹിച്ചവൻ
ജീമൂതവാഹനൻ ജീവിച്ചനന്തരം
ക്ഷേമം ജഗത്തിന്നനേകം വരുത്തിനാൻ.

൨. കാന്തനെക്കാണാതെ കാലം കഴിക്കയും
ചിന്തിച്ചു കണ്ടാൽ മരിക്കയും തങ്ങളിൽ
ജീവിതത്യാഗം സുഖമെന്നു മാനസേ
കേവലം നിൎണ്ണയമിപ്പോൾ നമുക്കെടോ.

൩. തൻകയ്യിൽ വന്നൊരു രത്നം കളഞ്ഞുടൻ
ചെങ്കല്ലെടുക്കയോ പങ്കജലോചനേ.

൪. ശിഷ്ടനായുള്ളവനെന്നങ്ങിരിക്കിലും
ദുഷ്ടസംഗംകൊണ്ടു കാലാന്തരത്തിനാൽ
സജ്ജനനിന്ദ്യനായ്വന്നുകൂടും ദൃഢം.

൫. ദുൎജ്ജനസംസൎഗ്ഗമേററമകലവേ
വൎജ്ജിക്കവേണം പ്രയത്നേന സൽപുമാൻ,
കജ്ജളം പററിയാൽ സ്വൎണ്ണവും നിഷ്പ്രഭം.

ഇവയിലെ നാമങ്ങളുടെ വിഭക്തികളേയും അൎത്ഥത്തേയും പറക.

---

## പതിനെട്ടാം പാഠം.

## ബലക്രിയ, അബലക്രിയ, ധാതു.

**81.** വ്യാപാരത്തേയും കാലത്തേയും കാണിക്കുന്ന പദം ക്രിയയെന്നും അൎത്ഥപൂൎത്തിക്കു കൎമ്മം ആവശ്യപ്പെടുന്ന ക്രിയ സകൎമ്മകക്രിയയെന്നും കൎമ്മം ആവശ്യപ്പെടാത്ത ക്രിയ അകൎമ്മകക്രിയയെന്നും മുമ്പു വിവരിച്ചിട്ടുണ്ടല്ലോ. ഇപ്പോൾ ക്രിയയുടെ രൂപങ്ങളെ ആലോചിക്കാം.

**82.** അകലുക, അറിയുക, ആകുക, ആഴുക, ഇളകുക, ഉഴയുക, ഈരുക, ഉണ്ണുക, ഉഴുക, ഊറുക, ഊററുക, എരിയുക, എണ്ണുക, ഏറുക, ഏലുക, ഒഴുകുക, കരക ഇങ്ങിനെയുള്ള ക്രിയകളുടെ അന്തത്തിൽ ക വരുന്നു. അടുക്ക, അലക്ക, ആക്ക, ഇറക്ക, ഊന്നിക്ക, എണ്ണിക്ക, ഒഴുക്ക, കടിക്ക, ചിരിക്ക, തടിക്ക, പതിക്ക വലക്ക, വളക്ക എന്നിങ്ങിനെയുള്ള ക്രിയകളുടെ അന്തത്തിൽ ക്ക വരുന്നു.

ക്രിയയുടെ പ്രകൃതി ക്ക എന്നതിൽ അവസാനിച്ചാൽ അതിനെ **ബലക്രിയ**യെന്നും ക എന്നതിൽ അവസാനിച്ചാൽ അതിനെ **അബലക്രിയ**യെന്നും പറയും.

**83.** ക്രിയാപ്രകൃതിയുടെ അന്തത്തിലെ ക, ക്ക എന്ന പ്രത്യയങ്ങൾ എടുത്തുകളഞ്ഞാൽ ശേഷിക്കുന്നതിന്നു **ധാതു**വെന്നു പേർ. വാക്കിന്റെ ഏററവും ചെറുതും അൎത്ഥമുള്ളതും ആയ ഭാഗം തന്നേ ധാതു. ധാതുവിനോടു പ്രത്യയങ്ങൾ ചേൎന്നു പ്രകൃതിയും ആ പ്രകൃതിയിൽനിന്നു ക്രിയാപദങ്ങളും ഉണ്ടാകും. അടി, ഇടു, ഉൺ, എടു, ഒഴു, ഓടു, കള, കളി, ചാടു, ചുക, തളർ, തല്ലു, പറ, പിടി, പോ, മറ, മുങ്ങു്, വരു ഇവ ധാതുക്കളാകുന്നു.

### 24. അഭ്യാസം.

താഴെച്ചേൎത്ത വാക്യങ്ങളിലെ അബലക്രിയകളേയും ബലക്രിയകളേയും അവയുടെ ധാതുക്കളേയും കാണിക്ക:— ൧. മാനവേന്ദ്രന്മാർ ഖേദം കളഞ്ഞു തെളിഞ്ഞു വാണീടുന്നു. ൨. ഭൂമിയിൽ വീണുരുണ്ടീടുന്നു സൎവ്വദാ. ൩. എന്നെപ്പിടിച്ചു വധിപ്പാൻ തുടങ്ങുന്നതന്യായമെന്നേ ഭവിപ്പൂ നിനക്കെടോ. ൪. പേടിയോടോടിയൊളിച്ചാനതുനേരമാടൽ പൂണ്ടോർ മററു ശേഷിച്ചവർകളും. ൫. വലിയ കരികലവരരെ വമ്പോടടുത്തുടൻ തച്ചുപൊടിച്ചു കൊന്നൊക്കയൊടുക്കിനാൻ.

---

## പ ത്തൊ മ്പ താം പാ ഠം.

## ത്രി കാ ല ങ്ങ ൾ.

**84.** ക്രിയാപദം കാണിക്കുന്ന വ്യാപാരം ഏതുകാലത്തു നടക്കുന്നുവെന്നു അറിയിക്കുന്ന ക്രിയാരൂപത്തിന്നു **കാലം** എന്നു പേർ. വ്യാപാരം ഇപ്പോൾ നടക്കുന്നുവെന്നു കാണിക്കുന്ന രൂപത്തിന്നു **വൎത്തമാന**മെന്നും കഴിഞ്ഞകാലത്തു നടന്നുവെന്നു അറിയിക്കുന്ന രൂപത്തിന്നു **ഭൂത**മെന്നും വരാനുള്ള കാലത്തു നടക്കുമെന്നു തോന്നിപ്പിക്കുന്ന രൂപത്തിന്നു **ഭാവി**യെന്നും പേർ (**49** നോക്കു).

### വൎത്തമാനകാലം.

**85.** ക്രിയാപ്രകൃതിയോടു "ഉന്നു" പ്രത്യയം ചേൎത്തു വൎത്തമാനം ഉണ്ടാകും.

1. അബലപ്രകൃതി—പോകുന്നു, ചാകുന്നു, ആകുന്നു, ഓടുന്നു, പറയുന്നു.
2. ബലപ്രകൃതി—അടിക്കുന്നു, കൊടുക്കുന്നു, കളിക്കുന്നു, പഠിക്കുന്നു, മാനിക്കുന്നു.

**86.** ക്രിയ അബലമായാൽ ഉന്നു സാധാരണമായി ധാതുവിനോടു ചേരും. അടങ്ങുന്നു, ഇളകുന്നു, ഉറങ്ങുന്നു, കലമ്പുന്നു, ചാടുന്നു, തളരുന്നു, തുടങ്ങുന്നു, വരുന്നു.

## ഭാവികാലം.

**87.** പ്രകൃതിയോടു ഉംപ്രത്യയം ചേൎത്താൽ ഒന്നാം ഭാവിയും ഊപ്രത്യയം ചേൎത്താൽ രണ്ടാം ഭാവിയും ഉണ്ടാകും. അബലക്രിയകളിൽ ചിലപ്പോൾ പ്രത്യയങ്ങൾ പ്രകൃതികളോടും ബലക്രിയകളിൽ എല്ലാപ്പോഴും ധാതുക്കളോടും ചേരും.

ഒന്നാം ഭാവി—ആകും, പോകും, അടിക്കും, അലക്കും, പറക്കും, കുളിക്കും.
രണ്ടാം ഭാവി—ആകൂ, പോകൂ, അടിക്കൂ, അലക്കൂ, പറക്കൂ, കുളിക്കൂ.

## ഭൂതകാലം.

**88.** ഭൂതത്തിന്നു ഇ, തു എന്ന രണ്ടു പ്രത്യയങ്ങൾ ഉണ്ടു. അവ ധാതുവിനോടു ചേരും.

ഇ—ആക-ആകി, ആക്കു-ആക്കി, തിങ്ങു-തിങ്ങി, തിക്കു-തിക്കി, ഇളക-ഇളകി, ഇളക്കു-ഇളക്കി, അടങ്ങു-അടങ്ങി, മങ്ങു-മങ്ങി, ചിന്തു-ചിന്തി.
തു—ചെയ്-ചെയ്തു, പണി-പണിതു, പോരു-പൊരുതു, കൊയ്-കൊയ്തു, പെയ്-പെയ്തു, തൊഴു-തൊഴുതു.

**89.** തു എന്നതു ത്തു, ച്ചു, ഞ്ഞു, ന്തു, ന്നു, ണ്ടു, ട്ടു, ണു, ന്റു, റ്റു എന്നിങ്ങിനേ പലവിധത്തിലും മാറുന്നു.

1. ത്തു—കൊടുത്തു, എടുത്തു, മണത്തു, പഴുത്തു, പകുത്തു.
2. ച്ചു—അടിച്ചു, പിടിച്ചു, ഇടിച്ചു, പഠിച്ചു, വളച്ചു.
3. ഞ്ഞു—അണഞ്ഞു, ഇടിഞ്ഞു, ഉടഞ്ഞു, ഒഴിഞ്ഞു, കളഞ്ഞു, കഴിഞ്ഞു.
4. ന്തു—നൊന്തു, വെന്തു.
5. ന്നു—കടന്നു, തുറന്നു, ഇരന്നു, കറന്നു, പറന്നു.
6. ണ്ടു—ആണ്ടു, ഇരുണ്ടു, ഉരുണ്ടു, കരണ്ടു, ചുരുണ്ടു, നീണ്ടു, പിരണ്ടു, മുരണ്ടു, വറണ്ടു.
7. ട്ടു—ഇട്ടു, ചുട്ടു, തൊട്ടു, നട്ടു, പെട്ടു, പട്ടു.
8. ണു—ആണു, കേണു, താണു, വാണു, വീണു.
9. ന്റു—അമിന്റു, കവിന്റു, പുകന്റു, മകിന്റു, ഉമിന്റു.
10. റ്റു—ഊറ്റു, ഏറ്റു, തറ്റു, തോറ്റു, നോറ്റു, പെറ്റു, വിറ്റു

## 25. അഭ്യാസം.

I. ൧. എടുക്ക, തളിക്ക, അടിക്ക, കൊടുക്ക, സമ്മതിക്ക, അനുസരിക്ക, പുക്ക, പകക്ക, ചതിക്ക. ഇവയുടെ വർത്തമാനകാലങ്ങളെപ്പറക.

൨. തുപ്പു, പറ, തിര, ഇട, തട, തുടങ്ങു, പണി, പൊളിയു, തെളിയു, വാങ്ങു, ആടു, ഏറു, മാടു. ഇവയോടു ഉന്നു ചേർത്തു വർത്തമാനകാലത്തെ ഉണ്ടാക്ക.

൩. ആകും, ഉതകുന്നു, പുറപ്പെടും, പ്രവാഹിക്കുന്നു, ഓടും, പൊട്ടുന്നു, തുടങ്ങും, എടുക്കുന്നു, കൊള്ളുന്നു, പോകും, കയറുന്നു, കാട്ടും, ചുമക്കുന്നു, അടിക്കും, വരുന്നു, ആം, പോം, ചാം. ഇവയുടെ കാലങ്ങളെപ്പറക. ഭാവിരൂപത്തിലുള്ളവയുടെ വർത്തമാനവും വർത്തമാനത്തിലുള്ളവയുടെ ഭാവിരൂപവും എഴുതുക.

൪. മേൽ ക്രിയകളെ അബലക്രിയകളായും ബലക്രിയകളായും വകതിരിച്ചെഴുതുക. ഇവയുടെ ധാതുക്കളേയും പറക.

൫. തേടുക, തടുക്കുക, നടക്കുക, തൂങ്ങുക, നില്ക്കുക, വിറക്ക, ചാടുക, ആറുക, ജപിക്ക, തൊടുക. ഇവയുടെ ഭാവിരൂപങ്ങളെ എഴുതുക.

൬. അടുക്ക, അറിയിക്ക, കൊടുക്ക, ഗണിക്ക, ചെയ്ക, ചോദിക്ക, പോക യോജിക്ക, നിയമിക്ക, ലജ്ജിക്ക, വരിക, വളരുക. ഇവയുടെ വർത്തമാനരൂപങ്ങളെ എഴുതുക.

II. ൧. ആറു, ഊറു, ഏറു, പാറു, പാകു, തൂകു, തേകു, വൈകു, ഏകു, ആടു ഓടു, ചാടു, പാടു, മാടു, മൂടു. ഇവയോടു ഇപ്രത്യയം ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൨. ആക്കു, നക്കു, നോക്കു, പെരുക്കു, നല്കു, കാച്ചു, കത്തു, കൊത്തു, ചെത്തു ഒപ്പു, തപ്പു, തുപ്പു, കിട്ടു, കെട്ടു, ഞെട്ടു, പൂട്ടു, തട്ടു, വെട്ടു, ഏങ്ങു, ഇണങ്ങു തൂങ്ങു, ഉറങ്ങു, ഞടുങ്ങു, വിളങ്ങു, നടുങ്ങു, പൊങ്ങു, കെഞ്ചു, മിഞ്ചു, റാഞ്ചു, മണ്ടു തോണ്ടു, ചൂണ്ടു, ചീന്തു, മാന്തു, നീന്തു, തള്ളു, നുള്ളു, ചൊല്ലു, കൂമ്പു, കലമ്പു, വിളമ്പു, അൻപു. ഇവയോടു ഇപ്രത്യയം ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൩. എയ്, കൊയ്, ചെയ്, നെയ്, പണി, പൊരു, പെയ്. ഇവയോടു തുപ്രത്യയം ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൪. എടു, കൊടു, തടു, അടു, മണ, കന, കെടു, വെളു, പെടു, വെറു, പഴു പാർ, തകർ, വിയറ്, കുറ്, ഉടു, തണു, എതിർ, കൊഴു. ഇവയോടു ത്തു ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൫. അടി, ഒലി, അരി, കടി, കളി, തളി, പറി, ചമ, നര, തിള, പ[illegible] ഗമി, മാനി, വ്യസനി, സുഖി, തടി, കളി, ചിരി, വിലസി. ഇവയോടു [illegible] ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൬. അട, ഇട, ഉട, കട, തിര, മറ, പറ, പൊടി, തെ(യ്), ചാ(യ്), മാ(യ്) ഇവയോടു ഞ്ഞു ചേർത്തു ഭൂതകാലം ഉണ്ടാക്ക.

൭. അക, അമ, ഇര, കട, കിട, നിക, നിര, പര, മറ, കറ, പറ. ഇവയോട്ട ന്ന ചേൎത്തു ഭൂതകാലം ഉണ്ടാക്ക.

വ്യ. ഇട്ട, കെട്ട, തൊട്ട, കേൾ, വരൾ, കരൾ, തിരൾ, വേൾ, കേഴ്. ഇവയുടെ ഭൂതത്തെപ്പറക.

ൻ. ഏല്, പെറ്, അറ്, തോല്, വെൽ, വീഴ്, കമിഴ്, മുതിർ, വളർ. ഇവയുടെ ഭൂതകാലത്തെപ്പറക.

## 14. പരീക്ഷ.

1. ക്രിയകൾ എത്ര കാലങ്ങളുണ്ട? 2. വൎത്തമാനകാലത്തിന്ന എന്തു പ്രത്യയം? 3. തുകാരം എങ്ങിനേ മാറിപ്പോകും? ഉദാഹരണങ്ങളെപ്പറക. 4. ധാതു എന്നാലെന്തു? 5. ഏതു കാലപ്രത്യയം ധാതുവിനോട്ട ചേൎക്കും? 6. പ്രകൃതിക്കും ധാതുവിന്നും തമ്മിൽ എന്തു ഭേദം?

ഹ. ദൈവവിശ്വാസം വൃഥാ ഭവിച്ചീട്ടമോ? വ. നീണ്ടഞ്ഞിരുണ്ട ചുരുണ്ട തലമുടി കണ്ടാൽ മനോഹരം കാമസംവൎദ്ധനം. ന. നല്ലതു ചെയ്യുന്ന ദേഹി സന്തതം നല്ല സ്വൎഗ്ഗത്തേ ഭവിപ്പൂ നരോത്തമ. ര. പുസ്തകം നോക്കിപ്പൊരുൾ പറഞ്ഞീടിനാൻ. ര. പോക്കററാൽ വമ്പുലി പുല്ലും തിന്നും. ന്ന. തൊട്ടേനേ ഞാൻ കൈകൾകൊണ്ടു തോഴിമാരെ. ൭. ഓടുന്ന രഥത്തിന്റെ ചക്രമെന്നതു പോലേ കൂടുന്ന ശരീരിണാമുച്ചനീചതങ്ങളും. ഇവയിലേ ക്രിയകളുടെ കാലങ്ങളെപ്പറക.

---

## ഇരുപതാം പാഠം.

## പുരുഷന്മാർ.

**90.** സംസാരിക്കുന്ന ആൾ, അവൻ ആരോട്ട സംസാരിക്കുന്നുവോ ആയാൾ, സംസാരിക്കുന്ന വിഷയം ഇങ്ങിനേ മൂന്നുകൂട്ടം സംഭാഷണത്തിൽ അടങ്ങിയിരിക്കും.

**91.** സംസാരിക്കുന്ന ഞാൻ (ഞങ്ങൾ, നാം) **ഉത്തമപുരുഷനും**, ആരോട്ട സംസാരിക്കുന്നുവോ ആ ആളായ നീ (നിങ്ങൾ) **മദ്ധ്യമപുരുഷനും**, ശേഷം **പ്രഥമപുരുഷനും** ആകുന്നു.

ഉത്തമപുരുഷൻ: ഞാൻ എഴുതുന്നു, നാം മരിക്കും, ഞങ്ങൾ എത്തി.
മദ്ധ്യമപുരുഷൻ: നീ വരും, നിങ്ങൾ പാഠങ്ങൾ പഠിക്കുവിൻ.
പ്രഥമപുരുഷൻ: അവൻ പോയി, അവൾ വന്നു, രാമൻ കളിച്ചു.

**92.** ഈ മൂന്നുപുരുഷന്മാരെ അനുസരിച്ചു അവരോ[ട്]
അന്വയിച്ചുവരുന്ന ക്രിയകളേയും അതതു പുരുഷക്രിയ എ
ന്നു പറയുന്നു. "ഞാൻ പോകുന്നു" എന്നതിൽ "പോകുന്നു"
എന്നതു ഉത്തമപുരുഷക്രിയ. "നിങ്ങൾ വന്നു" എന്നതി[ൽ]
"വന്നു" എന്നതു മദ്ധ്യമപുരുഷക്രിയ. "മഴ പെയ്തു" എന്ന
തിൽ "പെയ്തു" എന്നതു പ്രഥമപുരുഷക്രിയ.

**93.** ഈ പുരുഷഭേദങ്ങളെക്കാണിപ്പാനായിട്ടു ക്രിയാപ[ദ]
ത്തിന്റെ അന്തത്തിൽ പണ്ടു പ്രത്യയങ്ങൾ ഉപയോഗിച്ചി
ട്ടുണ്ടായിരുന്നു. ഈ പ്രത്യയങ്ങൾ കവികൾ ഇപ്പോഴും പദ്യ
ത്തിൽ ഉപയോഗിക്കാറുണ്ടു. എന്നാൽ ഗദ്യത്തിൽ ഇപ്പോൾ
അവയെ ആരും പ്രയോഗിക്കാറില്ല.

## ഉത്തമപുരുഷൻ.

ശങ്കാരഹിതം പറഞ്ഞു തരുവൻ ഞാൻ.
ഞാനിഹ നന്നായ്ക്കളിപ്പതിനു വന്നീടിനേൻ.
ആചാരമല്ലാതെ ചൊല്ലുന്നേൻ.

**94.** ഉത്തമപുരുഷനു ഏകവചനത്തിൽ ഏൻ, എൻ
എന്നിവയും ബഹുവചനത്തിൽ ഓം എന്നതും പ്രത്യയങ്ങൾ
ആകുന്നു.

## മദ്ധ്യമപുരുഷൻ.

പോകുന്നായ്.

**95.** മദ്ധ്യമപുരുഷനു ഏകവചനത്തിൽ ആയ് എന്നു
ബഹുവചനത്തിൽ ഈർ എന്നും പ്രത്യയങ്ങൾ ആകുന്നുവെ
ങ്കിലും ഇവകളെ മലയാളത്തിൽ പ്രയോഗം നന്നകുറയും.

## പ്രഥമപുരുഷൻ.

1. ധന്യശീലയാമവൾ മെല്ലവേ ചൊല്ലീടിനാൾ.
2. അവൾ ഉത്തമനായുള്ളോരു പുത്രനെപ്പെററാൾ.
3. നല്ലനാം മന്ത്രി വിശിഖാഖ്യനും ചൊന്നാൻ.
4. രാക്ഷസൻ അതുകാലം ഉൾക്കാമ്പിൽ നിരൂപിച്ചാൻ.
5. ഈവണ്ണം കല്പിച്ചവർ ആക്കിനാർ അവനെയും.

**96.** പ്രഥമപുരുഷനിലേ ക്രിയകളെ ലിംഗമുണ്ടു. ഏകവചനത്തിലേ പുല്ലിംഗത്തിൽ ആൻ, അൻ, ഓൻ എന്നും സ്ത്രീലിംഗത്തിൽ ആൾ, അൾ, ഓൾ എന്നും പ്രത്യയങ്ങൾ ആകുന്നു. ബഹുവചനത്തിലേ പുല്ലിംഗത്തിലും സ്ത്രീലിംഗത്തിലും ആർ, അർ, ഓർ എന്നിവ പ്രത്യയങ്ങൾ ആകുന്നു.

### 26. അഭ്യാസം.

1. മുരരിപുതൻചരിതം സ്തുതിച്ചു ചൊന്നാർ. 2. വൃദ്ധാകലം ദമ്പതിമാർ വസിച്ചാർ. 3. കംസനോടക്കാലോചിതം വൃത്തമുണർത്തിനിന്നാർ. 4. മാനവേന്ദ്രൻ തന്റെ വാക്കുകൾക്കുത്തരം മാനിനീ താനേ പറഞ്ഞുതുടങ്ങിനാൾ. 5. കൊള്ളികൊണ്ടങ്ങും ദഹിക്കും ദശാന്തരേ തുള്ളിപ്പിടഞ്ഞു മരിച്ചു തുടങ്ങിനാർ. 6. തത്ര പതിനാലു സംവത്സരം വസിച്ചത്ര വന്നീടുവൻ പിന്നെ ഞാൻ വൈകാതെ. 7. ശ്രീരാമവാക്യമേവം കേട്ടു കൌസല്യ പാരിൽ മോഹിച്ചു വീടിനാളാകുലാൽ. 8. തന്നുടെ നന്ദനൻതന്നോടു ചൊല്ലിനാൾ. 9. ദണ്ഡകാരണ്യത്തിന്നാശു നീ പോകിൽ ഞാൻ ദണ്ഡധരാലയത്തിന്നു പോയീടുവൻ. 10. എന്നുടെ വാക്യത്തെ ലംഘിച്ചു ഭൂപതിതന്നുടെ വാചാ ഗമിക്കുന്നതാകിലോ ഞാനുമെൻപ്രാണങ്ങളെ ത്യജിച്ചീടുവൻ. 11. കന്നിതന്മാരാസ്സ്വരം പൃക്കമേറിനാർ. 12. പ്രാണസമേ തവ ചൊല്ലിത്തരുവൻ ഞാൻ. 13. നിർധനനെത്രയുമിഷ്ടൻ നിനക്കെങ്കിലർത്ഥപതിയാക്കിവെപ്പനവനെ ഞാൻ. 14. അംഗനാരത്നമേ ചെയ്വൻ തവ ഹിതമിങ്ങിനേ ഖേദിപ്പിയായ്കമേ വല്ലഭേ. 15. പഥ്യമായുള്ളതിനെപ്പറഞ്ഞീടുവൻ വ്യർത്ഥമാക്കീടായ്ക സത്യത്തെ മന്നവ. 16. ജാനകിദേവിയുമമ്മ്യോടതുസ്ഥിതിക്കാനന്ദമുൾക്കൊണ്ടു ദാനങ്ങൾ നൾകിനാൾ. ഇവയിലെ ക്രിയകളുടെ ലിംഗവചനപുരുഷന്മാരെപ്പറക.

---

## ഇരുപത്തൊന്നാം പാഠം.

## വിധി.

**97.** നീ പറ, നിങ്ങൾ വരുവിൻ, ഞാൻ പോകട്ടെ, അവൻ വരട്ടെ, അതു നില്ക്കട്ടെ. ഈ വാക്യങ്ങളിൽ ക്രിയകൾ കല്പന, അപേക്ഷ, അനുവാദം എന്ന അർത്ഥങ്ങളെക്കാണിക്കുന്നു. ഈ അർത്ഥങ്ങളെക്കാണിക്കുന്ന ക്രിയാരൂപത്തിനു **വിധി**യെന്നു പേർ.

**98.** വിധിയിൽ മദ്ധ്യമപുരുഷന്റെ ഏകവചനത്തിനു ക്രിയാപ്രകൃതി മതി. ചിലപ്പോൾ വെറും ധാതു മാത്രം പ്രയോഗിക്കാം. ബഹുവചനത്തിൽ **ഇൻ** പ്രത്യയം വരും. ഉത്തമപുരുഷനിലും പ്രഥമപുരുഷനിലും **ട്ടെ** പ്രത്യയം വരും.

| | |
|---|---|
| നീ വരിക, വാ. | നിങ്ങൾ ഇരിക്കുവിൻ. |
| ഞാൻ / ഞങ്ങൾ / നാം } വരട്ടെ. | അവൻ / അവൾ / അവർ } വരട്ടെ. |

**99.** വിധിരൂപങ്ങൾ വർത്തമാനകാലത്തേയോ ഭാവികാലത്തേയോ കാണിക്കാം.

രാമൻ ഇപ്പോൾ പോകട്ടെ. കൃഷ്ണൻ നാളെപ്പോകട്ടെ. ഇവിടെ രാമന് ഇപ്പോഴും കൃഷ്ണനു നാളെയും പോവാൻ അനുവാദമുണ്ടെന്നു പോകട്ടെ എന്ന ക്രിയ കാണിക്കുന്നു. ഞാൻ വരട്ടെ എന്നതിനു എനിക്കു വരുവാൻ അനുവാദമുണ്ടോ എന്നർത്ഥം. നീ വാ എന്നതിൽ ക്രിയ കല്പനയെക്കാണിക്കുന്നു. നീ വരാനായിട്ടു ഞാൻ കല്പിക്കുന്നു. നിങ്ങൾ ഇരിപ്പിൻ എന്നതിൽ പ്രാർത്ഥനയെക്കാണിക്കുന്നു. നിങ്ങളുടെ ദയവിനെ ഞാൻ പ്രാർത്ഥിക്കുന്നു.

### 27. അഭ്യാസം.

1. എന്തു പിഴച്ചതു കൈകേയിയോടു നീ ചിന്തിക്ക ഭൂപനോടും കഷ്ടമല്ലോ. 2. അന്തർമ്മുദാ വസിച്ചീടുക മാതാവേ! 3. മത്സരാദ്യം വെടിഞ്ഞെന്നുടെ വാക്കു കേൾ. 4. ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം വേഗേ

നശ്ശമാമായുസ്സുമോക്ക നീ. 5. ശക്തിക്കു വിഘ്നം വരുത്തുവാനെത്രയും ശക്തിയുള്ളൊന്നതിൽ ക്രോധമറിക നീ. 6. പോക നാമിപ്പോഴേ കൂട്ടുക തേരെന്നു രാഘവൻവാക്കുകൾ കേട്ടു സുമന്ത്രരും. 7. കിങ്കരനാമടിയനേയും രാജ്യവും രക്ഷിച്ചുകൊള്ളുക. 8. കുസംഭാവം ചെറുതുണ്ടാകയും വേണ്ട, കൊണ്ടുവരിക വടക്കീരമാശു നീ. 9. നിങ്ങൾ പോകാശു നൂറായിരം വീരന്മാർ. 10. ഒന്നു കൊണ്ടുമിനികാലവിളംബനം നന്നല്ല പോക പുറപ്പെട്ടുകാശു നാം. ഇവയിലേ വിധിരൂപങ്ങളെപ്പറക.

---

## ഇരുപത്തുരണ്ടാം പാഠം.

## നിഷേധക്രിയ.

1. രാമൻ വരും. 2. രാമൻ വരാ.

**100.** ഈ രണ്ടു വാക്യങ്ങളിൽ ആദ്യത്തേതു രാമൻെറ വരവു ഉണ്ടാകുമെന്നും രണ്ടാമത്തേതു രാമൻെറ വരവു ഉണ്ടാകയില്ലെന്നും കാണിക്കുന്നു. ഈ ഭേദം ക്രിയാരൂപത്താൽ ഉണ്ടായതാകയാൽ ക്രിയാവ്യാപാരം നടക്കുന്നുവെന്നർത്ഥമുള്ള രൂപത്തിന്നു **ഭാവക്രിയ**യെന്നും ക്രിയാവ്യാപാരം നടക്കുന്നില്ലെന്നർത്ഥമുള്ള രൂപത്തിന്നു **നിഷേധക്രിയ**യെന്നും പേർ.

ഭാവക്രിയ—ചെയ്യും, നില്ക്കും, കൂടുന്നു, പോകുന്നു, കൊടുത്തു, പറഞ്ഞു.
നിഷേധക്രിയ—ചെയ്യാ, നില്ക്കാ, കൂടായിന്നു, പോകായിന്നു, കൊടാഞ്ഞു, പറയാഞ്ഞു.

**101.** ഇപ്പോൾ ആഖ്യാതത്തെ നിഷേധിപ്പാനായിട്ടു ഇല്ല, അല്ല, വേണ്ട മുതലായ ക്രിയകളെ ഭാവക്രിയകളോടു ചേർക്കുന്നു.

| | |
|---|---|
| രാമൻ വരുന്നു. | രാമൻ വരുന്നില്ല. |
| കൃഷ്ണൻ വന്നു. | കൃഷ്ണൻ വന്നില്ല. |
| സീത വരും. | സീത വരില്ല(=വരികയില്ല). |
| നീ വാ. | നീ വരേണ്ട, നീ വരരുതു. |
| നിങ്ങൾ പോവിൻ. | നിങ്ങൾ പോകേണ്ട, നിങ്ങൾ പോകരുതു. |
| കോരൻ ഓടിയവൻ. | കോരൻ ഓടിയവനല്ല. |

**102.** മേൽപറഞ്ഞ ഉദാഹരണങ്ങളിൽനിന്നു ക്രിയാഖ്യാതത്തെ നിഷേധിപ്പാൻ ഇല്ല എന്ന പദവും നാമാഖ്യാതത്തെ നിഷേധിപ്പാൻ അല്ല എന്ന പദവും വിധിരൂപങ്ങളെ നിഷേധിപ്പാൻ വേണ്ട, അരുതു എന്ന പദങ്ങളും ഉപയോഗിക്കുന്നു എന്നറിയാം.

ജ്ഞാപകം: നിഷേധം ആഖ്യാതത്തെ സംബന്ധിച്ചിരിക്കകൊണ്ടും "കൂടുന്നില്ല" എന്നതു "കൂടായിന്നു" എന്നതിന്നു തുല്യമായിരിക്കകൊണ്ടും "ഇല്ല", "വേണ്ട", "അരുതു" എന്ന പദങ്ങൾ ചേൎന്ന ക്രിയകളെ തന്നെ ആഖ്യാതമായിട്ടു എടുക്കേണം. "അല്ല" എന്നതു ചേൎന്ന നാമത്തേയും ആഖ്യാതമായിട്ടു എടുക്കേണം.

ക്രിയാഖ്യാതം—(സീത) വരികയില്ല; (രാമൻ) വന്നില്ല; (നിങ്ങൾ) പോകേണ്ട; (നീ) വരരുതു.

നാമാഖ്യാതം—(കോരൻ) മടിയനല്ല; (ശങ്കു) തടിയനല്ല; (രാധ) സുന്ദരിയല്ല.

## 28. അഭ്യാസം.

1. മാൎഗ്ഗണം നിഷ്ഫലമായ്വരികയില്ല മമ. 2. നീ തന്നെ ഞാനതിന്നില്ലൊരു സംശയം. 3. അസ്ത്രം വരിഷിച്ച നേരമാകും തത്ര ചിരത്തെ തിരിച്ചറിയായതില്ലേതുമേ. 4. കൎബ്ബുരഭാവം പരിഗ്രഹിക്കായ്ക നീ. 5. ബാണഗണത്തെ വൎഷിച്ചാരിരുവരും കാണരുതാതെ മറഞ്ഞിതു പോക്കളും. 6. ശപിച്ചതു കേട്ടു കപീന്ദ്രനുമന്നു തുടങ്ങിയിവിടേ വരുവീല. 7. എല്ലാവരും നാമിതിൽ ഇറങ്ങിടുക.

---

## ഇരുപത്തുമൂന്നാം പാഠം.

## പൂൎണ്ണക്രിയ, അപൂൎണ്ണക്രിയ.

1. രാമൻ വന്നു. 2. രാമൻ വന്ന കാൎയ്യം സാധിച്ചു.

**103.** ഇവിടെ ഒന്നിൽ "വന്നു" എന്ന പദത്തിന്റെ അൎത്ഥം വേറെ പദങ്ങളുടെ ആശ്രയം കൂടാതെ തന്നേ പൂൎണ്ണമായിരുന്നു. "രാമൻ വന്ന" എന്നു മാത്രം പറയുന്നതായാൽ വാക്യത്തിൽ ഇനിയും എന്തോ പറവാനുണ്ടെന്നു തോന്നും.

അതുകൊണ്ടു "വന്ന" എന്നതിന്റെ അൎത്ഥം പൂൎണ്ണമാവാൻ വേറെ പദങ്ങൾ ആവശ്യമാകയാൽ "വന്നു" എന്നതിനെ **പൂൎണ്ണക്രിയ** എന്നും "വന്ന" എന്നതിനെ **അപൂൎണ്ണക്രിയ** എന്നും പറയും.

**104.** ത്രികാലങ്ങളും വിധിയും പൂൎണ്ണക്രിയാരൂപങ്ങൾ ആകുന്നു.

## ശബ്ദന്യൂനം.

**105.** ക്രിയാരൂപത്തിന്റെ അൎത്ഥം പിൻവരുന്ന നാമത്താൽ പൂൎണ്ണമായ്വരുന്നുവെങ്കിൽ അതിന്നു **ശബ്ദന്യൂനം** എന്നു പറയും.

"രാമൻ വന്ന കാൎയ്യം സാധിച്ചു" എന്നതിൽ "വന്ന" എന്നതിന്റെ അൎത്ഥം കാൎയ്യമെന്ന നാമത്താൽ പൂൎണ്ണമായ്വരുന്നതുകൊണ്ടു അതിനെ ശബ്ദന്യൂനം എന്നു പറയുന്നു.

**106.** വൎത്തമാനത്തിന്റെ രൂപത്തോടു **അപ്രത്യയം** ചേൎത്താൽ വൎത്തമാനശബ്ദന്യൂനവും ഭൂതരൂപത്തോടു **അപ്രത്യയം** ചേൎത്താൽ ഭൂതശബ്ദന്യൂനവും ഉണ്ടാകും. ഭാവിശബ്ദന്യൂനത്തിന്നു പ്രത്യയമില്ല. ഭാവിരൂപം തന്നേ മതി.

| | | | | |
|---|---|---|---|---|
| വൎത്തമാനശബ്ദന്യൂനം: | ഓടുന്ന, | ചാടുന്ന, | പഠിക്കുന്ന, | ഒഴുകുന്ന. |
| ഭൂതശബ്ദന്യൂനം: | പാടിയ, | ചെയ്ത, | പഠിച്ച, | ഒഴുകിയ. |
| ഭാവിശബ്ദന്യൂനം: | വരും, | തരും, | ഉറങ്ങും, | കളിക്കും. |

ജ്ഞാപകം: ശബ്ദന്യൂനങ്ങൾ നാമത്തോടു അന്വയിക്കുന്നു.

### 29. അഭ്യാസം.

1. ശാസ്ത്രി പറഞ്ഞ വാക്കു അവൻ കേട്ടു. 2. അവൻ വേട്ടെക്കു പോകുമ്പോൾ വിളക്കെടുത്തില്ല. 3. [illegible] ക്കാരെക്കണ്ടു. 4. ഉച്ചകൊണ്ടു ആ ചിക്കൊക്കയും മുഴങ്ങിപ്പോയി. 5. കുട്ടി പറയുന്ന വാക്കു കേട്ടാൽ ചിരിയാകും. 6. ആയാൾ ഗ്രഹപ്പിഴ പിടിച്ച ആ

സാധുക്കുട്ടിയുടെ കായ്യകൾ നോക്കി. ൧. ഈ വാക്യങ്ങളിലേ ശബ്ദന്യൂനങ്ങളെ കാണിക്ക. ൨. ഓരോന്നു ഏതു നാമത്താൽ പൂൎണ്ണമാക്കുന്നുവെന്നും ഏതു കാലം കാണിക്കുന്നുവെന്നും പറക. ൩. ശബ്ദന്യൂനങ്ങളെ എങ്ങിനേയുണ്ടാക്കുന്നു? ൪. ശബ്ദന്യൂനങ്ങളെ പ്രയോഗിച്ചു ആറു വാക്യങ്ങളെ ഉണ്ടാക്കുക ൫. കുട്ടി പാഠം പഠിക്കുന്നു. അവൻ നല്ലവനാകുന്നു. പഠിക്കുന്നു എന്നതിനെ ശബ്ദന്യൂനമാക്കി വാക്യങ്ങളെ ഒരു വാക്യമാക്കുക.

## ക്രിയാപുരുഷനാമങ്ങൾ.

**107.** ശബ്ദന്യൂനത്തോടു അവൻ, അവൾ, അതു അല്ലെങ്കിൽ ഇവൻ, ഇവൾ, ഇതു എന്ന സൎവ്വനാമങ്ങൾ ചേൎന്നുണ്ടാകുന്ന രൂപത്തെ **ക്രിയാപുരുഷനാമം** എന്നു പറയും.

### വൎത്തമാനക്രിയാപുരുഷനാമം.

നടക്കുന്നവൻ, പോകുന്നവൾ, വരുന്നതു, ഇരിക്കുന്നവൻ, ചെയ്യുന്നവൾ പായുന്നിതു, കേൾക്കുന്നവർ.

### ഭൂതക്രിയാപുരുഷനാമം.

നടന്നവൻ, പോയവൾ, വന്നതു, ഇരുന്നിവൻ, ചെയ്തിവൾ, പാഞ്ഞിതു കേട്ടവർ.

### ഭാവിക്രിയാപുരുഷനാമം.

നടക്കുമവൻ, നടക്കുവവൻ, നടപ്പോൻ, നടപ്പോൾ, നടക്കുവർ.

## 30. അഭ്യാസം.

1. വരുന്നവൻ ആർ? 2. വീണതു രാമൻ. 3. പറഞ്ഞതു കാൎയ്യമല്ല. 4. ഈ ചെയ്തതു പാപം. 5. ഞാൻ നിണക്കു മനോഹരമായതു പലതും കാട്ടിത്തരാം. 6. ആർ ഇന്നു വരാഞ്ഞതു? 7. കണ്ടതു കണക്കല്ല. ൧. ഈ വാക്യങ്ങളിലെ ക്രിയാപുരുഷനാമങ്ങളെ കാണിച്ചു അവയുടെ കാലങ്ങളെ കാണിക്കുക. ൨. ക്രിയാപുരുഷനാമങ്ങളെ പ്രയോഗിച്ചു ആറു വാക്യങ്ങൾ എഴുതുക. ൩. ക്രിയാപുരുഷനാമങ്ങളെ ഉണ്ടാക്കുന്നതെങ്ങിനേ?

## ഇരുപത്തുനാലാം പാഠം.

## ക്രിയാന്യൂനം.

**108.** പിൻവരുന്ന ക്രിയയാൽ അൎത്ഥം പൂൎണ്ണമാകാതിരുന്ന അപൂൎണ്ണക്രിയകൾ **ക്രിയാന്യൂനം** എന്നു പേർ. വൎത്തമാന ഭൂതകാലങ്ങളിലേ ക്രിയാന്യൂനത്തിന്നു പ്രത്യേകമായി പ്രത്യയങ്ങളില്ല. ഭാവിയിൽ **ആൻ** എന്ന പ്രത്യയം വരും.

### വൎത്തമാനക്രിയാന്യൂനം.

൧. രാമൻ വരുന്നുണ്ടു. ൨. കൃഷ്ണൻ പാഠം പഠിക്കുന്നുണ്ടു. ൩. ഞാൻ പോകുന്നില്ല.

ജ്ഞാപകം: വൎത്തമാനക്രിയാന്യൂനം വൎത്തമാനകാലത്തിന്റെ രൂപത്തോടൊക്കുന്നുവെങ്കിലും അതിന്റെ അൎത്ഥം പിൻവരുന്ന ഉണ്ടു, ഇല്ല എന്ന പദങ്ങളാൽ പൂൎണ്ണമാകുന്നു.

### ഭൂതക്രിയാന്യൂനം.

൧. കൃഷ്ണൻ വന്നുപോയി. ൨. കുട്ടി കിടന്നുറങ്ങി. ൩. രാമൻ കണ്ണുരുട്ടിച്ചോദിച്ചു. ൪. ഒരു വഴിപ്പോക്കൻ അവരെക്കണ്ടിട്ടു പറഞ്ഞു. ൫. അവൻ ബുദ്ധിമാനാകാതെ വരുന്നതല്ല.

### ഭാവിക്രിയാന്യൂനം.

൧. ഗുരുനാഥൻ കുട്ടിയോടു വായിപ്പാൻ കല്പിച്ചു. ൨. കുട്ടി പാഠം പഠിപ്പാൻ തുടങ്ങി. ൩. ഞാൻ കളിക്കുവാൻ പോകുന്നു. ൪. പുത്രന്റെ മുഖം കാണ്മാൻ അമ്മ കൊതിച്ചു. ൫. കേൾപ്പാൻ ആശയുണ്ടെങ്കിൽ പറയാം.

### 31. അഭ്യാസം.

അവൾ ഒച്ച കേട്ടു കുടം താഴത്തു വെച്ചു ആ കുട്ടിയെ എടുപ്പാനായി ഓടി. അതിന്നു മുമ്പേ എരുതുകൾ അവളുടെ നേരേ പാഞ്ഞെത്തി അവളെ മുട്ടി തള്ളിയിട്ടു. വണ്ടി അവളുടെ കാലിന്മേൽ കൂടി കയറിപ്പോയി. ഈ അപായം സംഭവിക്കുന്നതു നോക്കിക്കൊണ്ടു നിന്ന ദേശക്കാർ ഉടനേ ചെന്നു അവളെ എടുത്തു പൊന്തിച്ചു. ൧. ഈ വാക്യങ്ങളിലെ അപൂൎണ്ണക്രിയകളെ എടുത്തു അവയിൽ ഓരോന്നു ഏതേതു വിഭാഗത്തിൽ ചേരുമെന്നു പറക.

൨. ക്രിയാന്യൂനങ്ങളെ പ്രയോഗിച്ചു ആറുവാക്യങ്ങളെ എഴുതുക. ൩. ഭാവിക്രിയാന്യൂനം എങ്ങിനേ ഉണ്ടാകുന്നു?

## സംഭാവന.

കുട്ടികൾ പാഠങ്ങളെപ്പഠിച്ചാൽ അവൎക്കു സമ്മാനം കിട്ടും.

**109.** ഇതിലേ "പഠിച്ചാൽ" എന്നതിന്റെ അൎത്ഥം "അവൎക്കു സമ്മാനം കിട്ടും" എന്ന വാക്യത്താൽ പൂൎണ്ണമാകുന്നു എന്നതുകൊണ്ടു "പഠിച്ചാൽ" എന്നതു അപൂൎണ്ണക്രിയയാകുന്നു. ഈ വാക്യത്തിൽ രണ്ടു സംഗതികൾ അടങ്ങിയിരിക്കുന്നു: 1. "കുട്ടികൾ പാഠങ്ങളെപ്പഠിക്കുക" എന്നതും 2. "അവൎക്കു സമ്മാനം കിട്ടുക" എന്നതും ആകുന്നു. ഇവ അന്യോന്യം ആശ്രയിച്ചുനില്ക്കുന്നവയെന്നു പറഞ്ഞാൽ, ആദ്യം പറഞ്ഞ സംഗതി—"കുട്ടികൾ പാഠങ്ങളെപ്പഠിക്കുക"—നടന്നാൽ മാത്രമേ രണ്ടാമതായി പറഞ്ഞതു—"അവൎക്കു സമ്മാനം കിട്ടുക"—നടക്കയുള്ളൂ. "നീ വന്നാൽ ഞാൻ പോകും" എന്നതിലും 1. "നീ വരിക", 2. "ഞാൻ പോക" എന്ന വാക്യങ്ങൾ അന്യോന്യം ആശ്രയിച്ചുനില്ക്കുന്നു. ആദ്യം പറഞ്ഞതു നടന്നാൽ രണ്ടാമത്തേതു നടക്കും. "നിന്റെ വരവിന്നു ശേഷം എന്റെ പോക്കുണ്ടാകും." "നിന്റെ വരവു പൂൎവ്വം ഉണ്ടാകേണം. അപരം എന്റെ ഗമനം ഉണ്ടാകും." നീ വന്നാൽ ഞാൻ പോകും എന്നതിൽ ക്രിയകൾ ഒന്നിന്റെ ശേഷം മറേറതു നടക്കും എന്ന ബോധം ഉണ്ടാക്കുന്നതുകൊണ്ടു അവകൾ തമ്മിൽ പൌൎവ്വാപൎയ്യസംബന്ധം ഉണ്ടെന്നു പറയും. "വിഷം തിന്നാൽ മരിക്കും." ഇതിൽ "വിഷം തിന്നുക" എന്നും "മരിക്കുക" എന്നും രണ്ടു സംഗതികൾ ഉണ്ടു. അവയിൽ "വിഷം തിന്നുക" എന്നതു കാരണത്തെക്കാണിക്കുന്നു; ഈ കാരണത്തിൽനിന്നുണ്ടാകുന്ന കാൎയ്യം മരണം ആകുന്നു. അതുകൊണ്ടു തിന്നുക, മരിക്കുക എന്ന ക്രിയകൾക്കു തമ്മിൽ കാൎയ്യകാരണസംബന്ധം ഉണ്ടെന്നു പറയും.

**110.** പൌൎവ്വാപൎയ്യസംബന്ധംകൊണ്ടോ കാൎയ്യകാരണസംബന്ധംകൊണ്ടോ അന്യോന്യം ആശ്രയിച്ചുനില്ക്കുന്ന ക്രിയകളിൽ കാരണത്തേയോ പൂൎവ്വം നടക്കേണ്ട സംഗതിയേയോ കാണിക്കുന്ന ക്രിയാരൂപത്തിന്നു **സംഭാവന** എന്നു പേർ.

"പണം സമ്പാദിച്ചാൽ സുഖമായിരിക്കാം" എന്ന വാക്യത്തിൽ പണം സമ്പാദിച്ചിട്ടുണ്ടോ ഇല്ലയോ എന്നു നാം അറിയുന്നില്ല. സമ്പാദിച്ച അവസ്ഥയിൽ സുഖമുണ്ടാകുമെന്നു പറയുന്നു. അതുകൊണ്ടു സംഭാവന ഭാവിയായും അനിശ്ചിതമായുമുള്ള ഒരവസ്ഥയെക്കാണിക്കുന്നു.

**111.** ഭൂതക്രിയാന്യൂനത്തോടു **അൽപ്രത്യയം** ചേൎത്തു ഒന്നാം സംഭാവനയും ക്രിയാപ്രകൃതിയോടു **ഇൽപ്രത്യയം** ചേൎത്തു രണ്ടാം സംഭാവനയും ഉണ്ടാകുന്നു.

ഒന്നാം സംഭാവന: നടന്നാൽ, വന്നാൽ, എടുത്താൽ, തണുത്താൽ, കൊടുത്താൽ.

രണ്ടാം സംഭാവന: പോകിൽ, വരികിൽ, എടുക്കിൽ, തണുക്കിൽ, കൊടുക്കുകിൽ.

## 32. അഭ്യാസം.

1. താൻ ചത്തു മീൻ പിടിച്ചാൽ എന്തു ഫലം? 2. ഗുരുനാഥനരുൾചെയ്യാൽ എതൃവാക്കു പറകൊല്ല. 3. താൻ വളൎത്താൽ വിഷവൃക്ഷമെന്നാകിലും, താൻ മുറിക്കുന്നതു യോഗ്യമല്ലേതുമേ. 4. എല്ലു മുറിയേപ്പണിതാൽ പല്ലു മുറിയെത്തിന്നാം. 5. ചാരിയാൽ ചാരിയതു മണക്കും. 6. അപായങ്ങൾ വന്നാൽ ഉപായങ്ങൾ വേണം. ക. ഇവയിൽ ഉള്ള സംഭാവനകളെക്കാണിക്കു; അവ ഏതേതു ക്രിയയാൽ പൂൎണ്ണമാകുന്നുവെന്നു പറക. ഖ. സംഭാവനകളെച്ചേൎത്തു മൂന്നുവാക്യങ്ങളെ എഴുതുക.

## അനുവാദകം.

രാമൻ വന്നാലും ഞാൻ പോകയില്ല.

**112.** "രാമൻ വന്നാലും" എന്നു പറഞ്ഞാൽ രാമന്റെ വരവു ഉണ്ടാകും എന്നു സമ്മതിക്കുന്ന പക്ഷത്തിലും കൂടി എന്റെ പോക്കു ഉണ്ടാകുന്നതല്ല എന്ന ബോധം ആകയാൽ വന്നാലും എന്ന രൂപം സമ്മതത്തേയോ അനുവാദത്തേയോ കാണിക്കുന്നു. സമ്മതത്തെക്കാണിക്കുന്ന അപൂർണ്ണക്രിയക്കു **അനുവാദകം** എന്നു പേർ.

സംഭാവനയോടു **ഉം പ്രത്യയം** ചേർത്താൽ അനുവാദകം ഉണ്ടാകും.

ഒന്നാം അനുവാദകം: വന്നാലും, ഇരുന്നാലും, പോയാലും.
രണ്ടാം അനുവാദകം: വരികിലും, ഇരിക്കിലും, പോകിലും.

ജ്ഞാപകം: വിധിയുടെ അർത്ഥത്തിൽ ഒന്നാം അനുവാദകത്തെ പൂർണ്ണക്രിയ പോലെ ഉപയോഗിക്കുന്നു. ഈ പ്രയോഗത്തിൽ അനുവാദകം അന്വയിക്കുന്ന പൂർണ്ണക്രിയ സ്പഷ്ടമായി ഗ്രഹിപ്പാൻ കഴിയുന്നതുകൊണ്ടത്രെ അതിനെ വിട്ടുകളയുന്നതു. നിങ്ങൾ വന്നാലും = നിങ്ങൾ വരുവിൻ.

### 33. അഭ്യാസം.

1. നീ എന്തു പറഞ്ഞാലും അവൻ കേൾക്കയില്ല. 2. അവൻ എത്ര കരഞ്ഞാലും ദുഷ്ടന്റെ മനസ്സിൽ ദയ തോന്നുമോ? 3. മുടക്കം എന്തു വന്നാലും ഞാൻ ഈ പ്രവൃത്തി ഉപേക്ഷിക്കയില്ല. 4. തന്നെ തുളച്ചു കയറിട്ടാലും താൻ സൂചിക്കുഴയിൽ നൂൽ കോർത്തു വലിക്കയില്ല. 5. ചത്താലും പെററാലും പുലയുണ്ടു. 6. അവൻ വരികിലും എന്തു? ൭. ഇവയിലേ അനുവാദകങ്ങളെ കാണിക്ക. ൮. അനുവാദകങ്ങളെ എങ്ങിനെയുണ്ടാക്കും?

## ഇരുപത്തഞ്ചാം പാഠം.

## ക്രിയാനാമങ്ങൾ.

**113.** ക്രിയാധാതുവിൽനിന്നുണ്ടായി വിഭക്തിപ്രത്യയങ്ങൾ ധരിക്കുന്ന പദങ്ങൾ **ക്രിയാനാമങ്ങൾ** ആകുന്നു. ഇവക്കു നാമത്തിന്റെയും ക്രിയയുടേയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും. എന്നാൽ ഇവക്കു കാലഭേദങ്ങളെക്കാണിപ്പാനുള്ള ശക്തിയില്ല.

"രാമൻ പാഠങ്ങളെപ്പഠിക്കയാൽ ജയിച്ചു." ഈ വാക്യത്തിൽ പഠിക്കയാൽ എന്ന പദം രാമൻ ചെയ്ത പ്രവൃത്തിയെ കാണിക്കുന്നതു കൂടാതെ പാഠങ്ങളെ എന്ന കർമ്മത്തെ ആവശ്യപ്പെടുന്നതുകൊണ്ടു അതിന്നു ക്രിയയുടെ ലക്ഷണം ഉണ്ടു. അതു **ആൽ** എന്ന തൃതീയാപ്രത്യയത്തിൽ അവസാനിക്കുന്നതുകൊണ്ടു നാമത്തിന്റെയും ലക്ഷണം ഉണ്ടു. ക്രിയാപ്രകൃതിയോടു **അ**, **ഉക** എന്ന പ്രത്യയങ്ങൾ ചേർത്തു ക്രിയാനാമങ്ങൾ ഉണ്ടാകും.

### 34. അഭ്യാസം.

1. പോക തന്നെ ശ്രേഷ്ഠം. 2. ഭ്രമിച്ചീടുക യോഗ്യമല്ല. 3. മൃതരെക്കൊല ചെയ്ക ശാസ്ത്രത്തിൽ വിധിയില്ല. 4. കാര്യമെന്തെടോ വീരാ നാരിയെച്ചതിക്കയാൽ. 5. നീ തുണയാകമൂലം ജയം വന്നു. 6. കളിക്കായ്കകൊണ്ടു സുഖക്കേടായി. 7. അതു കേൾക്കയിൽ ആഗ്രഹമുണ്ടു. ക. ഇവിടെയുള്ള ക്രിയാനാമങ്ങളെക്കാണിക്ക. ഖ. അവയുടെ വിഭക്തികളെപ്പറക. ഗ. ക്രിയാനാമങ്ങളെ പ്രയോഗിച്ചു ആറു വാക്യങ്ങളെ എഴുതുക.

### ഭാവരൂപം.

**114.** ചിലപ്പോൾ ഒരു ക്രിയ വേറേ ക്രിയകളോടു ചേർന്നു ക്രിയാവ്യാപാരത്തെ മാത്രം കാണിച്ചു സ്വതന്ത്രമായി ആഖ്യയോ ആഖ്യാതമോ ആയിരിപ്പാൻ കഴിയാതെ വരും. ഇതിനെ ഭാവരൂപം എന്നു പറയും.

"വയറു നിറയക്കുടിക്കും." നിറയ എന്ന ക്രിയ കുടിക്കും എന്ന ക്രിയയോടു ചേരുന്നു. അതിന്നു കുടിക്കും എന്നതിനെ ആശ്രയിച്ചല്ലാതെ തനിയേ ആഖ്യാതമായി നില്പാൻ കഴിയുന്നില്ല; അതുകൊണ്ടു അപൂൎണ്ണക്രിയയാകുന്നു. അതു വ്യാപാരത്തെക്കാണിക്കുന്നുവെങ്കിലും കാലത്തെക്കാണിക്കുന്നില്ല.

എല്ലു മുറിയേപ്പണിതാൽ പല്ലു മുറിയേത്തിന്നാം. പാത്രം നിറയപ്പാൎപ്പകന്നു. കൺ കുളുക്കക്കണ്ടു. ഇവിടെ മുറിയേ, നിറയ, കുളുക്കെ എന്നിവ ഭാവരൂപങ്ങളാകുന്നു.

**115.** അപൂൎണ്ണക്രിയകളെത്താഴേപ്പട്ടികയിൽ കാണിക്കുന്നു:—

1. ശബ്ദന്യൂനം { വൎത്തമാനം, ഭൂതം, ഭാവി } 2. ക്രിയാപുരുഷനാമം { വൎത്തമാനം, ഭൂതം, ഭാവി }

3. ക്രിയാന്യൂനം { വൎത്തമാനം, ഭൂതം, ഭാവി }

4. ഒന്നാം സംഭാവന 5. ഒന്നാം അനുവാദകം

6. ക്രിയാനാമം

7. ഭാവരൂപം

8. രണ്ടാം സംഭാവന 9. രണ്ടാം അനുവാദകം

## 15. പരീക്ഷ.

1. പൂൎണ്ണക്രിയയുടെ രൂപങ്ങളെപ്പറക. 2. പൂൎണ്ണക്രിയയെന്നാൽ എന്തു? 3. അപൂൎണ്ണക്രിയയെന്നാൽ എന്തു? 4. അപൂൎണ്ണക്രിയയുടെ രൂപങ്ങളേവ? 5. ശബ്ദന്യൂനമെന്നാൽ എന്തു? 6. ക്രിയാന്യൂനമെന്നാൽ എന്തു? 7. ശബ്ദന്യൂനത്തിന്നും ക്രിയാന്യൂനത്തിന്നും തമ്മിൽ ഭേദമെന്തു? 8. ശബ്ദന്യൂനത്തിൽനിന്നും ക്രിയാന്യൂനത്തിൽനിന്നും ഉണ്ടാകുന്ന അപൂൎണ്ണക്രിയകളുടെ പേരുകൾ പറക. 9. ക്രിയാപുരുഷനാമത്തിന്നും ക്രിയാനാമത്തിന്നും തമ്മിൽ ഭേദമെന്തു? 10. ഇവ ഏതു വിഷയങ്ങളിൽ തമ്മിൽ ഒക്കും. 11. രാമൻ പഠിക്കയാൽ ജയിച്ചു, രാമൻ പഠിച്ചാൽ ജയിക്കും എന്നീ വാക്യങ്ങൾ തമ്മിൽ ഭേദമെന്തു? 12. സംഭാവനയെ വിവരിക്കുക. 13. സംഭാവനയെ എങ്ങിനേ ഉണ്ടാക്കുന്നു? 14. അനുവാദകമെന്നാൽ എന്തു? 15. അനുവാദകത്തെ എങ്ങിനേ ഉണ്ടാക്കുന്നു? 16. സം

ഭാവനക്കും അനുവാദകത്തിന്നും തമ്മിൽ ഭേദമെന്തു? 17. ക്രിയാനാമമെന്നാൽ എന്തു? 18. ക്രിയാനാമം ഭാവരൂപത്തിൽനിന്നു എങ്ങിനെ ഭേദപ്പെടുന്നു? 19. പാഠപുസ്തകമെടുത്തു ഒരു ഭാഗം വായിച്ചു അതിലുള്ള പൂൎണ്ണക്രിയകളേയും അപൂൎണ്ണക്രിയകളേയും തരംതിരിക്കുക.

## 35. അഭ്യാസം.

1. താഴെ ചേൎത്ത പദ്യങ്ങളിലെ അപൂൎണ്ണക്രിയകളെ കാണിക്കുക:—

൧. അപേക്ഷയുള്ളോരു ജനത്തിനെല്ലാം
ഉപേക്ഷകൂടാതെ കൊടുക്കുമീശൻ.

൨. യാതൊന്നുകൊണ്ടു പരലോകസുഖം ലഭിപ്പൂ
ചെയ്യാവൂ കേവലമതു തന്നേ നമുക്കു നല്ലൂ.

൩. മുമ്പിൽ ഗമിച്ചീടിന ഗോവുതന്റെ
പിമ്പേ ഗമിക്കും ബഹുഗോക്കളെല്ലാം.

൪. ഒരുത്തനുണ്ടാക്കിന ദുൎവ്വാദം
പരത്തുവാനാളുകളുണ്ടസംഖ്യം.

൫. ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ള കാലം?
കാരസ്കരത്തിൻകുരു പാലിലിട്ടാൽ,
കാലാന്തരേ കൈപ്പു ശമിപ്പതുണ്ടോ?

൬. കൎത്തവ്യമാകും പരോപകാരത്തിങ്ക-
ലാൎത്തി വൈമുഖ്യാദി യോഗ്യമല്ലതുമേ.

൭. അൎത്ഥവ്യയത്തിങ്കലാധിയുണ്ടായാല-
നൎത്ഥമെന്നേ വരൂ, ബോധിച്ചുകൊൾക നീ.

൮. തന്നുടെയവകാശം ലഭിപ്പാനാളല്ലാത്ത
മന്നവന്മാരും പുല്ലും ഭേദമില്ലറിഞ്ഞാലും.

൯. ഇന്നിലം കൈവിട്ടു പോകിലിന്നാമെല്ലാം
നന്നായിട്ടെങ്ങുമേ വന്നുകൂടാ.

൧൦. താതന്താനിങ്ങിനെ ചൊന്നോരു നേരത്തു
താനുമമ്മെല്ലാരും കേൾക്കെച്ചൊന്നാൻ.

2. ഇവയുടെ അൎത്ഥം വിവരിക്കുക. 3. കുശവൻ കലം ഉണ്ടാക്കുന്നതിനെ കണ്ടിട്ടുണ്ടെങ്കിൽ അതിനെ വിവരിച്ചെഴുതുക. 4. പരുത്തികൊണ്ടു തുണി യെങ്ങിനെയുണ്ടാക്കുന്നു?

## ഇരുപത്താറാം പാഠം.

## നിഷേധക്രിയാരൂപങ്ങൾ.

**116.** നിഷേധത്തിലേ പൂൎണ്ണക്രിയാരൂപങ്ങളും ഉണ്ടാക വാനായിട്ടു ക്രിയാപ്രകൃതിയോടു താഴേകാണിച്ച പ്രത്യയങ്ങളെ ചേൎക്കും.

| | പ്രത്യയം. | | | |
|---|---|---|---|---|
| വൎത്തമാനം: | ആയിന്നു. | പോകായിന്നു. | കളിക്കായിന്നു. | വരായിന്നു. |
| | ആയുന്നു. | പോകായുന്നു. | കളിക്കായുന്നു. | വരായുന്നു. |
| ഭൂതം: | ആഞ്ഞു. | പോകാഞ്ഞു. | കളിക്കാഞ്ഞു. | വരാഞ്ഞു. |
| ഭാവി: | ആ. | പോകാ. | കളിക്കാ. | വരാ. |
| വിധി (ബ. വ.): | ആയ്വിൻ. | പോകായ്വിൻ. | കളിക്കായ്വിൻ. | വരായ്വിൻ. |
| | | തരായ്വിൻ. | | |

വർ, തർ എന്ന ധാതുക്കളോടു തന്നേ പ്രത്യയങ്ങൾ ചേൎത്തിരിക്കുന്നു. വൎത്തമാനത്തിന്നു ഇപ്പോൾ പ്രയോഗമില്ലെന്നു പറയാം.

**117.** നിഷേധത്തിൽ അപൂൎണ്ണക്രിയാരൂപങ്ങളെ ഉണ്ടാക്കുവാൻ ചേൎക്കുന്ന പ്രത്യയങ്ങളെത്താഴേകാണിച്ചിരിക്കുന്നു.

### 1. ശബ്ദന്യൂനം.

| | | | | | |
|---|---|---|---|---|---|
| വൎത്തമാനം: | ആത്ത. | പോകാത്ത. | കളിക്കാത്ത. | വരാത്ത. | തരാത്ത |
| ഭൂതം: | ആഞ്ഞ. | പോകാഞ്ഞ. | കളിക്കാഞ്ഞ. | വരാഞ്ഞ. | തരാഞ്ഞ |
| ഭാവി: | ആ. | പോകാ. | കളിക്കാ. | വരാ. | തരാ. |

ഭാവിശബ്ദന്യൂനത്തിന്നു ഇപ്പോൾ പ്രയോഗമില്ല.

2. ഇവയോടു അവൻ മുതലായ സൎവ്വനാമങ്ങളെ ചേൎത്താൽ നിഷേധത്തിലേ ക്രിയാപുരുഷനാമം ഉണ്ടാകും.

*പോകാത്തവൻ, പോകാഞ്ഞവൻ, കളിക്കാത്തവൻ, കളിക്കാഞ്ഞവൻ.*

### 3. ക്രിയാന്യൂനം.

വൎത്തമാനം: ആത്തു. പോകാത്തു. കളിക്കാത്തു. വരാത്തു. തരാത്തു.

ഭൂതം: { ആതെ. പോകാതെ. കളിക്കാതെ. വരാതെ. തരാതെ.
ആഞ്ഞു. പോകാഞ്ഞു. കളിക്കാഞ്ഞു. വരാഞ്ഞു. തരാഞ്ഞു.

ഭാവി: ആയ്വാൻ. പോകായ്വാൻ. കളിക്കായ്വാൻ. വരായ്വാൻ. തരായ്വാൻ.

### 4. ക്രിയാനാമം. 5. ഭാവരൂപം.

പ്രകൃതിയോടു ആയ്ക ചേൎത്താൽ ക്രിയാനാമവും ഭാവരൂപവും ഉണ്ടാകും.

പോകായ്ക. കളിക്കായ്ക. വരായ്ക. തരായ്ക.

### 6. സംഭാവന. 7. അനുവാദകം.

ആഞ്ഞുപ്രത്യയത്തിൽ അവസാനിക്കുന്ന ക്രിയാന്യൂനത്തോടു ആൽപ്രത്യയം ചേൎത്താൽ ഒന്നാം സംഭാവനയും ക്രിയാനാമത്തോടു ഇൽപ്രത്യയം ചേൎത്താൽ രണ്ടാം സംഭാവനയും ഉണ്ടാകും. ഇവയോടു ഉം ചേൎത്താൽ അനുവാദകങ്ങളും ഉണ്ടാകും.

സംഭാവന: { 1. പോകാഞ്ഞാൽ. കളിക്കാഞ്ഞാൽ. വരാഞ്ഞാൽ. തരാഞ്ഞാൽ.
2. പോകായ്കിൽ. കളിക്കായ്കിൽ. വരായ്കിൽ. തരായ്കിൽ.

അനുവാദകം: { 1. പോകാഞ്ഞാലും. കളിക്കാഞ്ഞാലും. വരാഞ്ഞാലും. തരാഞ്ഞാലും.
2. പോകായ്കിലും. കളിക്കായ്കിലും. വരായ്കിലും. തരായ്കിലും.

### 36. അഭ്യാസം.

1. താഴെ ചേൎത്ത വാക്യങ്ങളിലെ നിഷേധക്രിയകളെ കാണിച്ചു തരംതിരിക്കുക:—

൧. മുന്നമെ ലഭിക്കാത്തുള്ളൎത്ഥങ്ങൾ ലഭിക്കേണം.

൨. കസ്തൂരം മുകൎന്നിട്ടില്ലിന്നേ സുഗന്ധിയാഞ്ഞാൽ,
*എപ്പോഴെന്നറിയാതെ നാസ്തിക്കാരെന്നേ വേണ്ടു.*

൩. അൎത്ഥമുണ്ടായാലതുകൊണ്ടനുഭവിക്കാഞ്ഞാൽ,
അൎത്ഥമുള്ളോരതിരപ്പാളിയുമൊരുപോലെ.
൪. പണ്ടു കേട്ടറിവില്ലാതുള്ളോരു ശബ്ദം കേട്ടു.
൫. കാൎയ്യമില്ലാത വസ്തു ചിന്തിച്ചു പ്രവൃത്തിച്ചാൽ,
കാരണം കൂടാതുള്ളോരനൎത്ഥം ഭവിച്ചീടും.
൬. ചൊല്ലുകൂടാതെ തന്നേ മൎത്ത്യൻെറ മനോഗതം
തെല്ലുമേ തെറ്റീടാതെ ബോധിക്കുമ്മഹാജ്ഞനം.
൭. സേവകനുള്ളവസരം കാണാതെ തിരുമുമ്പിൽ
ആവലാതിക്കു ചെന്നാലബദ്ധമായിത്തീരും.
൮. ഉത്തമനധമനുമ്മദ്ധ്യമനെന്നീവണ്ണം
മൎത്ത്യന്മാർ മൂന്നുവിധമുണ്ടെന്നു ബോധിക്കേണം.
എന്നതിലധമന്താൻ വിഘ്നത്തിൽ ഭയംകൊണ്ടു
ഒന്നുമേ തുടങ്ങാതെ നിസ്സാരനായിരുന്നീടും.
മദ്ധ്യമൻ പിന്നേ കാൎയ്യം തുടങ്ങും മുടങ്ങുംപോൾ
ബുദ്ധിയും കെട്ടു പാരം മടങ്ങിയടങ്ങീടും.
ഉത്തമന്മാരോ മദ്ധ്യേ മുടക്കം വന്നെങ്കിലും
സിദ്ധമാമോളം കാൎയ്യം കൈവിട്ടുകയുമില്ല.
ഇന്നു ഞാനവസരമെന്നൊന്നു ഗ്രഹിക്കാതെ
ചെന്നു ചാടുകയുമില്ലെന്നു ബോധിക്ക ഭവാൻ.
സേവകൎക്കാചാൎയ്യനാം ശീഘ്രമിതാനെങ്കിലും
കേവലമവസരം ബോധിക്കാതുരചെയ്യാൻ,
ലാഘവം ഭവിച്ചീടും കാൎയ്യവും വരാ തൻെറ
ശ്ലാഘിതത്തിന്നും ഹാനി വന്നുപോമസംശയം.

2. ൮ൻെറ അൎത്ഥം എഴുതുക. 3. അതിലേ നാമങ്ങളെ എടുത്തു തരംതിരിക്കുക. 4. ഉത്തമി എങ്ങിനേ ഉണ്ടാകുന്നുവെന്നു വിവരിച്ചെഴുതുക. 5. നിലം കൃഷിചെയ്യുന്നതു വിവരിക്കുക.

## 16. പരീക്ഷ.

1. നിഷേധക്രിയ എന്നാൽ എന്തു? 2. നിഷേധക്രിയക്കു പൂൎണ്ണക്രിയയിലുള്ള രൂപങ്ങളെപ്പറക. 3. വൎത്തമാനം, ഭൂതം, ഭാവി ഈ ത്രികാലരൂപങ്ങളു എങ്ങിനെ ഉണ്ടാകുന്നു? 4. നിഷേധത്തിൽ വിധിക്കുള്ള രൂപങ്ങൾ എവ ഉദാഹരിക്കുക. 5. നിഷേധത്തിൻെറ അപൂൎണ്ണരൂപങ്ങളെപ്പറക. ഇവയി

ഓരോ രൂപം പ്രയോഗിച്ചു വാക്യങ്ങൾ എഴുതുക. 6. നിഷേധക്രിയനാമം, സംഭാവന, അനുവാദകം ഇവയെ ഉപയോഗിച്ചു ഒരു വാക്യം എഴുതുക. 7. പാഠപുസ്തകത്തിലെ ഒരു പുറം വായിച്ചു അതിലുള്ള ഭാവക്രിയകളെ നിഷേധക്രിയകളാക്കി മാററിയെഴുതുക. 8. ഒരു കല്യാണം, ഒരു ഉത്സവം, ഒരു സദ്യ, ഒരു യാത്ര ഇവയിൽ ഏതെങ്കിലും ഒന്നിനെക്കുറിച്ചു രാമനും കൃഷ്ണനും തമ്മിൽ നടന്ന ഒരു സംഭാഷണമായി എഴുതുക.

---

## ഇരുപത്തേഴാം പാഠം.

## ഗുണവചനം.

**118.** "കുതിര ഓട്ടം." ഈ വാക്യത്തിൽ കുതിര എന്ന പദം ആ ജാതിയിലുള്ള എല്ലാക്കുതിരകളേയും കുറിക്കുന്നതുകൊണ്ടു ഒരു വ്യക്തിയെക്കുതിരജാതിയിലേ മററു വ്യക്തികളിൽ നിന്നു തിരിച്ചറിയുവാനായിട്ടു അതിനുള്ള ചില ഗുണങ്ങളെ പ്പറയേണ്ടിവരും. അതിൻെറ നിറം വെളുത്തതാകുന്നുവെങ്കിൽ "വെളുത്ത കുതിര ഓട്ടം" എന്നു പറയേണം. വെളുത്ത എന്ന പദം കുതിരകളെ രണ്ടുതരങ്ങൾ ആക്കുന്നു. ഒന്നിൽ വെള്ളക്കുതിരകളും മറേറതിൽ വെള്ളയല്ലാത്ത കുതിരകളും അടങ്ങും. "ചെറിയ വെള്ളക്കുതിര" എന്നു പറയുന്നതായാൽ "ചെറിയ" എന്ന പദം വെള്ളക്കുതിരകളെ രണ്ടുതരങ്ങളാക്കുന്നു. ഒന്നിൽ ചെറിയ വെള്ളക്കുതിരകളും മറേറതിൽ ഈവിധമല്ലാത്ത വെള്ളക്കുതിരകളും അടങ്ങും. രാമൻെറ ചെറിയ വെള്ളക്കുതിര എന്നു പറഞ്ഞാൽ പ്രസംഗം രാമൻെറ കുതിരകളെ സംബന്ധിച്ചാകുന്നുവെന്നും വെള്ള എന്ന പദത്താൽ രാമൻെറ കുതിരകളെ രണ്ടുതരങ്ങളായി വിചാരിച്ചു അവയിൽ വെള്ളക്കുതിരകളെക്കുറിച്ചുമാത്രം പറയുന്നുവെന്നും രാമൻെറ ചെറിയ വെള്ളക്കുതിര എന്നതുകൊണ്ടു രാമനുള്ള വെള്ളക്കുതിരകളിൽ ചെറിയ കുതിരയെക്കുറിച്ചു പറയുന്നുവെന്നും നമുക്കറിയാം.

**119.** കുതിരജാതിയിലെ എല്ലാകുതിരകളെക്കാൾ വെള്ളകുതിരകൾ സംഖ്യയിൽ കുറയുമെന്നും ചെറിയ വെള്ളകുതിരകൾ വെള്ളകുതിരകളെക്കാൾ സംഖ്യയിൽ കുറയുമെന്നും പ്രത്യക്ഷമല്ലൊ. ആകയാൽ വെള്ള, ചെറിയ എന്ന പദങ്ങളെ ഒരു നാമത്തോടു ചേൎത്താൽ അവ ആ ജാതിയിലെ വ്യക്തികളുടെ സംഖ്യയെകുറെക്കുകയും, നാമത്തിന്റെ ഗുണങ്ങളെ അധികമാക്കുകയും ചെയ്യും. ഈ വിധം പദങ്ങൾക്കു **ഗുണവചനങ്ങൾ** എന്നു പറയും.

വെള്ള, ചെറിയ, വലിയ, പുതിയ, നല്ല, വല്ല, പഴയ. ഇവ ഗുണവചനങ്ങൾ ആകുന്നു.

## 37. അഭ്യാസം.

1. ചെറുകുട്ടികൾ നല്ല വാക്കുകൾ പറയേണം. 2. ഇഴജന്തുക്കൾ ചെറുകുറുകാൽകൊണ്ടു ഇഴയുന്നു. 3. വലിയ ജനസമൂഹം ചെറിയ സ്ഥലത്തു കൂടിയാൽ തമ്മിൽ തിക്കും തിരക്കും ഉണ്ടാകും. 4. പച്ച മാങ്ങ തിന്നേണ്ട, പഴുത്ത മാങ്ങ തിന്നുവിൻ. 5. നെടിയ മനുഷ്യൻ കോടിവസ്ത്രം ഉടുത്തു പാപ്പുറമ്പിലെ പൊട്ടകിണററിന്റെ അരികെ ഇരുന്നു പച്ചവെള്ളം കുടിച്ചു. 6. അരിയ വില്ലാളി കൊടിയ ശത്രുക്കളോടെതിൎത്തു. 7. തെളിഞ്ഞ പുതുവെള്ളം കുടിക്ക.
൧. ഇവയിലുള്ള ഗുണവചനങ്ങളെ പറക. ൨. നല്ല, ഇളയ, പഴയ, കറിയ, നേരിയ, കറുത്ത, പച്ച, ഉരുണ്ട. ഇവയെ ഓരോ നാമത്തോടു ചേൎത്തു വാക്യങ്ങളെ ഉണ്ടാക്കുക.

## വിശേഷ്യവിശേഷണങ്ങൾ.

**120.** അനേകവസ്തുക്കൾക്കു സമമായ ഗുണങ്ങൾ ഉണ്ടെങ്കിൽ ആ ഗുണസാമ്യം ഹേതുവായിട്ടു വസ്തുക്കളെ വൎഗ്ഗങ്ങൾ ആക്കാമെന്നും ഗുണങ്ങൾ വസ്തുക്കളിലുള്ളവയെന്നും മുമ്പേ പറഞ്ഞിരിക്കുന്നു. ദ്രവ്യത്തിന്നു അനേകഗുണങ്ങളുള്ളവയിൽ ഏവയെയാകുന്നു പ്രസംഗത്തിങ്കൽ ഗ്രഹിക്കേണ്ടതു എന്നു കാണിപ്പാനായിട്ടു ഗുണവചനങ്ങളെ പ്രയോഗിക്കുന്നു. ഗുണ

വചനം ജാതിസംഖ്യയെക്കുറിക്കുകയും ഗുണസംഖ്യയെ അധികമാക്കുകയും ചെയ്യുന്നു. അപ്പോൾ ഗുണവചനം എതു നാമത്തോടു ചേൎന്നിരിക്കുന്നുവോ ആ നാമത്തെ **വിശേഷിക്കുന്നു**വെന്നു പറയും. ഒരു വസ്തുവിനേയോ വ്യാപാരത്തേയോ സംബന്ധിച്ചു പറയുമ്പോൾ അതിന്റെ ഗുണങ്ങളേയോ മറ്റുവല്ല സംഗതിയേയോ കാണിക്കുന്ന പദങ്ങൾ **വിശേഷണങ്ങൾ** ആകുന്നു. വിശേഷണം എതിനോടു ചേരുന്നുവോ ആയതിനെ **വിശേഷ്യം** എന്നു പറയും.

വെള്ളക്കുതിര എന്നതിൽ കുതിര "വിശേഷ്യവും" വെള്ള "വിശേഷണവും" ആകുന്നു.

**121. ഗുണവചനങ്ങളെല്ലാം വിശേഷണങ്ങളാകുന്നു.**

**122.** നാമവിശേഷണങ്ങളിൽ ഗുണവചനങ്ങൾക്കു പുറമേ, ശബ്ദന്യൂനങ്ങളും നാമപദത്തിന്റെ ചില വിഭക്തികളും അടങ്ങും.

| | |
|---|---|
| ശബ്ദന്യൂനം: | വരുന്ന കുട്ടിയെ ഞാൻ കണ്ടു.<br>വന്ന മനുഷ്യൻ പോയിട്ടില്ല.<br>വരും കാലത്തു സുഖമുണ്ടാകും. |
| പ്രഥമവിഭക്തി: | 1. മേത്തരം മത്സ്യം, 2. മനോഹരം ഉദ്യാനം, 3. ഉഗ്രൻ ദശാസ്യൻ, 4. സുന്ദരൻ വിപ്രൻ. |
| ഷഷ്ഠി: | 1. ദശരഥന്റെ പുത്രൻ, 2. രാമന്റെ ഭാൎയ്യ, 3. രാമന്റെ രാജ്യം, 4. സീതയുടെ ഭൎത്താവു. |
| സപ്തമി: | 1. നാട്ടിലെ വൎത്തമാനം, 2. രജ്ജുഖണ്ഡത്തിലേ സൎപ്പം, 3. യുദ്ധത്തിലെ ധൈൎയ്യം, 4. വിദ്യയിലേ ഉത്സാഹം. |

**123.** ഗുണവചനങ്ങൾ സംസ്കൃതഭാഷയിൽനിന്നു വന്നവയാണെങ്കിൽ ലിംഗത്തേയും വചനത്തേയും കാണിപ്പാനായിട്ടു രൂപഭേദം ചിലപ്പോളുണ്ടാകും. വിശേഷണം വിശേഷ്യത്തോടു ചേരുമ്പോൾ ആയ എന്ന ശബ്ദന്യൂനം വരും. സു

ദര എന്ന ഗുണവചനം പുല്ലിംഗമായ വിശേഷ്യത്തോടു ചേരുമ്പോൾ സുന്ദരൻ എന്നാകും.

പുല്ലിംഗം: സുന്ദരനായ പുരുഷൻ, സുന്ദരന്മാരായ പുരുഷന്മാർ, ഗുണവാനായ നൃപൻ, ഗുണവാന്മാരായ നൃപന്മാർ, ഭയങ്കരനായ രാക്ഷസൻ.

സ്ത്രീലിംഗം: സുന്ദരിയായ സ്ത്രീ, സുന്ദരിമാരായ സ്ത്രീകൾ, ഗുണവതിയായ രാജ്ഞി, ഭയങ്കരിയായ രാക്ഷസി.

നപുംസകലിംഗം: സുന്ദരമായ മുഖം, സുന്ദരങ്ങളായ മുഖങ്ങൾ, ബലവത്തായ രാജ്യം, ഭയങ്കരമായ വനം.

**124.** ഗുണവചനത്തിന്നു പകരം ഗുണനാമത്തെ പ്രയോഗിക്കാം. ഗുണനാമത്തെ ഗുണിനാമത്തോടു ചേർപ്പാൻ "ഉള്ള" എന്ന ശബ്ദന്യൂനം ഉപയോഗിക്കും.

സൌന്ദൎയ്യമുള്ള സ്ത്രീ = സുന്ദരിയായ സ്ത്രീ.

ഗുണമുള്ള രാജ്ഞി = ഗുണവതിയായ രാജ്ഞി.

ഗുരുത്വമുള്ള പദാൎത്ഥം, മഹിമയുള്ള കാൎയ്യം, ശൌൎയ്യമുള്ള കുട്ടി, സാമൎത്ഥ്യമുള്ള ശില്പി, ചാതുൎയ്യമുള്ള മന്ത്രി, ബുദ്ധിയുള്ള മകൻ.

ജ്ഞാപകം: ഉള്ള എന്ന പദത്തോടുകൂടിയ ഗുണനാമത്തെ വിശേഷണമായിട്ടു എടുക്കാം. "സൌന്ദൎയ്യമുള്ള" എന്നതു സ്ത്രീയുടെ വിശേഷണം.

**125.** മേലുദാഹരണങ്ങളിൽ വിശേഷണം വിശേഷ്യത്തിന്റെ മുമ്പിൽ നില്ക്കയാൽ അതിന്നു **പൂൎവ്വവിശേഷണം** എന്ന പേർ ഇരിക്കട്ടെ. പിന്നിൽ വിശേഷണം നില്ക്കുന്നുവെങ്കിൽ അതിനെ **ഉത്തരവിശേഷണം** എന്നു പറയാം.

**126.** വിശേഷണങ്ങൾ വിശേഷ്യത്തിന്റെ പിന്നിൽ വരുന്നുവെങ്കിൽ അവക്കു ലിംഗഭേദം ഉണ്ടാകും. അപ്പോൾ സംബന്ധക്രിയയും ചേരും.

| പൂൎവ്വവിശേഷണം: | ഉത്തരവിശേഷണം: |
|---|---|
| കറുത്ത മനുഷ്യൻ. | മനുഷ്യൻ കറുത്തവനാകുന്നു. |
| തടിച്ച പെണ്ണു. | പെണ്ണു തടിച്ചവളാകുന്നു. |
| വലിയ വീടു. | വീടു വലിയതാകുന്നു. |

ജ്ഞാപകം: "മനുഷ്യൻ കറുത്തവൻ ആകുന്നു" എന്നവാക്യത്തിൽ "കറുത്തവൻ" എന്നതു ആഖ്യാതപൂരണവും ഉത്തരവിശേഷണവും ആയിരിക്കുന്നു. "രാമൻ വീരൻ ആകുന്നു" എന്ന വാക്യത്തിൽ ആഖ്യാതപൂരണമായ "വീരൻ" എന്നതു നാമമാകകൊണ്ടു ഉത്തരവിശേഷണമാകയില്ല. ഗുണവചനങ്ങളെ മാത്രമേ ഉത്തരവിശേഷണമായിട്ടെടുക്കയുള്ളു.

1. താഴെ എഴുതിയ വാക്യങ്ങളിലെ ഗുണനാമത്തിന്നു പകരം ഗുണവചനത്തെ എഴുതി വാക്യത്തെ മാറ്റുക:— ൧. ശില്പി വളരെ സാമൎത്ഥ്യമുള്ളവനാകുന്നു. ൨. ഇവൻ വളരെ ബുദ്ധിയുള്ള കുട്ടിയാകുന്നു. ൩. ബലമുള്ള മനുഷ്യൻ വപ്പിച്ചതായ കാൎയ്യവും കുടുക്കനെ സാധിപ്പിക്കും. ൪. ഇവൾക്കു ഈ കാൎയ്യത്തിന്നു യോഗ്യതയില്ല. ൫. കുട്ടിക്കു ധൈൎയ്യവും സ്ഥിരതയും ഉണ്ടു. ൬. ഔദാൎയ്യമുള്ള രാജാവു സൌന്ദൎയ്യമുള്ള കുട്ടിയുടെ മാധുൎയ്യത്തോടുകൂടിയ ഗാനം കേട്ടു സന്തോഷിച്ചു.

2. താഴെ എഴുതിയ വാക്യങ്ങളിലെ ഗുണവചനത്തിന്നു പകരം ഗുണനാമം എഴുതി വാക്യം മാറ്റുക:— ൧. ഭൂലോകം വിശാലമായ ഭവനം. ൨. ശത്രുക്കളെ സംഹരിച്ച ധീരനായ പുരുഷൻ. ൩. ശൂരനായ ബാലൻ ക്രൂരനായ ശത്രുവെ ട്ടുത്തു. ൪. ചൂടുവെള്ളം ചെറുമുല്ലക്കു പകരാമോ? ൫. ഇവളുടെ മധുരമായ ഗാനം കേൾക്ക. ൬. ചന്ദ്രനെപ്പോലെ സുന്ദരമായ മുഖത്തെക്കണ്ടു സന്തോഷിച്ചു.

## 17. പരീക്ഷ.

1. ഗുണവചനം എന്നാൽ എന്തു? 2. ഗുണവചനത്തിന്റെ ഉപയോഗം എന്തു? 3. ഗുണവചനങ്ങളെക്കൊണ്ടു എന്താവശ്യം? 4. ഗുണവചനത്തിന്നും ഗുണനാമത്തിന്നും തമ്മിൽ വ്യത്യാസം എന്തു? 5. വിശേഷണമെന്നാൽ എന്തു? 6. നാമവിശേഷണങ്ങളാകുന്ന പദങ്ങൾ ഏവ? 7. ഗുണവചനങ്ങളും വിശേഷണങ്ങളും ഒന്നു തന്നേയോ? 8. ഇവ തമ്മിൽ ഭേദമെന്തു? 9. പൂൎവ്വവിശേഷണമെന്നാൽ എന്തു? ഉദാഹരണങ്ങളെപ്പറക. 10. വിശേഷണം വിശേഷ്യത്തിന്റെ പിന്നിൽ വന്നാൽ അതിന്നുണ്ടാകുന്ന രൂപഭേദങ്ങൾ ഏവ? ഉദാഹരിക്ക. 11. വിശേഷ്യമെന്നാൽ എന്തു? 12. ഗുണനാമത്തെ നാമത്തോടു ചേൎക്കുവാനുപയോഗിക്കുന്ന ക്രിയ ഏതു? 13. ഗുണവചനം സംസ്കൃതഭാഷയിൽനിന്നുണ്ടായതാണെങ്കിൽ അതിനെ നാമത്തോടു ചേൎക്കുന്നതു എങ്ങിനേ? 14. ശുദ്ധമലയാളവാക്കുകൾ ഉത്തരവിശേഷണങ്ങൾ ആകുന്നുവെങ്കിൽ അവയെ വിശേഷ്യത്തോടു ചേൎക്കുന്നതു എങ്ങിനേ?

## ഇരുപത്തെട്ടാം പാഠം.

## അവ്യയം.

**127.** നാമത്തെപ്പോലെ എല്ലാ വിഭക്തിരൂപങ്ങളും ക്രിയയെപ്പോലേ ത്രികാലരൂപങ്ങളും ഇല്ലാത്ത പദങ്ങൾ അവ്യയങ്ങൾ ആകുന്നു.

### ഉദാഹരണങ്ങൾ:

I. ഉം, രാമനും കൃഷ്ണനും വന്നു.
ഓ, രാമനോ കൃഷ്ണനോ വന്നു.
ഈ, അല്ലീ, ആ, ഏ.

II. അതേ, തന്നേ, ഉവ്വ്, അതാ, ഇതാ, ഛീ, ഛേ, ഹേ, അഹോ, എടേ,
എടാ, എടീ ഇത്യാദി.

III. പുനഃ, അപി, മുഹുഃ, പ്രത്യഹം ഇത്യാദി.

IV. അവിടേ, അപ്പോൾ, അത്ര, അന്നു, അങ്ങു, അങ്ങിനേ ഇത്യാദി.

ജ്ഞാപകം: 1. അവ്യയം വാക്യത്തിലേ ആഖ്യയോ, ആഖ്യാതമോ, കർമ്മമോ ആയിരിക്കയില്ല. പദങ്ങളെ കൂട്ടിച്ചേർക്കയോ, വേർപിരിക്കയോ, വിശേഷിക്കുകയോ, മനോവികാരങ്ങളെ സൂചിപ്പിക്കുകയോ ചെയ്യുന്നു. 2. അവ്യയങ്ങളിൽ ചിലവ നാമങ്ങളേയും മററുചിലവ ക്രിയകളേയും വിശേഷിക്കും. ഉദാഹരണങ്ങൾ ക്രിയാവിശേഷണത്തിൽ പറയും.

## ക്രിയാവിശേഷണം.

**128.** ക്രിയാപദം കാണിക്കുന്ന വ്യാപാരം പലവിധമായും സംഭവിപ്പാൻ കഴിയുന്നതുകൊണ്ടു ഈ വ്യാപാരത്തിന്റെ സംഭവത്തെക്കുറിച്ചു, 1. അതു എപ്പോൾ സംഭവിച്ചു 2. എവിടുന്നു സംഭവിച്ചു? 3. എങ്ങിനേ സംഭവിച്ചു? 4. എന്തിന്നായ്ക്കൊണ്ടു സംഭവിച്ചു? 5. സംഭവിപ്പാൻ കാരണം എന്തു? 6. എത്രത്തോളം സംഭവിച്ചു? എന്നും മററും ഉള്ള ചോദ്യങ്ങൾക്കു ഇടവരുന്നു. ഈ ചോദ്യങ്ങൾക്കുത്തരമായിട്ടു ക്രിയ കാണിക്കുന്ന വ്യാപാരത്തെ സംബന്ധിച്ച സംഗതികൾ

കാണിക്കുന്ന പദങ്ങളെ ക്രിയാവിശേഷണങ്ങൾ എന്നു പറയുന്നു.

ഇവ 1. സ്ഥലം, 2. കാലം, 3. പ്രകാരം, 4. പ്രമാണം, 5. സംഖ്യ, 6. ഗുണം, 7. നിശ്ചയം, 8. കാൎയ്യകാരണം മുതലായ അൎത്ഥങ്ങളോടു കൂടിയവയായിരിക്കും.

## 1. സ്ഥലം.

൧. നിങ്ങൾ ഇവിടേ വരുവിൻ. ൨. രാമൻ എവിടേപ്പോയി? ൩. പുസ്തകം അവിടേയുണ്ടു. ൪. ഇങ്ങു വാ. ൫. എങ്ങു പോയി? ൬. അകലേ നില്ക്ക. ൭. അരികേ വാ. ൮. നീളേ നടന്നു. ൯. ദൂരം പോയി. ൰. താഴേ വീണു. ൰൧. ചാരത്തു വാ. ൰൨. രാത്രേ വരികരികത്തു സമൎത്ഥം. ൰൩. അവൻ കിഴക്കോട്ടു പോയി.

ജ്ഞാപകം: ഈ വിശേഷണപദങ്ങൾ അവ്യയങ്ങൾ ആകുന്നു. ഈ അൎത്ഥം കാണിപ്പാനായിട്ടു ചതുൎത്ഥിയും പഞ്ചമിയും സപ്തമിയും വരും.

ചതുൎത്ഥി: ൧. രാമൻ വനത്തിലേക്കു പോയി. ൨. കൃഷ്ണൻ ഭൃത്യനെ വീട്ടിലേക്കയച്ചു. ൩. നദീതീരത്തിലേക്കു ചെന്നു. ൪. ശത്രുക്കൾ നാനാദിക്കിലേക്കു പോയി.

പഞ്ചമി: ൧. കുട്ടി പടിയിൽനിന്നു വീണു. ൨. കടലിൽനിന്നു കരയേറി. ൩. മാല കഴുത്തിൽനിന്നു നീക്കി. ൪. രാമൻ ആസനത്തിൽനിന്നിറങ്ങി.

സപ്തമി: ൧. കൃഷ്ണൻ ദ്വാരകയിൽ വാണു. ൨. രാമൻ വനത്തിൽ ചെന്നു. ൩. അച്യുതൻ ഗൃഹത്തിൽ ഒളിച്ചു. ൪. ഈശ്വരൻ ഹൃദയത്തിൽ ഉണ്ടു. ൫. കുട്ടി മണ്ണിൽ വീണു. ൬. ധനത്തിൽ ആശ വെക്കൊല്ല.

ജ്ഞാപകം: സ്ഥലനാമങ്ങളോടു തോറും എന്ന പദം ചേൎന്നു ക്രിയാവിശേഷണം ഉണ്ടാകും. ഭിക്ഷു രാജ്യങ്ങൾതോറും ചെന്നു, നാടുകൾതോറും പോയി, ഇല്ലങ്ങൾതോറും നടന്നു, ഗ്രാമങ്ങൾതോറും തെണ്ടി. രാജ്യങ്ങൾതോറും ഇത്യാദിയും അവ്യയം.

## 2. കാലം.

൧. രാമൻ എപ്പോൾ പോകും? ൨. ഞാൻ ഇന്നു പോകും. ൩. കൃഷ്ണൻ ഇപ്പോൾ എത്തി. ൪. ഞാൻ ഇന്നലേ പോയിരുന്നു. ൫. അപ്പോൾ പറക. ൬. അന്നു എന്തുകൊണ്ടു പറഞ്ഞില്ല. ൭. സന്ധ്യദിവസം രാവിലേ കളിച്ചു ൮. പെട്ടെന്നു ശൈത്യം തട്ടി. ൯. മുമ്പു പറഞ്ഞു. ൰. പിന്നേ പറയാം. ൰൧. നാളേ വാ. ൰൨. അന്നേരം കാണാം.

എപ്പോൾ ഇത്യാദിയും അവ്യയം ആകുന്നു.

ജ്ഞാപകം: തെററെന്നു, പെട്ടെന്നു, ചിക്കനേ, പൊടുക്കനേ, കടുക്കനേ ചീളെന്നു, നാളെന്നു, കോളെന്നു, കടുകെന്നു. ഇവയും കാലം കാണിക്കുന്ന അവ്യയങ്ങൾ ആകുന്നു. കാലം കാണിപ്പാനായിട്ടു ചതുൎത്ഥിയും സപ്തമിയും വരും.

ചതുൎത്ഥി: ൧. പത്തു മണിക്കു വാ. ൨. ഉച്ചക്കു എത്തി. ൩. സന്ധ്യക്കു ജപിച്ചു. ൪. ശുഭമുഹൂൎത്തത്തിന്നു കാൎയ്യം തുടങ്ങി.

സപ്തമി: ൧. ആദിയിൽ എന്തുണ്ടായി? ൨. നിമിഷത്തിൽ പറ ൩. ക്ഷണത്തിൽ വാ. ൪. കൊല്ലത്തിൽ രണ്ടുപ്രാവശ്യം എടുക്കാം. ൫. യാഗത്തിങ്കൽ പാടി.

ജ്ഞാപകം: കാലനാമങ്ങളോടു "തോറും" ചേൎന്നു ക്രിയാവിശേഷണങ്ങൾ ഉണ്ടാകും. നാൾതോറും, ദിവസംതോറും, കൊല്ലംതോറും, വൎഷംതോറും, ആണ്ടുതോറും, മാസംതോറും ഇത്യാദിയും അവ്യയം.

## 3. പ്രകാരം.

൧. സുമുഖി നല്ലവണ്ണം പാടി. ൨. അവൻ കരയുംഭാവം നിന്നാൻ ൩. കട്ടി ഉറക്കേ വിലാപിച്ചു. ൪. മന്ദമന്ദം ശിഷ്യർ നടന്നു. ൫. പതുക്കേ പറ. ൬. തിണ്ണം പറഞ്ഞു. ൭. ചാലവേ സമീഹിതം സാധിച്ചു. ൮. പറഞ്ഞപ്രകാരം ചെയ്യു. ൯. തോന്നുംവണ്ണം ചെയ്യൊല്ല. ൰. വഴിപോലെ താണ്ടി. ൰൧. ഇങ്ങിനേ സംഭവിച്ചു. ൰൨. എങ്ങിനേ പറഞ്ഞു

നല്ലവണ്ണം, ഭായം, മന്ദം, അങ്ങിനേ ഇത്യാദിയും അവ്യയം. ഈ പ്രകാരാൎത്ഥത്തിൽ സാഹിത്യവും സപ്തമിയും വരും.

സാഹിത്യം: ൧. ഊക്കോടെ പാഞ്ഞു. ൨. വായു ബലത്തോടു വീശി. ൩. കോപത്തോടുരചെയ്തു. ൪. സന്തോഷത്തോടെ ചെയ്യു. ൫. നേരോടെ ചൊല്ലുവിൻ ൬. സുഖത്തോടെ ഇരിക്ക.

സപ്തമി: ൧. വേഗത്തിൽ പാടി. ൨. സുഖത്തിൽ ഇരുന്നു. ൩. വെടിപ്പിൽ വെച്ചു. ൪. ഈ വിധത്തിൽ ചെയ്യാം. ൫. ശരീരം വൃത്തിയിൽ വെക്കേണം. ൬. നന്മയിൽ ചൊന്നാർ.

ജ്ഞാപകം: വിഭക്തിപ്രത്യയങ്ങൾ ഇല്ലാതെ ക്രിയാവിശേഷണങ്ങളായ്വരുന്ന നാമങ്ങളും അവ്യയങ്ങളായിട്ടു സ്വീകരിക്കേണം. ക്രിയാവിശേഷണങ്ങൾക്കുള്ള അർത്ഥം തന്നേ ഇവയും കാണിക്കുന്നു. ഇവയെ താഴെച്ചേർക്കുന്നു:—

## ൧. സ്ഥലം.

അവിടേ, ഇവിടേ, എവിടേ, അങ്ങു, ഇങ്ങു, എങ്ങു, അകലേ, അരികേ, നീളേ, ദൂരം, മീതേ, വഴിയേ, താഴേ, ചാരത്തു, ദൂരത്തു, അരികത്തു, നെഞ്ചത്തു, കിഴക്കോട്ടു, തെക്കോട്ടു ഇത്യാദി അവ്യയങ്ങൾ സ്ഥലത്തെക്കാണിക്കുന്നു.

## ൨. കാലം.

അപ്പോൾ, ഇപ്പോൾ, എപ്പോൾ, അന്നു, ഇന്നു, എന്നു, ഇന്നലേ, നാളേ, പിറന്നാൾ, വൈകുന്നേരം, അന്നേരം, അക്കാലം, തൽക്ഷണം, ഉടനേ, വേഗം, മറെറന്നു ഇത്യാദി അവ്യയങ്ങൾ കാലത്തെക്കാണിക്കുന്നു.

## ൩. പ്രകാരം.

വണ്ണം, ഉറക്കേ, പതുക്കേ, പ്രകാരം, പോലേ, അങ്ങിനേ, ഇങ്ങിനേ, എങ്ങിനേ, ജാതി (ഒരുജാതി = ഒരുവിധം) ഇത്യാദി അവ്യയങ്ങളെ പ്രകാരാർത്ഥത്തിൽ പ്രയോഗിക്കുന്നു.

## ൪. പ്രമാണം.

അത്ര, ഇത്ര, എത്ര, ഇത്തിരി, തെല്ലു, കുറേ, ഓളം ഇത്യാദി അവ്യയങ്ങൾ പ്രമാണത്തെ സൂചിപ്പിക്കുന്നു.

## ൫. സംഖ്യ.

ഒരിക്കൽ, ഒരുകുറി, നാലുവട്ടം, പത്തുരു ഇത്യാദി അവ്യയങ്ങൾ എണ്ണം കാണിക്കുന്നു.

## ൬. നിശ്ചയം.

നിശ്ചയം, നിർണ്ണയം, അസംശയം, തീർച്ച, ദൃഢം ഇത്യാദി നിശ്ചയം കാണിക്കും.

ജ്ഞാപകം: ക്രിയകൾ പ്രവൃത്തിയും കാലവും കാണിക്കുന്നു. ഈ രണ്ടു അർത്ഥവും പോയ്പ്പോയിട്ടു പ്രത്യയങ്ങളെപ്പോലേ നാമങ്ങളോടു ചേർന്നുവരുന്ന "കൊണ്ടാദി" ക്രിയാന്യൂനങ്ങളും അവ്യയങ്ങളാകുന്നു. ഇവ ഗതികളാകുന്നു.

1. കൊണ്ടു, തൊട്ടു, ചൊല്ലി, കുറിച്ചു, പററി, (പൂണ്ടു, ആൎന്നു) കാൾ കാട്ടിൽ ഇത്യാദി പദങ്ങൾ ദ്വിതീയകളോടു ചേൎന്നുവരും.

2. കൂട, ചേൎന്നു, ഒരുമിച്ചു, ഒത്തു ഇത്യാദി സാഹിത്യത്തോടു ചേൎന്നുവരും.

3. ആയി, ആയ്ക്കൊണ്ടു, വേണ്ടി മുതലായവ ചതുൎത്ഥിയോടു ചേൎന്നുവരും.

4. കൂടെ (= ഊടെ), വെച്ചു ഇത്യാദി സപ്തമിയോടു ചേൎന്നുവരും.

ഉദാഹരണം: ൧. വയറുകൊണ്ടു ഇഴയുകയോ കുറുങ്കാൽകൊണ്ടു തവ്വുകയോ ചെയ്യുന്ന ജന്തുക്കൾക്കു ഇഴജന്തുക്കൾ എന്നു പേർ. ൨. അവ വെള്ളത്തിൽകൂടെ നീന്തുന്നു. ൩. ഇഴജന്തുക്കളിൽ വെച്ചു മലമ്പാമ്പു വളരെ വലുപ്പമുള്ളതു. ൪. ബ്രാഹ്മണൎക്കായി സദ്യ കഴിച്ചു. ൫. രാജ്യം തൊട്ടു കലഹം ഉണ്ടായി. ൬. ഭീമനേക്കാൾ ബലിഷ്ഠൻ ആരുണ്ടു? ൭. ധനത്തെക്കുറിച്ചു കലഹിക്കേണ്ട. ൮. ആനന്ദം പൂണ്ടു നടന്നു.

## 4. പ്രമാണം.

൧. രാജാവു അത്യന്തം ആശ്ചൎയ്യപ്പെട്ടു. ൨. അവൾ വളരെ വ്യസനിച്ചു. ൩. അത്ര മതി. ൪. ഇത്തിരിപ്പുറം. ൫. അല്പം നില്ക്ക. ൬. ഇത്ര പറഞ്ഞു. ൭. കുറേശ്ശെ കൊടുത്തു. ൮. എത്ര കിട്ടി. ൯. തെല്ലു നിന്നു. ൧൦. അധികം പറയൊല്ല. ൧൧. വരുവോളം നിന്നു. ൧൨. ഉദിപ്പോളം കാത്തു.

## 5. സംഖ്യ.

൧. ഒരിക്കൽ പറക. ൨. രണ്ടുവട്ടം പാടി. ൩. നാലുപ്രാവശ്യം ആടി. ൪. ആയിരമുരു ജപിച്ചു. ൫. ചക്രവൎത്തി തിരികെ പറഞ്ഞു. ൬. ഒരുകുറി ഇങ്ങിനെ സംഭവിച്ചു.

## 6. ഗുണം.

നാമത്തോടോ, ഗുണവചനത്തോടോ ആയി മുതലായ ക്രിയാന്യൂനങ്ങൾ ചേൎന്നു ക്രിയാവിശേഷണങ്ങൾ ഉണ്ടാകും.

ഗുണനാമം: ൧. രാമൻ അതിശയമായിപ്പുറിച്ചു. ൨. കൃഷ്ണ ജാഗ്രതയായിപ്പണി എടുത്തു. ൩. ബ്രാഹ്മണ അസംഖ്യമായി ധനം കൊടുത്തു. ൪. രോ ഗുണമായിപ്പോയി. ൫. അവൻ മോടിയാ ഉടുത്തു. ൬. ശൂൎപ്പണഖ കോപമായിപ്പോ

൭. അന്യായക്കാരൻ വിരോധമായിപ്പറഞ്ഞു. ൮. യുവരാജാവു വിനോദമായിക്കാലംകഴിച്ചു. ൯. മന്ത്രി തീക്ഷ്ണമായി ഉത്തരം പറഞ്ഞു. ൧൦. ഈ വൃത്താന്തം നിങ്ങൾക്കു ദൃഷ്ടാന്തമത്തീരും. ൧൧. കുട്ടി ഉറപ്പായിപ്പറഞ്ഞു. ൧൨. മുൻസീപ്പു അന്യായം ദോഷമായി വിധിച്ചു.

ഗുണവചനം: ൧. ലക്ഷ്മി മധുരമായിപ്പാടി. ൨. വെള്ളം സുലഭമായിക്കിട്ടുന്നു. ൩. രാജാവു വിശ്രുതനായി വാണു. ൪. അതിന്റെ ഫലം സൂക്ഷ്മമായിക്കണ്ടറിഞ്ഞു, യഥാർത്ഥമായി ഗ്രഹിച്ചു. ൫. അവർ ത്വരിതമായോ മന്ദമായോ പോകുന്നില്ല. ൬. വ്യാപാരി സ്വല്പമായി ധനം സമ്പാദിച്ചു.

ജ്ഞാപകം: ആക എന്ന സംബന്ധക്രിയ അഭേദത്തെക്കാണിക്കുന്നു എന്നു പറഞ്ഞുവല്ലോ. "രാമൻ ജാഗ്രതയായിപ്പണി എടുത്തു" എന്നതു (1) "രാമൻ ജാഗ്രതയായി" എന്നും (2) "രാമൻ പണി എടുത്തു" എന്നും ഉള്ള രണ്ടുവാക്യങ്ങൾ കൂടിച്ചേർന്നുണ്ടായ വാക്യമാകുന്നു. ജാഗ്രത എന്നതു രാമനിൽ ഉള്ള ഗുണവും, രാമൻ ഗുണിയും ആകുന്നു. ഇവിടെ ഗുണിയായ രാമനും അവന്റെ ഗുണമായ ജാഗ്രതക്കും തമ്മിൽ ഭേദമില്ലെന്നു ഉപചാരമാശ്രയിച്ചും. രാമൻ ജാഗ്രതാരൂപമായി മാറി ആ ജാഗ്രതയാകുന്ന രാമൻ പണി എടുത്തു എന്നു വാക്യാർത്ഥബോധം. എന്നാൽ രാമൻ ജാഗ്രതയായി മാറുവാനല്ല ഉദ്ദേശം പണി തീർക്കാൻ ആകയാൽ ജാഗ്രത എന്ന ഗുണം ക്രിയാവ്യാപാരത്തിൽ ഫലിക്കുന്നു. അതുകൊണ്ടത്രേ ജാഗ്രതയായി എന്നതിനെ ക്രിയാവിശേഷണമായി സ്വീകരിച്ചതു. "സീത മധുരമായിപ്പാടി" എന്നതിൽ "സീത മധുരമായി", "സീത പാടി" എന്ന വാക്യങ്ങളായി എടുപ്പാൻ പാടുള്ളതല്ല. "സീത പാടി." അതു (= പാടുക എന്ന വ്യാപാരം) മധുരമായി. ഇവിടെ സീതയുടെ മാധുര്യം വിവക്ഷിച്ചിട്ടില്ല. സീത പാടുക എന്ന വ്യാപാരം ചെയ്തു. ആ വ്യാപാരം മധുരമായി. അതുകൊണ്ടു മധുരമായി എന്നതു ക്രിയാവിശേഷണം എന്നു സ്പഷ്ടമായല്ലോ. "ബ്രാഹ്മണർക്കു അസംഖ്യമായി ധനം കൊടുത്തു" എന്നതു "ബ്രാഹ്മണർക്കു അസംഖ്യം ധനം കൊടുത്തു" എന്ന വാക്യത്തിനു സമമാകയാൽ "ആയി" എന്ന പദം വ്യർത്ഥമാകുന്നുവെങ്കിലും "ധനം അസംഖ്യമായിത്തീർന്നു;" "ആ (അസംഖ്യം) ധനം ബ്രാഹ്മണർക്കു കൊടുത്തു" എന്ന രണ്ടുവാക്യങ്ങളായി ഭാഗിക്കാം. ധനം അസംഖ്യമായിത്തീരുന്നതു ദാനക്രിയയുടെ സാദ്ധ്യത്തിന്നാകയാൽ അസംഖ്യമായി എന്നതിനെ ക്രിയാവിശേഷണമായി സ്വീകരിക്കുന്നു.

### 7. നിശ്ചയം.

1. ഞാൻ വരും നിശ്ചയം. 2. അതു സാധിക്കും നിൎണ്ണയം.

### 8. കാൎയ്യകാരണം.

തൃതീയ: 1. പഠിക്കയാൽ കുട്ടിയെ ഗുരുനാഥൻ വാഴ്ത്തി. 2. ലജ്ജയാൽ അവൾ പാടുന്നില്ല.

ജ്ഞാപകം: നിമിത്തം, കാരണം, മൂലം, കൊണ്ടു ഇവയേയും കാരണാൎത്ഥത്തെക്കാണിപ്പാൻ ഉപയോഗിക്കുന്നു. ൧. അവൻ ഭയംനിമിത്തം പറയുന്നില്ല. ൨. ധനം നശിച്ചകാരണം വ്യസനിച്ചു. ൩. ആശമൂലം ഖേദിച്ചു.

---

## ഇരുപത്തൊമ്പതാം പാഠം.

## വാക്യവിഭജനം.

**129.** വിചാരം പൂൎണ്ണമായിരുത്തക്കവണ്ണം ചേൎത്ത വാക്കുകളുടെ കൂട്ടമാകുന്നു **വാക്യം**. വാക്യത്തിൽ ആഖ്യ, ആഖ്യാതമെന്ന രണ്ടു പ്രധാനഭാഗങ്ങൾ ഉണ്ടു. ആഖ്യാതം ക്രിയയായാൽ അതിന്റെ അൎത്ഥപൂൎത്തിക്ക ചിലപ്പോൾ ആഖ്യാതപൂരണവും ചിലപ്പോൾ കൎമ്മവും ആവശ്യമായിരുത്തും. ഈ നാലുഭാഗങ്ങളുടേയും അൎത്ഥം വിസ്പഷ്ടമാകവാനായിട്ടു അവയോടു വിശേഷണപദങ്ങൾ ചേൎക്കാം. ഈ വിശേഷണങ്ങളോടും വിശേഷണങ്ങൾ ചേൎന്നുവരും.

രാമൻ വന്നു. ദശരഥന്റെ പുത്രൻ രാമൻ വന്നു. ദശരഥന്റെ പുത്രൻ രാമൻ അയോദ്ധ്യയിൽ വേഗം വന്നു.

പാണ്ഡവർ കൌരവരെ ജയിച്ചു. കുരുക്ഷേത്രത്തിലെ യുദ്ധത്തിൽ മഹാരഥന്മാരായ പാണ്ഡവർ ദുഷ്ടരും വഞ്ചകരുമായ കൌരവരെപ്പണിപ്പെട്ടു ജയിച്ചു.

**130.** ആഖ്യ, ആഖ്യാതപൂരണം, കൎമ്മം ഇവ നാമങ്ങളായിരിക്കാം. ആഖ്യാതം ചിലപ്പോൾ നാമവും ചിലപ്പോൾ ക്രിയയും ആയിരിക്കാം.

ആഖ്യയും ആഖ്യാതപൂരണവും പ്രഥമവിഭക്തിയിലും, കൎമ്മം ദ്വിതീയയിലും വരും. ഷഷ്ഠി നാമവിശേഷണമാകയാൽ ആഖ്യയോടും ആഖ്യാതപൂരണത്തോടും കൎമ്മത്തോടും ചേൎന്നുവരും. പ്രഥമ, ദ്വിതീയ, ഷഷ്ഠി ഒഴികെയുള്ള വിഭക്തികളെല്ലാം ക്രിയയോടു ചേരുന്നതുകൊണ്ടു ക്രിയാവിശേഷണങ്ങളാകും.

**131.** വാക്യത്തിലെ അംശങ്ങളെ വേറിട്ടെടുത്തു അവയെ തമ്മിലുള്ള സംബന്ധത്തെ കാണിക്കുന്നതിന്നു **വാക്യവിഭജനം** എന്നു പേർ.

ആഖ്യ എല്ലായ്പോഴും പ്രഥമവിഭക്തിയിൽ ആയിരിക്കും. ആർ, ഏതു എന്ന പദങ്ങളെ ഒരു വാക്യത്തിലെ ക്രിയയോടു ചേൎത്തുണ്ടാക്കിയ ചോദ്യത്തിന്നുത്തരമായി വരുന്നതു ആഖ്യ. "രാമൻ വന്നു" ഇതിൽ ആർ വന്നു? എന്ന ചോദ്യത്തിന്നുത്തരം രാമൻ എന്നാകയാൽ രാമൻ ആഖ്യയാകുന്നു. എന്തു എന്നതിനെ വാക്യത്തിലെ ക്രിയയോടു ചേൎത്തുണ്ടാകുന്ന ചോദ്യത്തിന്നുത്തരമായ്വരുന്ന ക്രിയ ആഖ്യാതം. രാമൻ വന്നു. രാമൻ എന്തു ചെയ്തു? വന്നു എന്നുത്തരം. അതിനാൽ വന്നു എന്നതു ആഖ്യാതം. വാക്യത്തിലെ ക്രിയയെ "ആരെ", "എന്തിനെ" എന്ന പദങ്ങളോടു ചേൎത്തു വാക്യം ഉണ്ടാക്കി അതിന്നുത്തരമായി കിട്ടുന്നതു തന്നേ കൎമ്മം. രാമൻ കുട്ടിയെ അടിച്ചു എന്നേടത്തു രാമൻ ആരെ അടിച്ചു എന്ന ചോദ്യത്തിന്നുത്തരമായി കുട്ടിയെ എന്നു പറഞ്ഞാൽ കുട്ടിയെ എന്നതു കൎമ്മം. കൎമ്മം ദ്വിതീയവിഭക്തിയിൽ ഇരിക്കും.

**132.** ഒരു ആഖ്യയും ഒരു ആഖ്യാതവും അവയ്ക്കു അംശങ്ങളുണ്ടെങ്കിൽ അവയും ചേൎന്നുണ്ടായ വാക്യത്തിന്നു **കേവലവാക്യം** എന്നു പേർ.

രാമൻ കളിച്ചു. ഇതു ഒരു കേവലവാക്യം. രാമൻ എവിടെ കളിച്ചു, എപ്പോൾ കളിച്ചു, എന്തിന്നു കളിച്ചു എന്ന ചോദ്യങ്ങൾക്കുത്തരമായിപ്പറയുന്ന സംഗതികളെച്ചേൎത്താൽ "ഇന്നലേ രാമൻ വയലിൽ വിനോദത്തിന്നായിക്കളിച്ചു." ഏതു രാമൻ? കൃഷ്ണൻനായരുടെ മകൻ രാമൻ. ഇപ്പോൾ എല്ലാവിവരങ്ങളും ചേൎത്തു പറഞ്ഞാൽ "കൃഷ്ണൻനായരുടെ മകൻ രാമൻ ഇന്നലേ വയലിൽ വിനോദത്തിന്നായിക്കളിച്ചു" എന്ന കേവലവാക്യം ഉണ്ടാകും.

**133.** അൎത്ഥത്തിൻെറ യോജിപ്പുപോലേ പദങ്ങളെ ചേ ൎക്കുന്നതാകുന്നു **അന്വയം.**

രാമൻ വന്നു എന്ന പദങ്ങൾ തമ്മിൽ ചേൎന്നു രാമൻ എന്ന പദത്തിൻെറ അൎത്ഥപൂൎത്തിക്കു വന്നു എന്ന പദവും, വന്നു എന്നതിൻെറ അൎത്ഥപൂൎത്തിക്കു രാമൻ എന്ന പദവും ആവശ്യമാകയാൽ അവയെ അൎത്ഥത്തിൻെറ യോജിപ്പു പോലേ ചേൎത്തിരിക്കുന്നു. ഇതാകുന്നു അന്വയം. രാമൻെറ വന്നു, രാമനിൽ വന്നു എന്നു പറയുന്ന പക്ഷം രാമൻെറ എന്ന ഷഷ്ഠി വന്നു എന്ന ക്രിയയോടു അൎത്ഥം യോജിപ്പായിരിക്കാത്തതുകൊണ്ടു അവ അന്വയിക്കുന്നില്ല. രാമൻെറ എന്നതിൻെറ അൎത്ഥപൂൎത്തിക്കു ഒരു നാമം ആവശ്യമാകയാൽ രാമൻെറ മകൻ വന്നു എന്നു പറയുമ്പോൾ അൎത്ഥം സംപൂൎണ്ണമാകുന്നു.

**134.** വാക്യത്തിലേ പദങ്ങളുടെ അൎത്ഥം പൂൎത്തിയാവാ നായിട്ടു മററു പദങ്ങൾ ആവശ്യമെന്നു തോന്നിക്കുന്നതു **ആകാം ക്ഷ**യാകുന്നു.

വിചാരം പൂൎണ്ണമാവാനായിട്ടു ആഖ്യയും ആഖ്യാതവും ചേൎന്നിരിക്കേണം. ഈ രണ്ടു പ്രധാനഭാഗങ്ങളുടെ അൎത്ഥപൂൎത്തിക്കു മററു പദങ്ങളും അന്വയിച്ചിരിക്കുമ്പോൾ പദങ്ങൾക്കു തമ്മിൽ ആകാംക്ഷയുണ്ടെന്നു പറയും. "കൃഷ്ണൻ കണ്ടു" എന്ന രണ്ടു പദങ്ങൾ ചേൎന്നു വാക്യം ഉണ്ടാകാമെങ്കിലും ആരേക്കണ്ടു എന്ന ആകാംക്ഷയുണ്ടാകകൊണ്ടു വാക്യം പൂൎണ്ണമായിട്ടില്ല. "കൃഷ്ണൻ തൻെറ പുത്രനെ കണ്ടു" എന്നു പറയുമ്പോൾ വാക്യത്തിലേ പദങ്ങളുടെ ആകാംക്ഷ പൂൎണ്ണമായതു കൊണ്ടു വാക്യവും സംപൂൎണ്ണമായി.

**135.** വാക്യത്തിൻെറ അംഗങ്ങളായ ആഖ്യ മുതലായവ യിൽ ഒന്നിനെ അതിസ്പഷ്ടമായി ഗ്രഹിപ്പാൻ കഴിവുള്ളേട ങ്ങളിൽ അതിനെപ്പറയാതെകണ്ടും വാക്യം മതിയാകാം. സാധാരണമായി സംഭാഷണത്തിൽ വാക്യത്തിൻെറ എല്ലാ ഭാഗങ്ങളേയും പ്രയോഗിക്കാറില്ല.

കൃഷ്ണനും രാമനും തമ്മിലുള്ള സംഭാഷണത്തിൽ വിട്ട പ ദങ്ങളേയും ചേൎത്തു താഴേകാണിച്ചിട്ടുണ്ടു.

കൃഷ്ണൻ— രാമാ വാ (രാമാ നീ വാ).
രാമൻ— ഇതാ വന്നു (ഇതാ ഞാൻ വന്നു).
കൃഷ്ണൻ— നാട്ടുന്നു എപ്പോൾ എത്തി (നാട്ടിൽനിന്നു നീ എപ്പോൾ എത്തി)?
രാമൻ— ഇന്നു രാവിലെ (ഞാൻ ഇന്നു രാവിലെ നാട്ടിൽനിന്നു എത്തി).
കൃഷ്ണൻ— ഇപ്പോൾ എങ്ങോട്ടാണ് (ഇപ്പോൾ നീ എങ്ങോട്ടാകുന്നു പോകുന്നതു).
രാമൻ— കണ്ണൂക്കു (ഞാൻ ഇപ്പോൾ പോകുന്നതു കണ്ണൂക്കാകുന്നു).
കൃഷ്ണൻ— ഇങ്ങോട്ടു എപ്പോൾ (ഇങ്ങോട്ടു എപ്പോൾ മടങ്ങും)?
രാമൻ— ഒരാഴ്ചക്കുള്ളിൽ (ഞാൻ ഒരാഴ്ചക്കുള്ളിൽ ഇങ്ങോട്ടു മടങ്ങും).

"ആർ വന്നു?" എന്ന ചോദ്യത്തിന്നുത്തരമായി ഒരാൾ "കൃഷ്ണൻ" എന്നു മാത്രം പറയുന്നുവെങ്കിൽ ആ പ്രസംഗത്തിൽ "കൃഷ്ണൻ" എന്ന ഒറ്റപ്പദം തന്നേ വാക്യമാകുന്നു. ഈ വാക്യത്തിൽ ആഖ്യയെ മാത്രം പറഞ്ഞിട്ടുണ്ടെങ്കിലും "വന്നു" എന്ന ആഖ്യാതത്തെ അതിസ്പഷ്ടമായി പ്രസംഗത്താൽ ഗ്രഹിക്കാൻ കഴിയുന്നതുകൊണ്ടു അതിനെ വിട്ടുകളഞ്ഞിരിക്കുന്നു. കൃഷ്ണൻ എന്ന പ്രഥമവിഭക്തി ഒരു ക്രിയയെ ആവശ്യപ്പെടുന്നു എന്നതു അനപായത്താലും ആകാംക്ഷയാലും അറിയുവാൻ കഴിയുന്നതുകൊണ്ടു അതിനെ വിട്ടിട്ടും അൎത്ഥത്തിന്നു കുറവില്ല.

**136.** ഒരു വാക്യത്തിൽ വിട്ട പദം ആഖ്യയായാൽ ആ വാക്യത്തെ **ലുപ്താഖ്യ**മെന്നും ആഖ്യാതമായാൽ **ലുപ്താഖ്യാത**മെന്നും കൎമ്മമായാൽ **ലുപ്തകൎമ്മ**മെന്നും പറയും.

"ഇരിക്കിൻ" എന്നതു ലുപ്താഖ്യം. "എവിടുന്നു?" എന്നതു ലുപ്താഖ്യാതം. "നിന്നെ ആർ അടിച്ചു?" "കൃഷ്ണൻ അടിച്ചു" എന്നതു ലുപ്തകൎമ്മം ആകുന്നു.

**137.** ഒരു വാക്യത്തിൽ മുഖ്യമായ ഏതെങ്കിലും ഒരുഭാഗം വിട്ടുകളഞ്ഞിരിക്കുന്നുവെങ്കിൽ ആ വാക്യത്തെ **സംക്ഷിപ്തവാക്യം** എന്നു പറയും. അതുകൊണ്ടു ലുപ്താഖ്യം, ലുപ്താഖ്യാതം, ലുപ്തകൎമ്മം എന്നിവ സംക്ഷിപ്തവാക്യത്തിന്റെ ഉൾപിരിവുകളാകുന്നു.

**138.** അതിസ്പഷ്ടമായി ഗ്രഹിപ്പാൻ പാടുള്ളതുകൊണ്ടു വാക്യത്തിൽ പറയാതെകണ്ടു വിട്ടുകളഞ്ഞ പദങ്ങളെച്ചേ

ക്കുന്നതിന്നു അദ്ധ്യാഹാരമെന്നു പേർപറയും. അന്വയംകൊണ്ടും ആകാംക്ഷകൊണ്ടും വിട്ട പദങ്ങളെ അദ്ധ്യാഹരിക്കാം.

**139.** ഇനി വാക്യവിഭജനത്തിന്നു ഉദാഹരണങ്ങളെപ്പറയുന്നു:—

I. പ്രയോജനമുള്ള അറിവു എല്ലാ ബഹുമാനങ്ങളും നിസ്സംശയം ഉണ്ടാക്കും.

| | |
|---|---|
| ആഖ്യ: | അറിവു (ക്രിയാനാമം.) |
| ആഖ്യാവിശേഷണം: | പ്രയോജനമുള്ള (പ്രയോജനമെന്ന ഗുണനാമത്തോടുകൂടി ഉള്ള എന്ന ശബ്ദന്യൂനം ചേൎന്നുണ്ടായതു.) |
| കൎമ്മം: | ബഹുമാനങ്ങൾ (ഗുണനാമം, ഉം അവ്യയം ചേൎന്നിരിക്കുന്നു.) |
| കൎമ്മവിശേഷണം: | എല്ലാ (സംഖ്യാവാചി ഗുണവചനം.) |
| ആഖ്യാതം: | ഉണ്ടാക്കും (ക്രിയാപദം.) |
| ആഖ്യാതവിശേഷണം: | നിസ്സംശയം (നിശ്ചയാൎത്ഥം കാണിക്കുന്നു.) |

II. ഇളയകുമാരൻ ദിവസംതോറും വിദ്യയിലും സന്മാൎഗ്ഗമൎയ്യാദയിലും അറിവു വൎദ്ധിപ്പിച്ചു.

1. ഇളയ എന്ന ഗുണവചനം കുമാരൻ എന്ന ആഖ്യയുടെ വിശേഷണം.
2. കുമാരൻ ആഖ്യ; വൎദ്ധിപ്പിച്ചു എന്നതിനോടു അന്വയിക്കുന്നു.
3. ദിവസംതോറും കാലത്തെ കാണിക്കുന്നു; വൎദ്ധിപ്പിച്ചു എന്ന ക്രിയയുടെ വിശേഷണം.
4. വിദ്യയിലും
5. സന്മാൎഗ്ഗമൎയ്യാദയിലും } സപ്തമിവിഭക്തികൾ വൎദ്ധിപ്പിച്ചു എന്ന ക്രിയയുടെ സ്ഥലത്തെ (= അധികരണത്തെ) കാണിക്കുന്നു.
6. അറിവു എന്നതു ക്രിയാനാമം; വൎദ്ധിപ്പിച്ചു എന്നതിന്റെ കൎമ്മം.
7. വൎദ്ധിപ്പിച്ചു ആഖ്യാതം (ക്രിയാപദം).

III. യൂറോപ്പുഖണ്ഡത്തിൽ പ്രഷ്യയിൽ ഒരിക്കൽ ബഹു വീൎയ്യവാനായ ഒരു രാജാവുണ്ടായിരുന്നു.

| ആഖ്യ | ആഖ്യാവിശേഷണം | ആഖ്യാതം | ആഖ്യാതവിശേഷണം |
|---|---|---|---|
| രാജാവു | ഒരു (സംഖ്യ, ഗുണവചനം) വീര്യവാനായ (ആയ എന്നതിനോടു കൂടിയ ഗുണവചനം) | ഉണ്ടായിരുന്നു (ക്രിയ) | യൂറോപ്പുഖണ്ഡത്തിൽ പ്രഷ്യയിൽ (സപ്തമി, സ്ഥലം) ഒരിക്കൽ (കാലം) |

**140.** ആഖ്യ, കൎമ്മം, വിശേഷണം എന്നീ ഒറ്റപ്പദങ്ങൾക്കു പകരം ഒരു വാക്യം വരാം. ഇതിനെ **ഉപവാക്യ**മെന്നു പറയും.

ആഖ്യ: നീ പറയുന്നതു നേരാകുന്നു.
കൎമ്മം: നീ നല്ലവൻ എന്നു ഞാൻ അറിയുന്നു.
വിശേഷണം: കൃഷ്ണൻ പറഞ്ഞതിന്റെ സാരം മനസ്സിലാക്കു.

**141.** 1. ഉപവാക്യങ്ങൾ സാധാരണമായി അപൂൎണ്ണക്രിയയിൽ അവസാനിക്കും. അപൂൎണ്ണക്രിയയിൽ അവസാനിക്കുന്നതുകൊണ്ടും ആഖ്യ, കൎമ്മം, വിശേഷണം എന്നിവയ്ക്കു പകരം വരുന്നതുകൊണ്ടും ഉപവാക്യങ്ങൾ അന്യവാക്യങ്ങളോടു ചേൎന്നില്ക്കും.

2. ഉപവാക്യം ഏതു വാക്യത്തോടു ചേൎന്നില്ക്കയാൽ അതിന്റെ അൎത്ഥം പൂൎണ്ണമായ്‌വരുന്നുവോ ആ വാക്യം **പ്രധാനവാക്യ**മായിരിക്കും. പ്രധാനവാക്യം സാധാരണമായി പൂൎണ്ണക്രിയയിൽ അവസാനിക്കും.

**142.** 1. ഉപവാക്യവും പ്രധാനവാക്യവും ചേൎന്നുണ്ടായ വാക്യം **സങ്കീൎണ്ണവാക്യ**മാകുന്നു.

2. ഉപവാക്യങ്ങൾ പ്രധാനവാക്യത്തെ ആശ്രയിച്ചു അതിന്നു കീഴടങ്ങിയിരിക്കുന്നതുകൊണ്ടു [illegible] **അധീനവാക്യ**ങ്ങളെന്നു പറയും.

(1) നിന്റെ കാരുണ്യമെങ്കിലുണ്ടാകേണ(2)മെന്നാലെനിക്കും ലഭിക്കുമെൻ വാഞ്ഛിതം. (1) നൈഷധനെന്നിയെ മറ്റാരുമെന്റെ തോഷത്തിന്നാശ്രയമില്ലെ(2)ന്നറിക നീ. ഇവിടേ (1) എന്നതു ഉപവാക്യവും (2) എന്നതു പ്രധാനവാക്യവും ആകുന്നു.

**143.** നാമത്തിന്നു പകരം ഉപയോഗിക്കുന്ന ഉപവാക്യത്തിന്നു **നാമവാക്യ**മെന്നു പേർ. നാമത്തെപ്പോലെ അതു ആഖ്യ, ആഖ്യാതപൂരണം, കൎമ്മം എന്നിവയുടെ സ്ഥാനത്തു വരും. അതു ചിലപ്പോൾ വിശേഷണവുമാകും.

i. ആഖ്യ: (1) നീ പറയുന്നതു (2) ശരിയാണ്. (1) രാവണൻ ചെയ്തതു (2) അന്യായമായി. (1) കുട്ടികൾ രാവിലേ ഉണൎന്നു പാഠം പഠിക്കുക തന്നേ (2) നല്ലതു. (1) രാമൻ വരുന്നു എന്നു (2) കേൾവിയുണ്ടു. (1) കൃഷ്ണൻ വരുന്നു എന്നു (2) തോന്നുന്നു. ഇവിടേ (1) എന്ന നാമവാക്യം ആഖ്യയും (2) എന്നതു ആഖ്യാതവും ആകുന്നു.

ii. ആഖ്യാതപൂരണം: കൃഷ്ണൻ നല്ലവൻ എന്നാകുന്നു രാമൻ പറയുന്നതു.

iii. കൎമ്മം: രാമൻ വരുന്നു എന്നു ഞാൻ കേട്ടു. നീ ജയിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. നമുക്കു ഗുണമുണ്ടാകേണം എന്നു നാം പ്രാൎത്ഥിക്കുന്നു. മോക്ഷം ലഭിക്കേണമെന്നു നാം കൊതിക്കുന്നു.

**144.** നാമവാക്യം ക്രിയാനാമത്തിലോ ക്രിയാപുരുഷനാമത്തിലോ അവസാനിച്ചാൽ ഈ അപൂൎണ്ണക്രിയകൾക്കു വിഭക്തികൾ ഉണ്ടാകും. നാമവാക്യത്തിലേ അപൂൎണ്ണക്രിയകൾ പ്രഥമയിലായാൽ, നാമവാക്യം ആഖ്യയും, ദ്വിതീയയിലായാൽ അതു കൎമ്മവും, ഷഷ്ഠിയിലായാൽ അതു വിശേഷണവും, ശേഷം വിഭക്തികളിൽ അവസാനിച്ചാൽ അതു ക്രിയാവിശേഷണവും ആകും.

ആഖ്യ—പ്രഥമ: അപ്പോൾ രാമൻ അങ്ങിനേ പറകയുണ്ടായി. നീ പോക നല്ല. സജ്ജനങ്ങൾ

പറയുന്നതു ന്യായമാകുന്നു. വീരൻ യുദ്ധത്തിൽനിന്നു ഓടിപ്പോയതു ഉചിതമല്ല.

കൎമ്മം—ദ്വിതീയ: 1. രാമൻ ഉപദേശിച്ചതിനെ പ്രമാണിച്ചു നടക്ക. ഗുരുവരുളിച്ചെയ്തതു മറക്കൊല്ല. 2. ശ്രേഷ്ഠന്മാരാചരിച്ചതിനെ അനുസരിച്ചു ഇതരന്മാർ നടക്കും. 3. നല്ലോർ നടക്കുമതുകണ്ടു നടന്നീടെണം.

നാമവിശേഷണം—ഷഷ്ഠി: 1. കൃഷ്ണൻ ഉപദേശിച്ചതിന്റെ സാരം മനസ്സിലാക്കു. 2. വെള്ളയിൽ ചൊന്ന വാക്കിന്റെയുള്ളൎത്ഥം ചൊററിഞ്ഞു ഞാൻ.

ക്രിയാവിശേഷണം.

തൃതീയ: കൃഷ്ണൻ ഉപദേശിക്കയാൽ അൎജ്ജുനൻ യുദ്ധം ചെയ്തു. മാതാവു അടിക്കയാൽ കുട്ടി കരഞ്ഞു.

ചതുൎത്ഥി: കൃഷ്ണൻ ഉപദേശിക്കുന്നതിന്നു അൎജ്ജുനൻ അപേക്ഷിച്ചു. മോക്ഷോപദേശം ചെയ്യേണ്ടതിന്നു അവർ അപേക്ഷിച്ചു.

പഞ്ചമി: കൃഷ്ണൻ ഉപദേശിച്ചതിൽനിന്നു അൎജ്ജുനൻ തത്വം ഗ്രഹിച്ചു. അവൻ പറഞ്ഞതിൽനിന്നു ഞാൻ കാൎയ്യം ഗ്രഹിച്ചു.

സപ്തമി: കൃഷ്ണൻ ഉപദേശിച്ചതിൽ അൎജ്ജുനൻ വിശ്വസിച്ചു.

**145.** 1. നാമവാക്യം ചിലപ്പോൾ പൂൎണ്ണക്രിയയിലും അവസാനിക്കും. അപ്പോൾ എന്നു, എന്ന അവ്യയത്തെ നാമവാക്യത്തെ പ്രധാനവാക്യത്തോടു ചേൎപ്പാൻ ഉപയോഗിക്കും.

ആദ്യ: { "രാമൻ വരുന്നു"വെന്നു കേൾവിയുണ്ടു.
"രാമൻ പാഠം പഠിക്കുന്നു"വെന്നു തോന്നുന്നു.

കൎമ്മം: { "രാമൻ വരും" എന്നു ഞാൻ വിശ്വസിക്കുന്നു.
"രാമൻ പഠിക്കുന്നു"വെന്നു ഞാൻ അറിയും.

2. നാമവാക്യം "എന്നതു" എന്ന ക്രിയാപുരുഷനാമത്തോടു അന്വയിക്കും.

"രാമൻ വരുന്നു" എന്നതു സത്യമാകുന്നു.

"രാമൻ വരും" എന്നതു വിശ്വസിക്കാം.

"എന്നതു" എന്നതിനെ എല്ലാവിഭക്തികളിലും ഉപയോഗിപ്പാൻ പാടുള്ളതുകൊണ്ടു നാമവാക്യത്തെ ഏതുവിഭക്തിയുടെ അൎത്ഥത്തിൽ ഉപയോഗിക്കേണമെന്നു ഇച്ഛിക്കുന്നുവോ ആ വിഭക്തിപ്രത്യയം അതിനോടു ചേൎക്കും.

രാമൻ എത്തുമെന്നതു പരമാൎത്ഥം തന്നേ. രാമൻ എന്ന ഒരു രാജാവുണ്ടായിരുന്നു എന്നതിനെ ഹിന്തുക്കൾ വിശ്വസിക്കുന്നു. രാമൻ അച്ഛന്റെ കല്പനപ്രകാരം കാട്ടിൽ പോയി എന്നതിനാൽ രാമന്റെ വിധേയത്വം നിശ്ചയിക്കാം. രാമനു തുല്യമായിട്ടു പിതൃവാത്സല്യമുള്ള പുരുഷൻ ഇല്ലെന്നതിനു വിരോധം ആരും പറകയില്ല. രാമൻ ദണ്ഡകാരണ്യം നിരുപദ്രവമാക്കി എന്നതിൽനിന്നു ദണ്ഡകാരണ്യത്തിൽ പണ്ടു ഉപദ്രവികളായ അസംഖ്യം രാക്ഷസന്മാരുണ്ടായിരുന്നുവെന്നു നിശ്ചയിക്കാം. ജനാപവാദത്തെപ്പേടിച്ച രാമൻ തന്റെ പ്രാണപ്രിയയായ സീതയെ ത്യജിച്ചു എന്നതിന്റെ സാരോപദേശം എല്ലാ രാജാക്കന്മാരും അറിയേണ്ടതാകുന്നു. രാമൻ വിഷ്ണുവിന്റെ അവതാരമാകുന്നു എന്നതിൽ ഹിന്തുക്കൾക്കു വിശ്വാസമുണ്ടു. ഈ വാക്യങ്ങളിൽ എന്നതു എന്നതിനെ എല്ലാ വിഭക്തികളിലും പ്രയോഗിച്ചിരിക്കുന്നുവല്ലോ. ഈ വാക്യങ്ങളിലെ നാമോപവാക്യങ്ങളെ എടുത്തു അവയും പ്രധാനവാക്യത്തിനും തമ്മിലുള്ള സംബന്ധം കാണിക്കുക.

**146.** വിശേഷണത്തിന്നു പകരം വരുന്ന ഉപവാക്യം വിശേഷണവാക്യമാകുന്നു. വിശേഷണങ്ങളെ നാമവിശേഷണമെന്നും ക്രിയാവിശേഷണമെന്നും രണ്ടായി വിഭജിക്കുന്നതു പോലേ വിശേഷണവാക്യങ്ങളേയും നാമവിശേഷണവാക്യം, ക്രിയാവിശേഷണവാക്യം എന്നു രണ്ടു വിധത്തിൽ വിഭജിക്കുന്നു.

**147.** നാമവിശേഷണവാക്യം:—

1. ഷഷ്ഠിവിഭക്തിയിൽ അവസാനിക്കുന്ന നാമവാക്യം നാമവിശേഷണവാക്യമായിരിക്കും.

രാമൻ ചെയ്തതിന്റെ | ഫലം ഞങ്ങൾ അനുഭവിക്കുന്നു.

൨. ശബ്ദന്യൂനത്തിൽ അവസാനിക്കുന്ന ഉപവാക്യം നാമവിശേഷണവാക്യമാകും.

ഌ. ശബ്ദന്യൂനത്തിന്റെ കത്താവും ശബ്ദന്യൂനം വിശേഷിക്കുന്ന നാമവും ഒന്നായിരുന്നാൽ വാക്യം കേവലം തന്നേ.

പാഠം പഠിക്കുന്ന കുട്ടി പരീക്ഷയിൽ ജയിക്കും. ഇവിടേ പഠിക്കുന്നതും പരീക്ഷയിൽ ജയിക്കുന്നതും കുട്ടിയാകയാൽ ഇതു കേവലവാക്യം. ശബ്ദന്യൂനത്തിൽ അവസാനിക്കുന്ന പദക്കൂട്ടം ഉപവാക്യമല്ല.

൨. ശബ്ദന്യൂനത്തിന്റെ കത്താവും ശബ്ദന്യൂനം വിശേഷിക്കുന്ന നാമവും വെവ്വേറെയാകുന്നുവെങ്കിൽ വാക്യം സങ്കീർണ്ണമാകും.

രാമൻ പാഠം പഠിപ്പിച്ച | കുട്ടി പരീക്ഷയിൽ ജയിച്ചു. ഈ വാക്യത്തിൽ പഠിപ്പിച്ച രാമനും ജയിച്ച കുട്ടിയും രണ്ടാളാകയാൽ രണ്ടു ഉപവാക്യങ്ങൾ ഉള്ളതുകൊണ്ടു ഇതു സംകീർണ്ണവാക്യമാകുന്നു. ശബ്ദന്യൂനത്തിൽ അവസാനിക്കുന്നതു ഉപവാക്യം.

൩. ശബ്ദന്യൂനം വിശേഷിക്കുന്ന നാമം പ്രഥമ ഒഴികേയുള്ള വിഭക്തിയിൽ വരുന്നുവെങ്കിൽ ആ ശബ്ദന്യൂനത്തിൽ അവസാനിക്കുന്ന പദക്കൂട്ടം നാമവിശേഷണമായ ഉപവാക്യമാകും.

പാഠം പഠിക്കുന്ന **കുട്ടിയെ** ഗുരുനാഥൻ സമ്മാനിച്ചു. പാഠം പഠിക്കുന്ന **കുട്ടിക്കു** ഗുരുനാഥൻ സമ്മാനം കൊടുത്തു. പാഠം പഠിക്കുന്ന **കുട്ടിയിൽ** ഗുരുനാഥനു പ്രീതിയുണ്ടു. പാഠം പഠിക്കുന്ന **കുട്ടിയുടെ** ഉത്സാഹം അഭിനന്ദനീയമാകുന്നു. പാഠം പഠിക്കുന്ന **കുട്ടികളോടു** നിങ്ങൾ യോജിച്ചു നടപ്പിൻ. പാഠം പഠിക്കുന്ന **കുട്ടികളിൽനിന്നു** അവരുടെ നന്മ പഠിപ്പിൻ.

൪. പ്രശ്നാത്മകസർവ്വനാമംകൊണ്ടു തുടങ്ങുന്ന ഉപവാക്യം നാമവിശേഷണമാകും. നീ എന്തു പഠിക്കുന്നുവോ | ആ

യത്തു നിനക്കു ഗുണപ്രദമായ്വരും. യാതൊരു മനുഷ്യൻ മാ
യായി ജീവിക്കുന്നുവോ | ആയവൻ ധന്യൻ.

## ക്രിയാവിശേഷണവാക്യം.

**148.** 1. തൃതീയ, ചതുർത്ഥി, പഞ്ചമി, സപ്തമി എന്നീ ഭക്തികളിൽ അവസാനിക്കുന്ന നാമവാക്യങ്ങൾ ക്രിയാവിശേഷണങ്ങളാകുന്നു.

> രാമൻ ജയിക്കയാൽ അവന്റെ ഗുരുനാഥൻ സന്തോഷിച്ചു.
> രാമൻ വന്നതുകൊണ്ടു അവന്റെ അച്ഛൻ സന്തോഷിച്ചു.
> നീതി നീ ചെയ്യുതിന്നു നിണക്കു നന്മ മേൽ വരും താനും.
> അവൻ അഗ്നി ജ്വലിപ്പിച്ചതിൽനിന്നു ഒരു ഭൂതം ഉത്ഥിതമായി.
> അവൻ പറഞ്ഞതിൽ ഇളക്കം വന്നില.

2. ക്രിയാന്യൂനം, ഭാവരൂപം, സംഭാവന, അനുവാദ എന്നീ അപൂർണ്ണക്രിയകളിലവസാനിക്കുന്ന ഉപവാക്യങ്ങ ക്രിയാവിശേഷണങ്ങളാകുന്നു.

3. ക്രിയാന്യൂനത്തിന്റേയും പൂർണ്ണക്രിയയുടേയും കർത്തവു ഒന്നാകുന്നുവെങ്കിൽ വാക്യം കേവലവും വെവ്വേറേയാകുന്നുവെങ്കിൽ സങ്കീർണ്ണവാക്യവും ആകുന്നു.

രാമൻ വന്നു പാഠം പഠിച്ചു പോയി. ഇതു കേവലവാക്യം. യുദ്ധം കഞ്ഞു പാണ്ഡവർ പുരപ്രവേശം ചെയ്തു. ഇതു സങ്കീർണ്ണവാക്യം. ജയം ഉവാൻ അവൻ ശ്രമിച്ചു. രോഗം ശമിപ്പാൻ ഔഷധം കഴിച്ചു. സംഭാവനാക്യത്തിന്നു ഉദാഹരണം:— 1. രാമനെ നല്കീടാഞ്ഞാൽ അനപായനാശംകൂടെ രുത്തും വിശ്വാമിത്രൻ. 2. നിന്നെപ്പിരിഞ്ഞാൽ ക്ഷണാർദ്ധം പൊറുക്കുമ 3. മാതാവു മോദാലനുവദിച്ചീട്ടുകിൽ ഏതുമേ ദുഃഖമെനിക്കില്ല കേവ 4. നീ മമ സഹായമായിരിക്കിൽ മനോരഥം മാമകം സാധിച്ചീടുമില്ല സംശമേതും. 5. പ്രത്യുപകാരം മറക്കുന്ന പൂരുഷൻ ചത്തതിനൊക്കുമേ ജീവിച്ചിക്കിലും. 6. മുപ്പതുനാഴിനകത്തു ചെന്നീടാഞ്ഞിലപ്പോഴിവരെ വധിക്കും കാവരൻ. 7. കാകസ്ഥലീലകൾ കേട്ടാൽ മതിവരാ.

ഭാവരൂപോപവാക്യത്തിന്നു ഉദാഹരണം:— നിന്തിരുവടി തന്നേ കണ്ടിരിക്കവേ ബന്ധമററിടും. പാർത്തുകൊണ്ടിരിക്കവേ മൂർത്തിയും ദഹിച്ചു

ചൊല്ലേറും യയാതിയാം ഭൂപതിതന്റെ മക്കളല്ലയോ യദു മുതൽ നാലുപേരിരിക്കവേ പൂരുവല്ലയോ പണ്ടു പാരിന്നു പതിയായി. നിന്നുടെ താതൻ ധൃതരാഷ്ട്രർതാനിരിക്കവേ മന്നവനായി വാണു പാണ്ഡു.

**149.** "രാമൻ നാട്ടിൽ പോയി; കൃഷ്ണൻ നാട്ടിൽ പോയി." ഈ രണ്ടു വാക്യങ്ങൾക്കു നാട്ടിൽ പോയി എന്ന ഭാഗം സമമായിട്ടുണ്ടു; ആഖ്യ മാത്രം ഭിന്നമായിരിക്കുന്നു. ആഖ്യകളെ ഒന്നിച്ചു ചേർത്തു സമാനമായ ഭാഗത്തെ ഒരിക്കൽ മാത്രം പ്രയോഗിച്ചു ഈ രണ്ടു വാക്യങ്ങളേയും ഒരുവാക്യമാക്കാം. "രാമനും കൃഷ്ണനും നാട്ടിൽ പോയി." ഭിന്നാഖ്യകൾ ഉള്ള രണ്ടോ അധികമോ കേവലവാക്യങ്ങൾ ചേൎന്നുണ്ടാകുന്ന വാക്യം **സംയുക്തവാക്യമാകുന്നു.**

രാമൻ അയോദ്ധ്യയിൽ വാണു; കൃഷ്ണൻ ദ്വാരകയിൽ വാണു. ഇവിടെ വാണുവെന്ന ആഖ്യാതം മാത്രം സമാനം. രാമൻ അയോദ്ധ്യയിലും കൃഷ്ണൻ ദ്വാരകയിലും വാണു എന്നതു സംയുക്തവാക്യം. രാമൻ രാവണനെ ജയിച്ചു; കൃഷ്ണൻ കംസനെ ജയിച്ചു = രാമൻ രാവണനേയും കൃഷ്ണൻ കംസനേയും ജയിച്ചു. *രാമൻ വസിഷ്ഠന്നു ദാനം കൊടുത്തു; സീത അരുന്ധതിക്കു ദാനം കൊടുത്തു* = രാമൻ വസിഷ്ഠന്നും സീത അരുന്ധതിക്കും ദാനം കൊടുത്തു.

വാക്യങ്ങളെ വിഭജിക്കുമ്പോൾ അതിൽ എത്ര ആഖ്യകൾ ഉണ്ടോ അത്ര ഉപവാക്യങ്ങളായി എടുക്കേണം. സംയുക്തവാക്യത്തിലെ ഉപവാക്യങ്ങൾ അൎത്ഥത്തിന്നു മറ്റു വാക്യത്തെ ആശ്രയിച്ചു നില്ക്കാത്തതുകൊണ്ടു അവ അധീനവാക്യങ്ങൾ അല്ല. അവയെ പ്രധാനവാക്യങ്ങളായി വിചാരിക്കും

**150.** സങ്കീൎണ്ണവാക്യങ്ങളേയും സംയുക്തവാക്യങ്ങളേയും ഉപവാക്യങ്ങളാക്കി വിഭജിച്ചതിന്റെ ശേഷം ഓരോരോ ഉപവാക്യത്തെ കേവലവാക്യത്തെപ്പോലെ വിഭജിക്കേണം.

## സങ്കീൎണ്ണവാക്യങ്ങൾ.

I. പാതകഹരങ്ങളാം തീൎത്ഥങ്ങളാടിക്കൊൾക. ഇതു ഒരു സങ്കീൎണ്ണവാക്യമാകുന്നു. "പാതകഹരങ്ങളാം" എന്നതു ശബ്ദന്യൂനത്തിൽ അവസാനിക്കുന്ന വിശേഷണവാക്യം തീൎത്ഥങ്ങൾ എന്നതിനെ വിശേഷിക്കുന്നു. നിങ്ങൾ തീൎത്ഥങ്ങൾ ആടിക്കൊൾക എന്നതു പ്രധാനവാക്യം.

II. പാതിനാടിനിക്കിട്ടുമെന്നതു മോഹിക്കേണ്ട. പാതിനാട്ടു എനിക്കിട്ടും എന്ന നാമവാക്യം മോഹിക്കേണ്ട എന്നതിൻെറ കൎമ്മം. നീ മോഹിക്കേണ്ട എന്നതു പ്രധാനവാക്യം.

III. സഞ്ജയൻ പറഞ്ഞതു കേട്ട ധൎമ്മജൻ ചൊന്നാൻ. സഞ്ജയൻ പറഞ്ഞതു എന്ന നാമവാക്യം കേട്ട എന്നതിൻെറ കൎമ്മം. കേട്ട ധൎമ്മജൻ ചൊന്നാൻ പ്രധാനവാക്യം.

IV. മഞ്ജുളമായ വാക്കു കേട്ടുള്ളിൽ സുഖം വന്നു. "മഞ്ജുളമായ" ശബ്ദാന്തത്തിൽ അവസാനിക്കുന്ന വിശേഷണവാക്യം "വാക്കു" എന്നതിനെ വിശേഷിക്കുന്നു. "വാക്കു (ഞാൻ) കേട്ടു" ക്രിയാന്ത്യനത്തിൽ അവസാനിക്കുന്ന വിശേഷണവാക്യം വന്നു എന്ന ക്രിയയെ വിശേഷിക്കുന്നു. "ഉള്ളിൽ സുഖം വന്നു" പ്രധാനവാക്യം.

## സംയുക്തവാക്യങ്ങൾ.

1. രാമൻ ദണ്ഡകാരണ്യത്തിലും പാണ്ഡവർ ദ്വൈതവനത്തിലും പ്രവസിച്ചു. ക. രാമൻ ദണ്ഡകാരണ്യത്തിൽ പ്രവസിച്ചു. വ. പാണ്ഡവർ ദ്വൈതവനത്തിൽ പ്രവസിച്ചു. ഇവ രണ്ടും പ്രധാനവാക്യങ്ങൾ ആകുന്നു.

## വ്യാകരിക്കുന്ന രീതി.

**151.** മാൻ ആകൃതിയിൽ കാട്ടാടിനെപ്പോലെയാകുന്നു.

**മാൻ** സാമാന്യനാമം, നപുംസകലിംഗം, ഏകവചനം, പ്രഥമവിഭക്തി, ആകുന്നു എന്നതിൻെറ ആഖ്യ.

**ആകൃതിയിൽ** ഗുണനാമം, നപുംസകലിംഗം, ഏകവചനം, സപ്തമി വിഭക്തി, ആകുന്നു എന്ന ക്രിയയോടു അന്വയിക്കുന്നു.

**കാട്ടാടിനെ** സാമാന്യനാമം, നപുംസകലിംഗം, ഏകവചനം, ദ്വിതീയ വിഭക്തി, പോലെ എന്നതിൻെറ കൎമ്മം.

**പോലെ** അവ്യയം സാമ്യത്തെക്കാണിക്കുന്നു. [കാട്ടാടിനെപ്പോലെ എന്നു പറഞ്ഞാൽ കാട്ടാട്ടുതുല്യം എന്നൎത്ഥം.] ആകുന്നു എന്നതിനോടു അന്വയിക്കുന്നു.

**ആകുന്നു** ക്രിയ, അബലം, അകൎമ്മകം, പ്രഥമപുരുഷൻ, വൎത്തമാനകാലം, മാൻ എന്ന ആഖ്യയുടെ ആഖ്യാതം.

കുഞ്ഞേ! ആനന്ദബാഷ്പത്തെ പ്രവഹിപ്പിക്കുന്ന നേത്രത്താൽ നിന്നെ അത്യന്തവാത്സല്യത്തോടെ നോക്കിക്കൊണ്ടു ഇതാ നിന്റെ അച്ഛൻ വന്നിരിക്കുന്നു. ഉചിതമായ മര്യാദയെച്ചെയ്യ്.

**കുഞ്ഞേ** സാമാന്യനാമം, ഏകവചനം, ഇവിടെ സ്ത്രീലിംഗം, സംബോധനവിഭക്തി.

**ആനന്ദബാഷ്പത്തെ** സാമാന്യനാമം, ഏകവചനം, നപുംസകലിംഗം, ദ്വിതീയവിഭക്തി, "പ്രവഹിപ്പിക്കുന്ന" എന്ന ക്രിയയുടെ കർമ്മം.

**പ്രവഹിപ്പിക്കുന്ന** ക്രിയ, അബലം, സകർമ്മകം, വർത്തമാനശബ്ദന്യൂനം, "നേത്രത്താൽ" എന്ന നാമത്താൽ പൂർണ്ണം. ഇവിടേ "നേത്രം" പ്രവഹിപ്പിക്കുന്നു എന്നതിന്റെ കരണം.

**നേത്രത്താൽ** സാമാന്യനാമം, ഏ. വ., നപുംസകലിംഗം, തൃതീയവിഭക്തി, "നോക്കുക" എന്ന ക്രിയയെ സാധിപ്പിക്കുന്ന കരണം ആകുന്നു.

**നിന്നെ** സർവ്വനാമം, മദ്ധ്യമപുരുഷൻ, ഏകവചനം, അലിംഗം, ഇവിടെ സ്ത്രീലിംഗം, ദ്വിതീയവിഭക്തി, "നോക്കിക്കൊണ്ടു" എന്ന ക്രിയയുടെ കർമ്മം.

**അത്യന്തവാത്സല്യത്തോടേ** ഗുണനാമം, ഏ. വ., ന. ലിംഗം, സാഹിത്യവിഭക്തി, നോക്കുക എന്ന ക്രിയയുടെ വിശേഷണം. നോക്കുമ്പോൾ അത്യന്തവാത്സല്യവും കൂടേ ഉണ്ടായിരുന്നു എന്ന അർത്ഥം കാണിക്കുന്നു.

**നോക്കി** ക്രിയ, ബലം, സകർമ്മകം, ഭൂതക്രിയാന്യൂനം, "കൊണ്ടു" എന്ന ക്രിയയാൽ പൂർണ്ണം, അച്ഛൻ എന്നതിന്റെ അപൂർണ്ണാഖ്യാതം.

**കൊണ്ടു** ക്രിയ, അബലം, സകർമ്മകം, ഭൂതക്രിയാന്യൂനം, വരുന്നു എന്ന ക്രിയയാൽ പൂർണ്ണം. നോക്കിക്കൊണ്ടു എന്ന രണ്ടു ക്രിയകളും ചേർന്നു ഒരർത്ഥം ജനിപ്പിക്കുന്നു. "നോക്കുക" എന്ന ക്രിയാവ്യാപാരത്തിന്റെ അവസ്ഥയെ "പ്രാപിച്ച" എന്ന അർത്ഥത്തെ ജനിപ്പിക്കുന്നു.

**ഇതാ** സർവ്വനാമം, അവ്യയമായി പ്രയോഗിച്ചിരിക്കുന്നു. കേൾക്കുന്ന ആളുടെ ശ്രദ്ധയെ ഇങ്ങോട്ടു വരുത്തുന്നു.

[സൂചിതം: ആകുന്നു എന്നതു സംഭാഷണത്തിൽ ആണു എന്ന രൂപം ധരിക്കുന്നു. ഇതിലെ അന്ത്യവർണ്ണം ലോപിച്ചാൽ "ആ" എന്നു മാത്രം ശേഷിക്കും. രാമനാ = രാമൻ ആണോ = രാമൻ ആകുന്നുവോ. അതുപോലേ ഇതാ അച്ഛൻ വരുന്നു = ഇതാകുന്നു അച്ഛൻ + അച്ഛൻ വരുന്നു.- ഇങ്ങിനേ വാക്യാർത്ഥം പറ

യാമെങ്കിലും "ഇതാ" എന്നതിനെ അഭിമുഖീകരണാൎത്ഥം ഉപയോഗിച്ച അവ്യയമായി സ്വീകരിക്കുന്നതു സുകരം].

നിന്റെ സൎവ്വനാമം, അലിംഗം, ഇവിടെ സ്ത്രീലിംഗം, ഏ. വ., മദ്ധ്യമപുരുഷൻ, ഷഷ്ഠിവിഭക്തി, അച്ഛൻ എന്നതിന്റെ വിശേഷണം. ഇവിടെ ജന്യജനകസംബന്ധം കാണിക്കുന്നു.

അച്ഛൻ സാമാന്യനാമം, പുല്ലിംഗം, ഏ. വ., പ്രഥമപുരുഷൻ, പ്രഥമവിഭക്തി, വന്നിരിക്കുന്നു എന്ന ക്രിയയുടെ ആഖ്യ.

വന്നു ക്രിയ, അബലം, അകൎമ്മകം, ഭൂതക്രിയാന്യൂനം, ഇരിക്കുന്നു എന്ന ക്രിയയാൽ പൂൎണ്ണം.

ഇരിക്കുന്നു ക്രിയ, ബലം, അകൎമ്മകം, വൎത്തമാനകാലം, അച്ഛൻ എന്നതിന്റെ പൂൎണ്ണാഖ്യാതം. വന്നു+ഇരിക്കുന്നു എന്ന രണ്ടു ക്രിയകളും ഒരൎത്ഥത്തെ കാണിക്കുന്നു. ധരിക എന്ന ക്രിയാഫലത്തെ പ്രാപിച്ചു എന്നു അൎത്ഥം ജനിപ്പിക്കുന്നു.

ഉചിതം ഗുണവചനം, മൎയ്യാദ എന്നതിന്റെ വിശേഷണം.

ആയ ക്രിയ, അബലം, അകൎമ്മകം, ഭൂതശബ്ദന്യൂനം, മൎയ്യാദ എന്നതിനാൽ പൂൎണ്ണം, ഉചിതമായ എന്നതു മൎയ്യാദയുടെ വിശേഷണം.

മൎയ്യാദയെ ഗുണനാമം, ഏ. വ., ന. ലിംഗം, ദ്വി. വിഭക്തി, ചെയ്യ എന്നതിന്റെ കൎമ്മം.

ചെയ്യ് ക്രിയ, അബലം, സകൎമ്മകം, വിധി, മദ്ധ്യമപുരുഷൻ, ഏകവചനം, നീ എന്ന അദ്ധ്യാഹരിക്കേണ്ട ആഖ്യയുടെ ആഖ്യാതം.

**152**. വാക്കുകളെ നാമം, ഗുണവചനം, ക്രിയ, ക്രിയാവിശേഷണം, അവ്യയം എന്ന അഞ്ചുവിധങ്ങളായും, നാമത്തെ ദ്രവ്യനാമം, ഭാവനാമം, സൎവ്വനാമം എന്നിങ്ങിനേ മൂന്നുവിധങ്ങളായും വിഭാഗിച്ചിരിക്കുന്നു. നാമത്തിന്നു ലിംഗം, വചനം, വിഭക്തിയെന്നിവയാൽ രൂപഭേദങ്ങൾ ഉണ്ടാകുന്നു. ക്രിയയുടെ വിഭാഗം സകൎമ്മകം, അകൎമ്മകം, ബലം, അബലം, ഭാവം, നിഷേധം, പൂൎണ്ണം, അപൂൎണ്ണം എന്നിവയാകുന്നു. ക്രിയകൾ രൂപഭേദം, കാലത്തേയും പുരുഷനേയും കാണിപ്പ

ന്നുണ്ടാകും. ഗുണവചനങ്ങളിൽ ചിലതിന്നു നാമത്തിന്നുള്ള രൂപങ്ങൾ ഉണ്ടാകും. ക്രിയാവിശേഷണങ്ങൾ പലവയും നാമങ്ങളിൽനിന്നുണ്ടായവയാകുന്നു. ഇവക്കും അവ്യയത്തിന്നും രൂപഭേദമില്ല. പദങ്ങളെക്കുറിച്ചു ഈ വിവരങ്ങളെപ്പറയുമ്പോൾ അവയെ വ്യാകരിക്കുന്നുവെന്നു പറയും. 139. II. എന്നതിൽ കാണിച്ചവിധത്തിലും വ്യാകരിക്കാം.

**153.** ഇങ്ങിനേ വാക്കുകളെ പ്രകൃതിപ്രത്യയങ്ങളായി വിഭാഗിച്ചു, അൎത്ഥം നിശ്ചയിക്കുന്ന ശാസ്ത്രം **വ്യാകരണ**മാകുന്നു. ഈ ശാസ്ത്രത്തിൽ അടങ്ങിയ പല ഭാഗങ്ങളിലും വാഗ്വിഭാഗത്തേയും ശബ്ദസ്വരൂപത്തേയും കുറിച്ചു അല്പമായി പ്രസ്താവിച്ചിട്ടുണ്ടു. കൃത്തു, തദ്ധിതം, സമാസം, ഭാഷോൽപത്തി മുതലായ വിഷയങ്ങളേയും പ്രക്രിയയേയും കുറിച്ചു വിസ്താരമായി **വ്യാകരണമിത്ര**ത്തിൽ വിവരിച്ചിരിക്കുന്നു.

---

## മുപ്പതാം പാഠം.

## സാരസംഗ്രഹം.

**154.** നാമത്തിന്റെ ലക്ഷണം:—

1. നാമം വാക്യത്തിലേ ആഖ്യ, ആഖ്യാതപൂരണം, കൎമ്മം എന്നിവയിൽ ഒന്നായി പ്രയോഗിക്കാം.

2. ദ്രവ്യം, ഗുണം, വ്യാപാരം എന്നിവയിൽ ഒന്നിന്റെ പേർ പറയുന്ന പദം നാമം ആകുന്നു.

3. ലിംഗം, വചനം, വിഭക്തി എന്നിവയെക്കാണിപ്പാനായിട്ടു രൂപഭേദം ഉണ്ടാകുന്നതു നാമം.

**155.** നാമത്തിന്റെ വിഭാഗം:—

1. ദ്രവ്യനാമം, ഭാവനാമം, സൎവ്വനാമം എന്നു നാമത്തെ മൂന്നുവിധമായി വിഭജിക്കാം.

2. ദ്രവ്യനാമത്തെ സംജ്ഞാനാമം, സാമാന്യനാമം, മേയനാമം, സമൂഹനാമം എന്ന നാലു തരങ്ങളാക്കിയിരിക്കുന്നു.

3. ഭാവനാമങ്ങളിൽ ഗുണനാമങ്ങൾ, ക്രിയാനാമങ്ങൾ എന്ന രണ്ടു പിരിവുകളുണ്ടു.

4. സൎവ്വനാമങ്ങളിൽ ഞാൻ, നീ, താൻ എന്നിവയെപ്പുരുഷാത്മകസൎവ്വനാമങ്ങളെന്നും, അവൻ, അവൾ, അതു, ഇവൻ, ഇവൾ, ഇതു എന്നിവയെ നിൎദ്ദേശകസൎവ്വനാമങ്ങളെന്നും, യാവൻ, യാവൾ, യാതു, എന്തു, ഏവർ മുതലായവയെ പ്രശ്നാത്മകസൎവ്വനാമങ്ങളെന്നും പറയും.

**156.** നാമത്തിന്റെ രൂപഭേദങ്ങൾ:— ലിംഗം, വചനം, വിഭക്തിയെന്നിവ തന്നേ.

1. സംജ്ഞാനാമം, സാമാന്യനാമം, സൎവ്വനാമം ഇവക്കു മാത്രം ലിംഗത്താൽ രൂപഭേദം വരുന്നുള്ളൂ. സംജ്ഞാനാമങ്ങളിലും സാമാന്യനാമങ്ങളിലും ജീവനില്ലാത്ത വസ്തുക്കളുടെ പേരുകൾ നപുംസകലിംഗങ്ങളാകയാൽ അവക്കു ലിംഗഭേദം വരുന്നില്ല. സമൂഹനാമം, മേയനാമം, ഭാവനാമം ഇവയും നപുംസകലിംഗത്തിൽ വരും.

2. സംജ്ഞാനാമം, മേയനാമം, ക്രിയാനാമം എന്നിവക്കു വചനം നിമിത്തം രൂപഭേദം സാധാരണമായുരികയില്ല.

3. വിഭക്തിനിമിത്തം രൂപഭേദം എല്ലാനാമങ്ങൾക്കും വരും. സൎവ്വനാമങ്ങൾക്കു സംബോധനയില്ല.

**157.** ക്രിയയുടെ ലക്ഷണങ്ങൾ: —

1. ക്രിയ വാക്യത്തിൽ ആഖ്യാതമായിരിക്കും.

2. ക്രിയാപദമില്ലാത്ത വാക്യത്തിൽ നാമം ആഖ്യാതമായുരുന്നാലും ക്രിയയെ അദ്ധ്യാഹരിച്ചു നാമത്തെ ആഖ്യാതപൂരണമാക്കാം.

3. ക്രിയ വ്യാപാരത്തേയും കാലത്തേയും കാണിക്കും.

**158.** ക്രിയയുടെ വിഭാഗങ്ങൾ:—

1. ഭാവക്രിയ, നിഷേധക്രിയ.
2. ബലക്രിയ, അബലക്രിയ.
3. സകൎമ്മകക്രിയ, അകൎമ്മകക്രിയ.
4. പൂൎണ്ണക്രിയ, അപൂൎണ്ണക്രിയ.

**159.** കാലം, പുരുഷൻ, ലിംഗം, വചനം എന്നീ അൎത്ഥഭേദങ്ങളെക്കാണിപ്പാനായിട്ടു ക്രിയയുടെ രൂപങ്ങൾ മാറും.

**160.** വിശേഷണവിഭാഗം:—

വിശേഷണങ്ങളെ നാമവിശേഷണങ്ങളെന്നും ക്രിയാവിശേഷണങ്ങളെന്നും രണ്ടായി വിഭജിക്കാം.

**161.** നാമവിശേഷണത്തിന്റെ ലക്ഷണം:—

1. നാമവിശേഷണങ്ങൾ നാമങ്ങളെത്തരംതിരിക്കുന്നു. ഒരു ജാതിയിലേ വ്യക്തികൾ തമ്മിലുള്ള സാമ്യം കാണിച്ചു ആ സാമ്യം നിമിത്തം അവയെ ഒന്നിച്ചുകൂട്ടിത്തരമാക്കുകയും സാമ്യമില്ലാത്തവയിൽനിന്നു വേർതിരിക്കുകയും ചെയ്യുന്നതു വിശേഷണത്തിന്റെ പ്രവൃത്തിയാകുന്നു.

2. നാമങ്ങളോടു വിശേഷണങ്ങൾ ചേൎക്കുമ്പോൾ ഉണ്ടാകുന്ന തരങ്ങൾ ജാതി, ഗുണം, വ്യാപാരം എന്നിവയിൽ ഒന്നിനെക്കാണിക്കും.

3. ദ്രവ്യത്തിന്റെ ഗുണം, സംഖ്യ, പ്രമാണം, പരിമാണം മുതലായവയെക്കാണിക്കുന്ന പദങ്ങൾ **ഗുണവചനങ്ങൾ** ആകുന്നു.

ഗുണം— വെള്ള, കറുത്ത, മധുരം, പുളി, നീണ്ട, വളഞ്ഞ, ചൊവ്വു, ചതുരം, പച്ച, തടിച്ചു, സുന്ദരം, ദീൎഘം, ലഘു.

സംഖ്യ— ഒരു, ഒന്നു, രണ്ടു, മൂന്നു, നാലു, അഞ്ചു, ആറു, ഏഴു, എട്ടു, ഒമ്പതു, പത്തു, ഇരുപത്തു, [illegible] [illegible] [illegible].

അറുപതു, എഴുപതു, എൺപതു, തൊണ്ണൂറു, നൂറു, ആയിരം.
ലക്ഷം, കോടി മുതലായവ.

പരിമാണം—അത്ര, ഇത്ര, എത്ര, ഒക്കെ, ആക, മുഴുവൻ, മുററു, ചെററു.
തെല്ലു, ഒട്ടു, ഇത്തിരി, കുറച്ച്, കുറേശ്ശ, ഏറെ, വളരേ,
അധികം, തുലോം.

**162.** ക്രിയാവിശേഷണങ്ങൾ ക്രിയ കാണിക്കുന്ന വ്യാപാരത്തിൽ ഉണ്ടാകുന്ന ഭേദഗതികളെ അറിയിക്കും. ഇവയിൽ ചിലവ നാമങ്ങളിൽനിന്നും ചിലവ ക്രിയകളിൽനിന്നും ഉണ്ടായവ എങ്കിലും അവ നാമത്തിനും ക്രിയക്കും ഉള്ള പ്രവൃത്തികൾ വിട്ടു, ക്രിയാവ്യാപാരത്തിൽ ഉണ്ടാകുന്ന ഭേദഗതികൾ കാണിക്കകയാൽ ക്രിയാവിശേഷണങ്ങളായ്തീൎന്നു. ഈ വിശേഷണങ്ങൾ സ്ഥലം, കാലം, പ്രകാരം, പ്രമാണം, സംഖ്യ, ഗുണം, നിശ്ചയം, കാൎയ്യകാരണഭാവം മുതലായ അൎത്ഥങ്ങളെ കാണിക്കും.

**163.** അവ്യയത്തിന്റെ ലക്ഷണം:—

1. നാമങ്ങളെപ്പോലേ എല്ലാവിഭക്തികളും ക്രിയയെപ്പോലേ ത്രികാലരൂപങ്ങളും ഇല്ലാത്ത പദങ്ങൾ അവ്യയങ്ങളാകുന്നു.

2. അവ്യയങ്ങൾ വാക്യത്തിലേ ആഖ്യയോ ആഖ്യാതമോ ആയിരിക്കയില്ല.

### 38. അഭ്യാസം.

1. താഴെച്ചേൎത്ത വാക്യങ്ങളെ വിഭജിക്കുക:—

ക. ആചാരം മുമ്പിൽ ക്ഷണിക്കുന്നവരോടു കൂടി
ഭോജനത്തിനും പ്രശ്നത്തിനുമെന്നുണ്ടല്ലോ?

ഖ. ജ്യേഷ്ഠനുമനുജനും കൂടിയുള്ളതുനേരം
ജ്യേഷ്ഠനോടല്ലോ മുമ്പിലതുൾചെയ്യേണ്ടു നൂനം?

ഗ. നഷ്ടമായതു ചിന്തിച്ചേതുമേ ദുഃഖിയാതെ,
തുഷ്ടനായപ്രാപ്യമായുള്ളതു കാമിയാതെ,
ആപത്തു വരും കാലമേതുമേ മോഹിയാതെ,
താപത്തെ ത്യജിപ്പവൻ പണ്ഡിതശ്രേഷ്ഠനല്ലോ?

൪. കാലത്തെ നിരൂപിച്ചു കല്പിച്ചു നിശ്ചയിച്ചോ-
രാലസ്യം മദ്ധ്യേ തുടൎന്നീടാതെ കൎമ്മം ചെയ്യു
കാലവുമവസ്ഥ്യമാക്കിക്കൊണ്ടു വശ്യാത്മാവാ-
ല്ലാഭിച്ചു പുരുഷാൎത്ഥം വാണീടുന്നവൻ വിദ്വാൻ.

൫. ഉത്തമന്മാരെ വേണം സേവിച്ചു കൊള്ളുവാനും
മദ്ധ്യമന്മാരെ കാൎയ്യകാലേ സേവിക്കേ വേണ്ടു.
സേവിച്ചീടരുതധമന്മാരെയൊരിക്കലും.

൬. ശിഷ്ടനാമവൻ തന്നേ ദോഷമുണ്ടെന്നാകിലും
ദുഷ്ടനായ്പരിഗ്രഹിച്ചീടുകെന്നതേ വരൂ.

2. ൬ലുള്ള പദങ്ങളെ വ്യാകരിക്കുക.

3. താഴേച്ചേൎത്ത വാക്യങ്ങളെ വിഭജിക്കുക:—

൧. വൎണ്ണനം ചെയ്യുന്ന ദീനാക്ഷരങ്ങൾ ഞാൻ. ൨. എന്നുടെ വൃത്താന്ത ല്ലാം വഴിപോലെ മന്നവൻതന്നോടറിയിക്കേണം ഭവാൻ. ൩. കന്യയാ ന്ന ഞാൻ ചേതസ്സുകൊണ്ടുടൻ മുന്നമേ തന്നേ വരിച്ചു നരേശ്വരം. ൪. നൈ ധൻ തന്നുടെ ഭാൎയ്യയാകുന്ന ഞാൻ. ൫. ശേഷം വിചാരിച്ചുകൊൾക മഹാ ത. ൬. ഇന്നു ഗുണങ്ങളും ദോഷങ്ങളും ഭവാൻ തന്നേ നിരൂപിച്ചു ചേൎപ്പടുത്തീടുക. ൭. വിശ്വസിക്കുന്നു ഞാൻ നിന്നുടെ ഭാഷിതം. ൮. പൊന്നാ യും നല്ല വൈഢൂൎയ്യരത്നവും തമ്മിൽ ഘടിപ്പിച്ചു മുന്നം വിധാതാവും. ൯. അൎത്ഥിജനങ്ങൾക്കു സമ്പത്തു നല്കുവാനൎത്ഥം വരുത്തുന്ന സാധുവായുള്ളവൻ.

൧൦. ഹേമത്തിന്നുണ്ടോ നിറക്കേടകപ്പെട്ടു?

൧൧. ഉന്നതിക്കായിക്കൊണ്ടു പ്രയത്നം ചെയ്തീടേണം.
വന്നതു വന്നു പിന്നെ ദൈവവും തുണച്ചീടും.

൧൨. ഉന്നതന്നധോഗതി നിൎണ്ണയം ധരിക്ക നീ.

൧൩. കോപമാകുന്നതൊട്ടുമാകാതൊന്നറിഞ്ഞാലും.

4. മേൽവാക്യങ്ങളിലേ പദങ്ങളെ വ്യാകരിക്കുക.

## 18. പരീക്ഷ.

1. വ്യാകരണമെന്നാൽ എന്തു? 2. വ്യാകരണം ശബ്ദങ്ങളെ എത്ര തരങ്ങളായി വിഭാഗിക്കുന്നു? 3. ഈ വിഭാഗങ്ങളുടെ പേർ പറക. 4. വിഭാഗിക്കുക എന്നതിൻെറ അൎത്ഥമെന്തു? 5. എത്ര പദങ്ങൾ ഉണ്ടു? 6. നാമമെന്നാലെന്തു? 7. നാമങ്ങളെ എത്ര തരമാക്കി വിഭാഗിച്ചിരിക്കുന്നു? 8. നാമങ്ങൾ

കുള്ള രൂപഭേദങ്ങളേവ? 9. ക്രിയയെന്നാലെന്തു? 10. ക്രിയയെ എത്ര തരങ്ങളാക്കി വിഭാഗിക്കാം. 11. സകർമ്മകക്രിയ, അകർമ്മകക്രിയ; അബലക്രിയ, ബലക്രിയ; ഭാവിക്രിയ, നിഷേധക്രിയ; പൂർണ്ണക്രിയ, അപൂർണ്ണക്രിയ ഇവയെ വിവരിക്കുക. 12. ക്രിയക്കുണ്ടാകുന്ന രൂപഭേദങ്ങളേവ? 13. അപൂർണ്ണക്രിയകളിൽ ഏതു രൂപം നാമത്തോടും ഏതു ക്രിയയോടും അന്വയിക്കും? 14. അവ്യയമെന്നാലെന്തു? 15; അർത്ഥത്തെ വിവരിച്ചു അവ്യയങ്ങളെ എത്ര തരങ്ങളായി വിഭാഗിക്കാം? 16. അവ്യയങ്ങൾ ഏതു പദങ്ങളോടു അന്വയിച്ചുവരും? 17. ക്രിയയിൽനിന്നുണ്ടായ അവ്യയങ്ങളേവ? 18. നാമങ്ങളിൽനിന്നുണ്ടായ അവ്യയങ്ങളേവ? 19. ക്രിയാവിശേഷണമെന്നാലെന്തു? 20. ക്രിയാവിശേഷണങ്ങളെ അർത്ഥപ്രകാരം വിഭാഗിക്കുക. 21. ഓരോന്നിന്നു ഉദാഹരണങ്ങളെപ്പറക. 22. ക്രിയാവിശേഷണങ്ങളായി വരുന്ന വിഭക്തികളേവ? 23. ഈ വിഭക്തികൾ എന്തിനെക്കാണിക്കും? 24. നാമവിശേഷണമായി വരുന്ന വിഭക്തികളേതു? 25. ഗുണനാമങ്ങളെ ക്രിയാവിശേഷണമാക്കുന്നതെങ്ങിനേ? 26. ഗുണവചനങ്ങളെ ക്രിയാവിശേഷണങ്ങളാക്കുന്നതെങ്ങിനേ? 27. വ്യാകരിക്കുന്ന രീതിയെന്തു? 28. പദങ്ങളെ എന്തിന്നു വ്യാകരിക്കുന്നു? 29. വ്യാകരിക്കുക എന്നാലെന്തു? 30. വാക്യവിഭജനമെന്നാലെന്തു? 31. ഇതിന്റെ പ്രയോജനമെന്തു? 32. വാക്യവിഭജനപ്രകാരം വിഭക്തികളെ വിഭാഗിക്കുക. 33. അതുപ്രകാരം അപൂർണ്ണക്രിയകളേയും വിഭാഗിക്കുക. 34. ഭാവരൂപം, ക്രിയാനാമം ഇവ തമ്മിലെന്തു വ്യത്യാസം? 35. കേവലവാക്യമെന്നാലെന്തു? ഉദാഹരിക്കുക. 36. ഉപവാക്യങ്ങളെ വിഭജിക്കുക. ഓരോന്നിന്നു ഉദാഹരണം കൊടുക്ക. 37. അധീനവാക്യത്തിന്നും ഉപവാക്യത്തിന്നും തമ്മിൽ വ്യത്യാസമെന്തു? 38. അധീനവാക്യത്തിന്റെ പ്രവൃത്തിയെന്തു? 39. നാമവാക്യത്തിന്റെ ലക്ഷണം പറഞ്ഞുദാഹരിക്കുക. 40. അപൂർണ്ണക്രിയയിൽ അവസാനിക്കുന്ന ഉപവാക്യങ്ങളെ തരം തിരിക്ക. ഉദാഹരിക്കുക.

ശുഭം ഭൂയാൽ